# ഫിലിപ്പോസ് മാർ തെയോഫിലോസ്

## ജീവിതം, ദർശനം, അനുഭവം

എഡിറ്റർ
**പോൾ മണലിൽ**

**എം. ജി. ഒ. സി. എസ്. എം.**
**ബുക്ക്ഷോപ്പ് ആൻഡ് പബ്ലിഷിംഗ് ഹൗസ്**
**കോളേജ് റോഡ്**
**കോട്ടയം–1**

Philipose MarTheophilose

Jeevitham, Darsanam, Anubhavam
(Essays)

Edited by: Paul Manalil

First Published 2011 May



Printed at Impressions, Kottayam - 1

Published by:

MGOCSM Bookshop and Publishing House
College Road, Kottayam - 1

Price: Rs. 100/-

# ആമുഖം

ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ (1911–1997) ജന്മശതാബ്ദിയോടനുബന്ധിച്ച് അദ്ദേഹത്തിന്റെ ജീവിതവും ദർശനവും വെളിപ്പെടുത്തുന്ന ഒരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതിൽ ഞാൻ ഏറെ ആഹ്ലാദിക്കുന്നു.

അഭിവന്ദ്യ തിരുമേനിയുമായി ഇടപെട്ടിട്ടുള്ള കുറച്ചുപേരുടെ അനുഭവങ്ങളും തിരുമേനിയുടെ തിരഞ്ഞെടുത്ത രചനകളും സ്വകാര്യ കത്തുകളും മറ്റും ഉൾപ്പെടുന്നതാണ് പോൾ മണലിൽ സമാഹരിച്ച 'ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്: ജീവിതം, ദർശനം, അനുഭവം' എന്ന ഗ്രന്ഥം. നാല്പതോളം പേർ അവരുടെ അനുഭവങ്ങൾ പങ്കുവയ്ക്കുമ്പോൾ തിരുമേനിയുടെ ജീവിതത്തിന്റെ പാർശ്വവീക്ഷണംകൂടി അവർ അവതരിപ്പിച്ചിരിക്കുകയാണ്. തെയോഫിലോസ് തിരുമേനിയുടെ വ്യക്തിത്വം ഇതിലൂടെ പൂർണ്ണമായി അനാവരണം ചെയ്യാൻ കഴിഞ്ഞു എന്നു ഞാൻ അവകാശപ്പെടുന്നില്ല. ആർക്കും അളക്കാൻ കഴിയാത്ത വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു അദ്ദേഹം.

വിദ്യാർത്ഥിപ്രസ്ഥാനത്തിൽ പ്രവർത്തിക്കുമ്പോൾ തിരുമേനിയുമായി അടുത്തിടപെടുന്നതിന് എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. പഴയ സെമിനാരിയിൽവച്ച് പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി സമ്മേളനം നടത്തിയപ്പോൾ ഞാൻ കോട്ടയം ബസേലിയോസ് കോളേജിൽ പ്രസ്ഥാനത്തിന്റെ സെക്രട്ടറിയായിരുന്നു. ജൂബിലി സമ്മേളനത്തിൽ മുഖ്യപ്രഭാഷണം നടത്താൻ എത്തിയത് സി. എം. സ്റ്റീഫനായിരുന്നു. അദ്ദേഹത്തെ അവതരിപ്പിച്ചുകൊണ്ട് തെയോഫിലോസ് തിരുമേനി നടത്തിയ അദ്ധ്യക്ഷപ്രസംഗം എന്റെ മനസ്സിൽ ഇപ്പോഴും നിറഞ്ഞു നിൽക്കുന്നുണ്ട്. സി. എം. സ്റ്റീഫൻ, പി. സി. അലക്സാണ്ടർ എന്നിങ്ങനെ പ്രഭാഷണകലയിൽ അദ്വിതീയരായവരുടെ കഥകൾ തിരുമേനി പറഞ്ഞു. ഇവരെപ്പോലെ എത്രയോ പേരെ വിദ്യാർത്ഥി

പ്രസ്ഥാനം നേതൃത്വത്തിലേക്ക് കൈപിടിച്ചുയർത്തിയിരിക്കുന്നു. പ്രഭാഷണകലയിൽ ഒരങ്കംകുറിക്കാൻ എന്നെ പ്രചോദിപ്പിച്ചത് വിദ്യാർത്ഥിപ്രസ്ഥാനമാണ്. ഇക്കാര്യത്തിൽ ഞാൻ തെയോഫിലോസ് തിരുമേനിയോട് ഏറെ കടപ്പെട്ടിരിക്കുന്നു.

തെയോഫിലോസ് തിരുമേനിയുടെ ജന്മശതാബ്ദി പ്രമാണിച്ച് 2011 മെയ് 7-ന് കോട്ടയം മാമ്മൻമാപ്പിള ഹാളിൽ വിപുലമായ പരിപാടികൾ സംഘടിപ്പിക്കുകയുണ്ടായി. അതോടനുബന്ധിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് ഈ പുസ്തകം പ്രകാശിപ്പിച്ചത്.

ഈ പുസ്തകം തയ്യാറാക്കിയ പോൾ മണലിൽ വിദ്യാർത്ഥിയായിരിക്കുമ്പോൾ ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സ്റ്റുഡന്റ്സ് വൈസ് പ്രസിഡന്റായി പ്രവർത്തിച്ചിട്ടുണ്ട്. വിദ്യാർത്ഥി പ്രസ്ഥാനം സാഹിത്യവേദിയുടെ സെക്രട്ടറിയെന്ന നിലയിലും അദ്ദേഹം പ്രവർത്തിച്ചു. ഇപ്പോൾ ഒരു എഴുത്തുകാരൻ എന്ന നിലയിലും പത്രപ്രവർത്തകൻ എന്ന നിലയിലും അദ്ദേഹം കേരളത്തിൽ സ്വന്തമായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഈ പുസ്തകം തയ്യാറാക്കാൻ അദ്ദേഹം നടത്തിയ ശ്രമങ്ങളെ പ്രത്യേകം ശ്ലാഘിക്കുന്നു.

ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന തിരുമേനിയുടെ കത്തുകൾ മാത്യു സഖറിയായുടെ ശേഖരത്തിൽനിന്നും തിരഞ്ഞെടുത്തവയാണ്. അദ്ദേഹത്തിനും ചില രേഖകൾ തന്നു സഹായിച്ച ജോയിസ് തോട്ടയ്ക്കാടിനും ഏലിയാസ് എം. ചാക്കോയ്ക്കും പ്രത്യേകം നന്ദി.

കോട്ടയം **ഫാ. വർഗീസ് വർഗീസ്**
7-4-2011 എം.ജി.ഒ.സി.എസ്.എം. ജനറൽ സെക്രട്ടറി

# ഉള്ളടക്കം

### ഒന്നാം ഭാഗം
## അനുഭവങ്ങൾ

**രണ്ടാം ഭാഗം**

**മാർ തെയോഫിലോസിന്റെ രചനകൾ**



# ഒന്നാം ഭാഗം

# അനുഭവങ്ങൾ

# ഉദാത്ത മാതൃക

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**
**കാതോലിക്കാ ബാവാ**

ഉത്തമ മനുഷ്യബന്ധങ്ങൾ പുലർത്തുന്നതിൽ മഹത്തായ മാതൃക കാണിച്ച ആത്മീയ പിതാവായിരുന്നു പുണ്യശ്ലോകനായ ഡോ. ഫിലിപ്പോസ് തെയോഫിലോസ് മെത്രാപ്പോലീത്ത.

തിരുവനന്തപുരം സ്റ്റുഡൻസ് സെന്ററിന്റെ റസിഡന്റ് വാർഡനായി (ഫാ. ജോർജ് കുര്യനുശേഷം) ചുമതലയേറ്റ ആദ്യകാലത്ത് എനിക്കുണ്ടായ ഒരനുഭവം രസകരമായിരുന്നു. അവിടെ സെന്റർ തുടങ്ങുന്നതിനായി യത്നിച്ചവരിൽ പ്രമുഖനായ ഒരു വ്യക്തിക്ക് (ശ്രീ. ടി. എൻ. കുര്യാക്കോസ്) ഹോസ്റ്റൽ ജീവിതവുമായി ഒട്ടും ഒത്തുചേരാൻ കഴിയാത്ത ഒരു വിദ്യാർത്ഥിയെ അവിടെ അഡ്മിറ്റ് ചെയ്യണമെന്ന് നിർബന്ധം. വാർഡൻ എന്ന നിലയിൽ എന്റെ വിഷമം ഞാൻ തിരുമേനിയോട് പറഞ്ഞു. തിരുമേനിയും ആ വ്യക്തിയും തിരുവനന്തപുരം സ്റ്റുഡന്റ്സ് സെന്ററിൽ പ്രസിഡന്റിന്റെ മുറിയിലിരിക്കുമ്പോൾ ചർച്ചയ്ക്കൊന്നും ഒരുങ്ങാതെ അദ്ദേഹത്തിന്റെ തോളിൽ തട്ടി തിരുമേനി തീരുമാനം അറിയിച്ചു. 'പോൾ അച്ചൻ worried ആകണ്ട. ഈ ഹോസ്റ്റലിലേക്ക് ആ കുട്ടിയെ അഡ്മിറ്റു ചെയ്യാൻ ഇദ്ദേഹം ആവശ്യപ്പെടുകയില്ല'.

സ്റ്റുഡന്റ്സ് സെന്റർ സന്ദർശനത്തിന് എത്തിയ തിരുമേനി ഒരിക്കൽ ആഫീസിലേക്ക് കയറാതെ കെട്ടിടത്തിന്റെ പിന്നിലെ ടോയ്‌ലറ്റുകൾ പരിശോധിക്കാൻ പോയി. പിന്നാലെ ഞാനും. ഓരോ ടോയ്‌ലറ്റും നോക്കിക്കഴിഞ്ഞ് അതിനു പിന്നിലെ പൊട്ടിയ സ്ലാബ് കണ്ടെത്തി. വിസ്തരിച്ചൊന്നും പറയാതെ പ്രതികരണം ഒറ്റവാക്കിൽ ഒതുക്കി 'കഷ്ടം'.

തിരുവല്ല ബാലികാമഠം സ്കൂളിൽ ഒരു ചടങ്ങ് കഴിഞ്ഞ് വിസിറ്റേഴ്സ് ഡയറിയിൽ എഴുതുന്നതിന് ശ്രമിച്ച ഒരു ക്രൈസ്തവ സഭാ നേതാവ്, പേന തെളിയാതെ വന്നപ്പോൾ പല തവണ കുടഞ്ഞ് ഹെഡ്മിസ്ട്രസിന്റെ ഓഫീസ് തറയിൽ മഷി വീഴ്ത്തി. ഹെഡ് മിസ്ട്രസ് ആയിരുന്ന വിദേശവനിത സ്വന്തം കൈലേസുകൊണ്ട് അപ്പോൾതന്നെ തറയിൽ വീണ മഷി തുടച്ചു വൃത്തിയാക്കി.

'വൃത്തിയുടെ കാര്യം ഇനിയും നാമൊക്കെ അവരോട് പഠിക്കേണ്ടിയിരിക്കുന്നു' തിരുമേനിയുടെ പ്രതികരണം.

അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത എന്ന നിലയിൽ കുറെക്കാലം ഞാൻ തിരുമേനിയുടെ പിൻഗാമിയായിരുന്നു. അവിടെനിന്ന് അനുഭവസ്ഥർ പറഞ്ഞു കേട്ട പല സംഭവങ്ങളും അവിസ്മരണീയമാണ്. തെയോഫിലോസ് തിരുമേനിയുടെ മുൻഗാമിയും 1958-ൽ സഭാസമാധാനത്തിന് നിർണ്ണായക പങ്കു വഹിച്ച മെത്രാപ്പോലീത്തായുമായിരുന്ന പുണ്യശ്ലോകനായ വയലിപറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ വക വിശേഷപ്പെട്ട ഒരു പേന തെയോഫിലോസ് തിരുമേനിക്ക് കിട്ടിയിരുന്നു. അക്കാലത്ത് തൃക്കുന്നത്ത് സെമിനാരിയിൽ താമസിച്ചിരുന്ന ഒരു വൈദികൻ (കോച്ചേരിൽ അച്ചൻ) തിരുമേനിയോട് അടുപ്പം കാണിച്ചിരുന്നെങ്കിലും ഉള്ളിൽ കടുത്ത പാത്രിയർക്കീസ് പക്ഷക്കാരനായിരുന്നത്രെ! അവിടെ ആഫീസിലുണ്ടായിരുന്നവരുടെ സാന്നിദ്ധ്യത്തിൽ ഇത് ഏറ്റവും ചേരുന്നത് അച്ചനാണെന്ന് പറഞ്ഞ് ഗ്രീഗോറിയോസ് തിരുമേനിയുടെ വിശേഷപ്പെട്ട പേന കോച്ചേരിൽ അച്ചന് തെയോഫിലോസ് തിരുമേനി സമ്മാനിച്ചു.

1970-കളിൽ സഭയിൽ വീണ്ടും കക്ഷിവഴക്ക് രൂക്ഷമായിക്കഴിഞ്ഞ കാലയളവിൽപ്പോലും എതിർചേരിയിലായിരുന്ന വൈദികരോട് ഊഷ്മളബന്ധം പുലർത്താൻ തിരുമേനി തുനിഞ്ഞിരുന്നു. ഫാ. പി. എ. പൗലോസ് (ഡോ. ബാബു പോളിന്റെ പിതാവ്) നിര്യാതനായപ്പോൾ വീട്ടിൽ ചെന്ന് പ്രാർത്ഥന നടത്താൻ തിരുമേനി തയ്യാറായി. പാത്തിക്കൽ അച്ചന്റെ മകൻ ആകസ്മികമായി മരണമടഞ്ഞപ്പോൾ തിരുമേനി ആ വീട്ടിലെത്തി പ്രാർത്ഥിച്ചു. എതിർചേരിയിലെ ചില അച്ചന്മാരുടെ മക്കളുടെ പഠനകാര്യത്തിലും ജോലിക്കാര്യത്തിലും തിരുമേനി തുടർന്നും സഹായിച്ചിരുന്നു എന്ന കാര്യം അവർ പറഞ്ഞ് കേൾക്കാനിടവന്നിട്ടുണ്ട്.



തുടർച്ചയായി ജോലി ചെയ്ത് മുഷിഞ്ഞുവെന്നു തോന്നുമ്പോഴൊക്കെ വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. പി. സി. ചെറിയാനോടും കോട്ടയം സെന്ററിന്റെ ചുമതല വഹിച്ചിരുന്ന ഫാ. ജോർജ് കുര്യനോടും ഒരുമിച്ചുകൂടി തമാശകൾ പറഞ്ഞുകഴിഞ്ഞ പല അവസരങ്ങളും ഉണ്ടായിട്ടുണ്ട്.

ഓർത്തഡോക്സ് സഭയെ ഒന്നായി കാണാനും സ്വാർത്ഥ നേട്ടങ്ങൾ പരിഗണിക്കാതെ ദീർഘവീക്ഷണത്തോടെ പദ്ധതികളും പരിപാടികളും ആവിഷ്ക്കരിക്കുന്നതിനും തിരുമേനിക്ക് കഴിഞ്ഞിരുന്നു. കോട്ടയത്തും, തിരുവനന്തപുരത്തും, കോതമംഗലത്തും, ആലുവായിലും സ്റ്റുഡൻസ് സെന്റേഴ്സ് സ്ഥാപിക്കാൻ ആലോചന തുടങ്ങിയപ്പോൾതന്നെ തിരുമേനി നയം വ്യക്തമാക്കി.

'പ്രാർത്ഥിക്കാൻ ഒരു ചാപ്പൽ, ഒരു അച്ചന് താമസിക്കാനുള്ള സൗകര്യം, കുറെ കുട്ടികൾക്ക് താമസിക്കാനുള്ള ഹോസ്റ്റൽ, വാടകയ്ക്ക് കൊടുത്ത് വരുമാനം ഉണ്ടാകത്തക്കവിധം കുറെ പീടികമുറികൾ എന്നിവ നിർബന്ധമായും വേണം'. സ്വയംപര്യാപ്തമായിരിക്കണം ഓരോ സെന്ററും എന്ന് തിരുമേനി ആഗ്രഹിച്ചു. പ്രധാനപ്പെട്ട എല്ലാ പട്ടണങ്ങളിലും സ്റ്റുഡന്റ്സ് സെന്ററുകൾ വേണമെന്ന് തിരുമേനി പറയാറുണ്ട്.

ഇന്ന് സഭയുടെ അഭിമാനമായി പരിലസിക്കുന്ന കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി, കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി, കങ്ങഴ മാർ ഡയനേഷ്യസ് ആശുപത്രി, കോട്ടയം ചെറിയപള്ളി ആശുപത്രി എന്നിവയ്ക്കും മുംബൈയിൽ സ്കൂളുകൾക്കും സ്ഥാപനങ്ങൾക്കും തിരുമേനി പ്രാരംഭംകുറിച്ചു.

കോതമംഗലത്ത് മാർ ബേസിൽ ആശുപത്രി അനുവദിച്ച കാലത്ത് അത് ടൗണിന്റെ നടുവിൽ ബസ്സ്റ്റാൻഡിനോട് ചേർന്ന് ആകരുത്, മാതിരിപ്പിള്ളിയിലോ കോഴിപ്പിള്ളിയിലോ വേണമെന്നും തിരുമേനി നിർദ്ദേശിച്ചിരുന്നു.

വൈദികരുടെ ശമ്പള കേന്ദ്രീകൃത പരിഷ്ക്കരണ പദ്ധതിയും പ്രായമായ വൈദികരുടെ റിട്ടയർമെന്റും 1969-ൽ തന്നെ അങ്കമാലി ഭദ്രാസനത്തിൽ നടപ്പിലാക്കാൻ തിരുമേനിക്ക് കഴിഞ്ഞിരുന്നു. (പിന്നീടുള്ള കക്ഷിവഴക്കുമൂലം ആ പദ്ധതികൾക്ക് തടസ്സം നേരിട്ടു എങ്കിലും).

സെമിനാരി പഠനത്തിനുശേഷം വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രവർത്തകനായി ആരംഭിച്ച എനിക്ക് തെയോഫിലോസ് തിരുമേനി പല കാര്യങ്ങളിൽ ഗുരുവും മാർഗ്ഗദർശിയും മാതൃകയുമായിരുന്നു. മറ്റ് മതങ്ങളും സഭകളുമായി ഉറ്റബന്ധം നിലനിർത്തുന്നതിന് തിരുമേനിയുടെ മാതൃക അനുകരണീയംതന്നെ.

ഏതു പ്രതിസന്ധിഘട്ടത്തിലും തളരാതെ തകരാതെ ഒരു ചെറുപുഞ്ചിരിയോടെ സമചിത്തത പാലിക്കാനുള്ള തിരുമേനിയുടെ കഴിവ് അപാരമായിരുന്നു. ഒരു വ്യക്തി സാമർത്ഥ്യവും വിശ്വസ്തതയും ഉണ്ടെന്ന് തിരുമേനിക്ക് ബോദ്ധ്യപ്പെട്ട് അയാളെ ഒരു ചുമതല ഏല്പിച്ചാൽ പിന്നെ അനാവശ്യമായ ഇടപെടലിന് തിരുമേനി തുനിയാറില്ല. അപൂർവ്വം ചിലരൊക്കെ അതിൽനിന്ന് മുതലെടുത്തിട്ടുണ്ട് എന്നത് പിന്നീട് തെളിഞ്ഞെങ്കിലും.

'ക്ഷമാതുല്യം തപോനാസ്തി' എന്ന പൗരസ്ത്യദർശനവും 'ഒരുവനോട് ഒരുവന് വഴക്കുണ്ടായാൽ തമ്മിൽ ക്ഷമിക്കുവിൻ. കർത്താവ് നിങ്ങളോട് ക്ഷമിച്ചതുപോലെ നിങ്ങളും ചെയ്യുവിൻ' (കൊലോ. 3:14) എന്ന വിശുദ്ധ പൗലോസിന്റെ വാക്കുകളും പാലിച്ച പിതാവായിരുന്നു തെയോഫിലോസ് തിരുമേനി.

മേലാവിനോടുള്ള വിനയം കർത്തവ്യവും

സമന്മാരോടുള്ള വിനയം മര്യാദയും

നമുക്ക് താഴെയുള്ളവരോടുള്ള വിനയം കുലീനതയും

ആണെന്ന ബഞ്ചമിൻ ഫ്രാങ്ക്ളിന്റെ അഭിപ്രായത്തിന്റെ ആൾരൂപമായിരുന്നു ആ പിതാവ്. കുലീനത വാക്കിലും നോക്കിലും ഭാവത്തിലും രൂപത്തിലും പ്രവൃത്തിയിലും പാലിച്ചിരുന്നു തെയോഫിലോസ് തിരുമേനി.

# ജീവിതവും ദർശനവും

**ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത**

ആധുനിക മലങ്കരസഭയുടെ പ്രധാന ശില്പികളിൽ ഒരാളായിരുന്നു ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത. മലങ്കരസഭയുടെ വിദേശകാര്യമന്ത്രിയെന്നും അംബാസഡർ എന്നും വിശേഷിപ്പിക്കപ്പെട്ടിട്ടുള്ള മാർ തെയോഫിലോസ്, സഭയുടെ വികസനത്തിലും വളർച്ചയിലും നിസ്തുലമായ പങ്കാളിത്തമാണ് വഹിച്ചിട്ടുള്ളത്. ഓർത്തഡോക്സ് സഭയുടെ അങ്കമാലി-മുംബൈ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്ത, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രസിഡന്റ്, ഓർത്തഡോക്സ് വൈദികസെമിനാരി പ്രിൻസിപ്പൽ, ഓർത്തഡോക്സ് സഭയുടെ ഇന്റർചർച്ച് റിലേഷൻസ് കമ്മറ്റി ചെയർമാൻ എന്നിങ്ങനെ സഭയുടെ വിവിധ രംഗങ്ങളിൽ നിറഞ്ഞു പ്രവർത്തിച്ചിട്ടുള്ള മാർ തെയോഫിലോസ് വ്യതിരിക്തമായ ജീവിതത്തിന്റെയും ദർശനത്തിന്റെയും ഉടമയായിരുന്നു.

ആതുരസേവനം, വിദ്യാഭ്യാസം, സന്ന്യാസം എന്നിങ്ങനെ വ്യത്യസ്തമായ പ്രവർത്തനമേഖലകളിലും അദ്ദേഹം മാതൃകാപരമായി പ്രവർത്തിച്ചു. ക്രിസ്തീയ ജീവിതത്തിന്റെ അനുഭവങ്ങളെ എല്ലാ ജനങ്ങൾക്കും പകർന്നുകൊടുക്കാനും പങ്കുവയ്ക്കാനും ഉതകുന്ന തരത്തിൽ പ്രവർത്തിച്ചതിലൂടെ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ജനങ്ങളുടെ ഹൃദയത്തിൽ വസിക്കുന്ന ഒരു അജപാലകനായി മാറി.

കോട്ടയം പുത്തനങ്ങാടി കൊച്ചുപുരയ്ക്കൽ പുത്തൻപുരയിൽ കോരയുടെയും മറിയാമ്മയുടെയും പുത്രനായി 1911 മെയ് 9-ന് ജനിച്ച കെ. ഫീലിപ്പോസ് സഭാശുശ്രൂഷകനായി രംഗത്തുവന്നതു പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിൽനിന്നു 1929-ൽ കോറൂയോപട്ടം സ്വീകരിച്ചതോടെയാണ്. 1936-ൽ അദ്ദേഹം ഇംഗ്ലണ്ടിൽ ഉപരിപഠന

ത്തിനു പോയി. അവിടെ കാന്റർബറി സെന്റ് അഗസ്റ്റിൻ കോളേജിലും കാർഡിഫിലും ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയുടെ ഗവേഷക വിദ്യാർത്ഥിയായി ബൈബിൾ കോളേജിലും നാലു വർഷത്തെ പഠനം നടത്തി. പിൽക്കാലത്ത് അമേരിക്കയിലെ ഹാർവാർഡ് യൂണി വേഴ്സിറ്റിയിൽനിന്നും അദ്ദേഹം ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റും നേടി.

പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽനിന്നു 1944-ൽ വൈദികപട്ടം സ്വീകരിച്ചശേഷമാണ് സഭാരംഗത്തെ കർമ്മകാണ്ഡം ശക്തിപ്പെട്ടതെങ്കിലും ഇംഗ്ലണ്ടിലെ പഠനംകഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ മുതൽ ശെമ്മാശ്ശനായ അദ്ദേഹ ത്തിന്റെ സേവനങ്ങൾ സെമിനാരിക്കുവേണ്ടി നീക്കിവെച്ചിരുന്നു. സഭാ വഴക്കു മൂലം പഴയസെമിനാരി അടച്ചിട്ട സന്ദർഭത്തിൽ 1942-ൽ കോട്ടയം എം. ഡി. സെമിനാരി ചാപ്പലിനോട് ചേർന്ന് വൈദിക സെമിനാരി പുനരാരംഭിക്കാൻവേണ്ടി പണപ്പിരിവിനു ചുക്കാൻ പിടിച്ചത് കെ. ഫീലിപ്പോസ് ശെമ്മാശ്ശനായിരുന്നു. ഇംഗ്ലണ്ടിലെ പഠന ത്തിനുശേഷം തിരിച്ചെത്തിയപ്പോൾ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായി അദ്ദേഹം പ്രവർത്തിച്ചിരുന്നു. ആ വഴിയിൽ ആലുവ യു. സി. കോളേജിലെ കെ. സി. ചാക്കോ, എ. എം. വർക്കി തുടങ്ങിയവരുമായി പരിചയത്തിലായി. സെമിനാരിക്കുവേണ്ടി പണ പ്പിരിവിന് എ. എം. വർക്കിയേയുംകൂട്ടി അദ്ദേഹം ആദ്യം ചെന്നത് എതിർകക്ഷിയിലെ പാലാമ്പടം വക്കീലിന്റെ അടുത്തായിരുന്നു. തെയോഫിലോസ് തിരുമേനിയുടെ ഊഷ്മളമായ സ്നേഹവും സൗഹൃദവും, അനർഗളമായി ഒഴുകിയ ഒരു സ്വഭാവവിശേഷം തന്നെയായിരുന്നു.

സെമിനാരിയുടെ പ്രവർത്തനം പുനരാരംഭിച്ചപ്പോൾ അദ്ധ്യാപ കനായും അദ്ദേഹം പ്രവർത്തിച്ചു. സഭാചരിത്രം, പഴയനിയമചരിത്രം, സഭാപിതാക്കന്മാർ എന്നീ വിഷയങ്ങൾ അദ്ദേഹം പഠിപ്പിച്ചു. സെമി നാരിയുടെ വൈസ്പ്രിൻസിപ്പലായും സെമിനാരി ചാപ്ലയിനായും അദ്ദേഹത്തിന്റെ സേവനം ലഭ്യമായി. കോട്ടയം ചെറിയപള്ളി വികാരിയായി സേവനമനുഷ്ഠിച്ചപ്പോൾ സഭയുടെ ആഭ്യന്തരമിഷ നിൽ മാതൃകാപരമായ പ്രവർത്തനങ്ങളാണ് കാഴ്ചവെച്ചത്.

മാർ തെയോഫിലോസിന്റെ എക്യൂമെനിക്കൽ ബന്ധങ്ങൾ അദ്ദേഹം കാന്റർബറിയിൽ ദൈവശാസ്ത്രപഠനത്തിനു പോയപ്പോൾ



തുടങ്ങിയതാണ്. 1937-ൽ വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ എഡിൻബറോ സമ്മേളനത്തിൽ പരിശുദ്ധ ബസേലിയോസ് ഗീവറു ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായോടൊപ്പം ഡീക്കൻ കെ. ഫീലിപ്പോസ് പങ്കാളിയായി. 1939-ൽ ആംസ്റ്റർഡാം പ്രഥമ ആഗോള യുവജനസമ്മേളനത്തിൽ അദ്ദേഹം പ്രതിനിധിയായി. 1948-ൽ ആംസ്റ്റർഡാമിൽ നടന്ന W. C. C. സമ്മേളനത്തിൽ സഭയുടെ പ്രതി നിധിയായി. 1952-ൽ W. C. C.-യുടെ ഫെയ്ത്ത് ആൻഡ് ഓർഡർ സമ്മേളനത്തിലും W. C. C.-യുടെ 1954-ലെ ഇവാൻസ്റ്റൺ സമ്മേളനം, 1961-ലെ ന്യൂഡൽഹി സമ്മേളനം, 1968-ലെ ഉപ്സാല സമ്മേളനം, 1975-ലെ നെയ്റോബി സമ്മേളനം എന്നിവയിലും അദ്ദേഹം പങ്കെടുത്തു. ഇപ്രകാരം 1948 മുതൽ 1975 വരെ തുടർച്ചയായി W.C.C.-യുടെ അഞ്ച് അസംബ്ലികളിൽ മാർ തെയോഫിലോസ് സഭയെ പ്രതിനിധീകരിച്ചു. ആഡിസ് അബാബയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സമ്മേളനം (1965), ബുഡാപെസ്റ്റ് ക്രിസ്ത്യൻ പീസ് കോൺഫറൻസ് (1965), രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1965) എന്നീ സമ്മേളനങ്ങളിലും അദ്ദേഹം പങ്കെടു ത്തിട്ടുണ്ട്. സഭയുടെ വേദശാസ്ത്രവും പാരമ്പര്യവും രാജ്യാന്തര തലങ്ങളിൽ അവതരിപ്പിക്കാൻ ഇക്കാലങ്ങളിൽ മാർ തെയോഫി ലോസിനു കഴിഞ്ഞു.

യാത്രയ്ക്കിടയിൽ കണ്ടുമുട്ടുന്നവരെ പരിചയപ്പെടുന്നതിനും അവരുടെ ബന്ധത്തെ സഭയുടെയും രാജ്യത്തിന്റെയും വളർച്ചയ്ക്കും നേട്ടങ്ങൾക്കുംവേണ്ടി വിനിയോഗിക്കുന്നതിനും തിരുമേനി പ്രദർശി പ്പിച്ചിരുന്ന പാടവം അന്യാദൃശമാണ്. 1961-ൽ ന്യൂഡൽഹിയിൽ W.C.C.-യുടെ അസംബ്ലിയിൽ പങ്കെടുത്ത ഓർത്തഡോക്സ് സഭാ പിതാക്കന്മാരെ സ്വന്തം പരിശ്രമത്താൽ വിമാനം ചാർട്ടർചെയ്തു കേരളത്തിൽ കൊണ്ടുവരുന്നതിനും സഭയുടെ ജീവിതവും സാക്ഷ്യവും വെളിപ്പെടുത്തുന്നതിനും അവരുമായി പുതിയ ബന്ധ ങ്ങൾ സ്ഥാപിക്കുന്നതിനും തെയോഫിലോസ് തിരുമേനി നല്കിയ നേതൃത്വം വിസ്മരിക്കാൻ കഴിയില്ല.

ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ ജീവിതം എന്നെ ഏറെ ആകർഷിച്ചിട്ടുണ്ട്. സഭാനേതൃത്വത്തോട് ആദരവ്, ആശയ ങ്ങളിലും സംഭാഷണങ്ങളിലും വിശദീകരണങ്ങളിലും വ്യക്തത, പെരുമാറ്റത്തിൽ ആഢ്യത്വം, കാഴ്ചയിൽ സുമുഖതയും വൃത്തിയും

വെടിപ്പും, ശിക്ഷണബോധത്തോടെ കാര്യങ്ങൾ നടത്തുവാനും നടത്തിക്കുവാനും ഉള്ള കെല്പ്, ദീർഘവീക്ഷണത്തോടും വ്യക്തമായ ദർശനത്തോടും സംഘടനാപാടവത്തോടും മുന്നേറാൻ കഴിവുള്ള നേതൃത്വശൈലി, സഭാചരിത്രവും വേദശാസ്ത്രവും എക്യൂമെനിസവും നന്നായി കൈകാര്യംചെയ്യാനുള്ള കഴിവ്, ഓരോരുത്തരിലും ഉള്ള കഴിവുകളെ അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും അവയെ സമൂഹത്തിന്റെ ഉന്നമനത്തിനുവേണ്ടി ഉപയോഗിക്കുകയും ചെയ്യാനുള്ള ദർശനം... ഇങ്ങനെ മാർ തെയോഫിലോസിനെക്കുറിച്ച് എനിക്ക് പറയാൻ ഏറെയുണ്ട്.

തെയോഫിലോസ് തിരുമേനിയുടെ ശിഷ്യനാകാനും പിൻഗാമിയാകാനും ഭാഗ്യം ലഭിച്ചിട്ടുള്ള എനിക്ക് പിന്തിരിഞ്ഞു നോക്കുമ്പോൾ ഏറെ അത്ഭുതം. ബാലനായിരിക്കുമ്പോൾ കോട്ടയത്തെ കൊല്ലാട്ടു നിന്നു സഭാകേന്ദ്രം സ്ഥിതിചെയ്യുന്ന ദേവലോകത്ത് എത്താൻ അന്ന് പാലമില്ല. കടത്തു കടന്ന് ദേവലോകത്ത് എത്തി അവിടെ നടക്കുന്ന പെരുന്നാളുകൾ, പട്ടാഭിഷേകശുശ്രൂഷ എന്നിങ്ങനെയുള്ള പരിപാടികളിൽ പങ്കാളിയാകാൻ കഴിഞ്ഞിട്ടുള്ള എനിക്ക് പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ വലംകൈയായി പ്രവർത്തിച്ചിട്ടുള്ള ഫാദർ കെ. ഫീലിപ്പോസിനെ മറക്കാൻ കഴിയുന്നില്ല. പരിശുദ്ധ ബാവാ തിരുമേനിക്ക് ഉറച്ച ബോദ്ധ്യമുള്ള ഈ വൈദികനായിരുന്നു പ്രത്യേക കൂദാശകളും ശുശ്രൂഷകളും മറ്റും നടക്കുമ്പോൾ വിശ്വാസകർക്ക് അത് വിശദീകരിച്ചു കൊടുത്തിരുന്നത്. വിദേശത്തുനിന്നു അതിഥികൾ വരുമ്പോൾ ബാവായുടെ വലംകൈ ആയി നിലകൊണ്ട് അവരെ സ്വീകരിച്ചിരുന്നതും ഫാ. കെ. ഫീലിപ്പോസ് ആയിരുന്നു.

സഭയുടെ വളർച്ചയെക്കുറിച്ചും ഭാവിയെക്കുറിച്ചും അതിൽ ആദ്ധ്യാത്മികസംഘടനകൾക്കുള്ള പങ്കിനെക്കുറിച്ചും വളരുന്ന തലമുറയുടെ നിർണ്ണായകമായ പങ്കാളിത്തത്തെക്കുറിച്ചും മാർ തെയോഫിലോസിന് വ്യക്തമായ ദർശനമുണ്ടായിരുന്നു. ചെറുപ്പത്തിൽ തന്നെ മേല്പട്ടസ്ഥാനത്തേക്ക് പേര് നിർദ്ദേശിക്കപ്പെട്ടെങ്കിലും വൈദികസെമിനാരിയെ വളർത്തിയെടുക്കാൻ തന്നിലുള്ള താലന്തുകൾ വളർത്തിയെടുക്കുകയാണ് കാലഘട്ടത്തിന്റെ ആവശ്യമെന്ന് അദ്ദേഹം മനസ്സിലാക്കി. ഫാദർ പോൾ വർഗീസിനെ കണ്ടെത്തി (പിൽക്കാലത്ത് പൗലോസ് മാർ ഗ്രീഗോറിയോസ്) വൈദിക സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്ത് അവരോധിച്ചു



കൊണ്ടാണ് സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്തുനിന്നും മാർ തെയോഫിലോസ് പിന്മാറിയത്. ഇന്നത്തെ സെമിനാരിയുടെ ഓഫീസ്, ക്ലാസ്സ്മുറികൾ, ഹോസ്റ്റൽ, പഴയ ഓഡിറ്റോറിയം ഉൾപ്പെടെയുള്ള മന്ദിരങ്ങൾ എന്നിവ നിർമ്മിക്കാൻ നേതൃത്വം നല്കിയതും തെയോഫിലോസ് തിരുമേനിയായിരുന്നു. മറ്റു സഭകളിലും വിദേശത്തും കണ്ടുമുട്ടിയ വളർച്ചയും ശിക്ഷണവും ദാർശനികത്വവും മലങ്കരസഭയിലും സെമിനാരിയിലും മറ്റും പ്രാവർത്തികമാക്കാൻ തിരുമേനി ശ്രമിച്ചിരുന്നു.

1968-74 കാലഘട്ടത്തിൽ ഏലൂർ കേന്ദ്രമാക്കി എക്യൂമെനിക്കൽ ഇൻഡസ്ട്രിയൽ ടീം സർവീസ് എന്നൊരു പ്രസ്ഥാനം തിരുമേനിയുടെ നേതൃത്വത്തിൽ നടത്തിയിരുന്നു. അറുപതുകളിൽ ഫ്രാൻസിൽ ശക്തിപ്രാപിച്ച വർക്കർ പ്രീസ്റ്റ് മൂവ്മെന്റിന്റെയും യൂറോപ്പിൽ വളർന്നുവന്ന ഇൻഡസ്ട്രിയൽ മിഷന്റെയും പശ്ചാത്തലത്തിൽ തിരുമേനി രൂപംനല്കിയതാണ് എക്യൂമെനിക്കൽ ടീം സർവീസ്. വ്യവസായ മേഖലയിൽ പ്രവർത്തിക്കുന്ന തൊഴിലാളികൾക്കു എക്യൂമെനിക്കൽവേദി ഒരുക്കാനും സ്വതന്ത്രമായ സംവാദത്തിനുള്ള അവസരം സൃഷ്ടിക്കാനും ഈ പ്രസ്ഥാനം പ്രവർത്തിച്ചു. ഈ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ എക്യൂമെനിക്കൽ ആരാധനയും നടത്തിയിരുന്നു.

കോലഞ്ചേരിയിൽ ഇന്ന് വികസിച്ചുനിൽക്കുന്ന മെഡിക്കൽ കോളേജിന്റെ പ്രാരംഭകാലം തിരുമേനിയുടെ പരിലാളനയിലാണ് വളർന്നുവന്നത്. കോലഞ്ചേരി മെഡിക്കൽ മിഷന്റെ ചെയർമാനായി മാത്രമല്ല കങ്ങഴ, ചെറിയപള്ളി, പോത്താനിക്കാട് ആശുപത്രികളുടെ ചെയർമാനായും തിരുമേനി പ്രവർത്തിച്ചു. ആലുവായിലെ അന്ധവിദ്യാലയത്തിന്റെ പ്രവർത്തനങ്ങളിലും കിഴക്കമ്പലത്തെയും വളയൻചിറങ്ങരയിലെയും ബാലഭവനുകളുടെ പ്രവർത്തനങ്ങളിലും ചുക്കാൻ പിടിച്ചു. വളയൻചിറങ്ങര ഐ. ടി. സി. ബോർഡിന്റെ ചെയർമാനായും കേരള അന്ധവിദ്യാലയ അസ്സോസിയേഷൻ പ്രസിഡന്റായും തിരുമേനി സേവനമനുഷ്ഠിച്ചു.

ആതുരസേവനരംഗത്ത് തിരുമേനിക്കുണ്ടായിരുന്ന സ്വപ്നങ്ങൾ വിശാലമാണ്. ഗ്രാമങ്ങളിലേക്ക് ആതുരസേവനം എത്തിക്കുവാൻ സാറ്റലൈറ്റ് ഹോസ്പിറ്റൽ എന്ന ആശയം തിരുമേനിയുടെ സ്വപ്നമായിരുന്നു. കങ്ങഴ, ശാസ്താംകോട്ട, തടാകം, പരുമല, കോലഞ്ചേരി

എന്നീ ആശുപത്രികളുടെ പ്രവർത്തനങ്ങളെ തിരുമേനി പിന്തുണച്ചത് ആ രീതിയിലാണ്. പരുമലയിൽ ഒരു മെഡിക്കൽസിറ്റി വളർത്തി യെടുക്കണമെന്നും മെഡിക്കൽ കോളേജ് ഉൾപ്പെടെ കാൻസറിനും ഹൃദയശസ്ത്രക്രിയയ്ക്കും മറ്റും ഉതകുന്ന ആധുനിക ചികിത്സാ സൗകര്യങ്ങൾ ഉള്ള ഒരു ശുശ്രൂഷാകേന്ദ്രം വികസിപ്പിക്കുന്നതിനും തിരുമേനി ആഗ്രഹിച്ചിരുന്നു. ഗ്രാമീണർക്ക് ആതുരസേവനം എത്തി ക്കുന്നതിനുള്ള വിപുലമായ പദ്ധതി പരുമല കേന്ദ്രീകരിച്ച് നടപ്പാ ക്കാൻ കഴിയുമെന്ന് തിരുമേനി വിഭാവനം ചെയ്തിരുന്നു.

രാഷ്ട്രീയപ്രസ്ഥാനങ്ങളുമായി അടുത്ത ബന്ധം പുലർത്തിയിരു ന്നെങ്കിലും കക്ഷിരാഷ്ട്രീയത്തിൽ അദ്ദേഹം ഇടപെട്ടിരുന്നില്ല. നാടി ന്റെയും സമൂഹത്തിന്റെയും പുരോഗതിക്ക് ഉതകുന്ന തരത്തിലുള്ള രാഷ്ട്രീയ നേതാക്കളുടെ സേവനത്തെ തിരുമേനി ആദരിച്ചു. പ്രതി പക്ഷബഹുമാനത്തോടെ മറ്റുള്ളവരുടെ നന്മയിലും വിശുദ്ധിയിലും തിരുമേനി സന്തോഷിച്ചു. സത്യമെന്ന് തോന്നുന്ന കാര്യങ്ങൾ മുഖം നോക്കാതെ പറയാനും അവതരിപ്പിക്കാനും തിരുമേനി മടിച്ചില്ല. സ്വാർത്ഥലാഭത്തിനുവേണ്ടി തിരുമേനിയെ വേദനിപ്പിക്കുകയും അപ മാനിക്കുകയും ചെയ്തപ്പോഴും അത്തരം സന്ദർഭങ്ങളിൽ സമ ചിത്തത കൈവിടാതെ, ത്യാഗം സഹിച്ചു പ്രശ്നങ്ങൾ പരിഹരി ക്കാൻ തിരുമേനി ശ്രമിച്ചു. വ്യക്തിബന്ധങ്ങൾ നിലനിർത്താൻ -ശത്രുക്കൾ എന്ന് വിചാരിക്കുന്നവരുടെ ഇടയിൽപ്പോലും- കൂട്ടായി പ്രവർത്തിക്കാനാണ് തിരുമേനി ശ്രമിച്ചത്. ഇതിലൂടെ വ്യക്തികളുടെ കഴിവ് പൊതുനന്മയ്ക്കായി തിരിച്ചുവിടാനും തിരുമേനി ആഗ്രഹിച്ചു.

ഒരിക്കലും കഹലത്തിന്റെ ഭാഷ സംസാരിക്കാത്ത മാർ തെയോ ഫിലോസിന്റെ ജീവിതത്തിൽ ശത്രുക്കളേ ഉണ്ടായിരുന്നില്ല. ശത്രു ക്കളെന്ന് പറയുന്നവരും അദ്ദേഹത്തിന് മിത്രങ്ങളായിരുന്നു. തെയോ ഫിലോസ് എന്ന അഭിനാമത്തിന്റെ അർത്ഥംതന്നെ ദൈവത്തിന്റെ സ്നേഹിതൻ എന്നാണ്. എല്ലാ മനുഷ്യരെയും അദ്ദേഹം ഒന്നു പോലെ സ്നേഹിച്ചു. അതുപോലെ ഫിലിപ്പോസ് എന്ന നാമത്തിന്റെ അർത്ഥം കുതിരകളുടെ സ്നേഹിതൻ എന്നാണ്. അശ്വഹൃദയ ങ്ങളുടെ ചൈതന്യം നിറഞ്ഞുനിൽക്കുന്ന യുവജനങ്ങളുടെ സ്നേഹി തനായി അദ്ദേഹം എന്നും നിലകൊണ്ടു. എല്ലാ നിലയിലും സ്നേഹ ത്തിന്റെ സമഞ്ജസമായിരുന്നു ഫിലിപ്പോസ് മാർ തെയോഫിലോസ്.



ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സാരഥിയെന്ന നിലയിൽ പുതിയ തലമുറയെ സഭാജീവിതത്തിലേക്ക് ആനയിക്കാൻ തിരുമേനി നടത്തിയ സേവനം ഉദാത്തമാണ്. കേവലം വാർഷിക കോൺഫറൻസിൽ ഒതുങ്ങിനിന്ന പ്രസ്ഥാനത്തെ ചടുലമായ ഒരു വിദ്യാർത്ഥിപ്രസ്ഥാനമാക്കി തിരുമേനി രൂപാന്തരപ്പെടുത്തി. ആരാധന, പഠനം, സേവനം എന്നീ ലക്ഷ്യങ്ങളിൽ ആമഗ്നരായ പുതിയ തലമുറയെ തിരുമേനി വാർത്തെടുത്തു. വിദ്യാർത്ഥികളെ നേതൃത്വത്തിന്റെ പുതിയ അറിവിലേക്കും അനുഭവത്തിലേക്കും ആനയിക്കാൻ തെയ്സേ, സിൻഡിസ്മോസ് പോലെയുള്ള പ്രസ്ഥാന ങ്ങളുമായി വിദ്യാർത്ഥിപ്രസ്ഥാനത്തെ തിരുമേനി ബന്ധപ്പെടുത്തി. സന്ന്യാസപ്രസ്ഥാനത്തെപ്പറ്റി തിരുമേനി വച്ചുപുലർത്തിയിരുന്ന കാഴ്ചപ്പാടുകളും തിരുമേനിയുടെ അനുഗ്രഹത്താൽ എനിക്കു ലഭ്യമായ അനുഭവവുംവച്ചുകൊണ്ടാണ് മുംബൈയിൽ ഗ്രിഗോറിയൻ കമ്മ്യൂണിറ്റിയുടെ പ്രവർത്തനങ്ങൾ ഞാൻ തുടങ്ങിവച്ചത്. സഭയ്ക്കു വേണ്ടി എഴുപത്തിയാറ് ഏക്കർ സ്ഥലം വാങ്ങി അതിന്റെ പ്രാരംഭ പ്രവർത്തനം ആരംഭിച്ചുകഴിഞ്ഞു. തെയോഫിലോസ് തിരുമേനിയുടെ ജന്മശതാബ്ദി പ്രമാണിച്ച് ഗ്രിഗോറിയൻ കമ്മ്യൂണിറ്റിയുടെ കേരള ശാഖ 'മാർ തെയോഫിലോസ് ചാപ്റ്റർ' എന്ന പേരിൽ സമാരംഭി ച്ചിട്ടുണ്ട്. നെടുമ്പാശ്ശേരിയിൽ ഇതിന്റെ ആസ്ഥാനം തുടങ്ങാനുള്ള ഉദ്യമത്തിലാണ്. ആർഷഭാരതസംസ്കാരത്തിന്റെ ഊർജ്ജം സ്വീകരിച്ചുകൊണ്ട് പൗരസ്ത്യ സന്ന്യാസപ്രസ്ഥാനത്തിന്റെ ആദ്ധ്യാത്മിക ചൈതന്യത്തെ പ്രോജ്വലിപ്പിക്കാനുള്ള ഒരു പുറ പ്പാടാണ് ഗ്രിഗോറിയൻ കമ്മ്യൂണിറ്റി. ഇക്കാര്യത്തിൽ തെയോഫി ലോസ് തിരുമേനിയാണ് എനിക്ക് പ്രചോദനവും പ്രോത്സാഹനവും തന്നത്.

അങ്കമാലി ഭദ്രാസനത്തിന്റെ സാരഥിയായി 1967-ലാണ് മാർ തെയോഫിലോസ് സ്ഥാനമേറ്റത്. 1976-ൽ മുംബൈ ഭദ്രാസനത്തിന്റെ ചുമതലയും 1968-ൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷ സ്ഥാനവും തിരുമേനി ഏറ്റെടുത്തു. തുടർന്ന് അന്ത്യംവരെയും ഈ രംഗങ്ങളിലായിരുന്നു തിരുമേനിയുടെ പ്രവർത്തനം. 1997 സെപ്തം ബർ 28-ന് അദ്ദേഹം കാലംചെയ്തു. ആയിരം പൂർണ്ണചന്ദ്രന്മാരെ കാണാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ള ആ വന്ദ്യപിതാവിന്റെ ജന്മശതാബ്ദി യാണ് 2011 മെയ് 9-ന് ആഘോഷിക്കുന്നത്.

# സ്നേഹസമ്പന്നനായ ആത്മീയപിതാവ്

ഫാ. ഡോ. റ്റി. ജെ. ജോഷ്വ

ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയെ ഞാൻ അനുസ്മരിക്കുന്നത് ആഴമായ ആദരവിന്റേയും കൃതജ്ഞത യുടേയും അതോടൊപ്പം തെല്ല് അഭിമാനത്തിന്റേയും ഭാവത്തോടെ യാണ്. അദ്ദേഹത്തോടുള്ള ബന്ധത്തിൽ മറ്റൊരാൾക്കും അവകാശ പ്പെടാൻ കഴിയാത്ത പദവി എനിക്കുണ്ട്. സെമിനാരിയിൽ അദ്ദേഹ ത്തിന്റെ ശിഷ്യനായിരിക്കുവാനും പിന്നീട് ആ സ്ഥാപനത്തിൽ സഹ പ്രവർത്തകനാകുവാനും എനിക്കു ഭാഗ്യം ലഭിച്ചു. സുദീർഘവും സരളവുമായ ആ ബന്ധത്തെപ്പറ്റി അനുസ്മരിക്കുമ്പോൾ അനവധി രംഗങ്ങളും ചിത്രങ്ങളും അനുഭവങ്ങളും മനസ്സിന്റെ തിരശ്ശീലയിൽ തെളിഞ്ഞുവരുന്നു.

1946–ൽ ഒരു വിദ്യാർത്ഥിയായി ഞാൻ സെമിനാരിയിൽ എത്തു മ്പോൾ നാല് അദ്ധ്യാപകർ മാത്രം: പ്രിൻസിപ്പലായി സി. ജെ. സ്കറിയാ മല്പാൻ (ചെറിയമഠത്തിൽ), വൈസ് പ്രിൻസിപ്പലായി ഫാ. കെ. ഫീലിപ്പോസ് (പിന്നീട് മാർ തെയോഫിലോസ്), വിസിറ്റർ ബിഷപ്പും അദ്ധ്യാപകനുമായി ഔഗേൻ തീമോത്തിയോസ് മെത്രാ പ്പോലീത്താ (പിന്നീട് ഔഗേൻ പ്രഥമൻ ബാവാ), വി. കെ. മാത്യൂസ് ശെമ്മാശ്ശൻ (പിന്നീട് മാത്യൂസ് പ്രഥമൻ ബാവാ). കെ. ഫീലിപ്പോ സച്ചൻ അന്ന് ചെറിയപള്ളി വികാരയായിരുന്നതുകൊണ്ട്, ചെറിയ പള്ളിയുടെ പ്രാന്തത്തിലുള്ള പള്ളിമേടയിൽ താമസം. ദിവസവും രാവിരെ ഒരു റാലി സൈക്കിളിൽ എം. ഡി. സെമിനാരിയിൽ എത്തും. (1942 മുതൽ 1960 വരെ അവിടെയായിരുന്നു വൈദിക സെമിനാരി). അന്ന് കോട്ടയത്തു കാറുള്ളവർ അഞ്ചോ ആറോ പേർ മാത്രം.

സെമിനാരിയിൽ ഏറ്റവും പ്രായകുറഞ്ഞ വിദ്യാർത്ഥി ഞാനാ യിരുന്നു (17 വയസ്സ്). അതുകൊണ്ട് അദ്ധ്യാപകരുടെ പ്രത്യേക പരി



ഗണന ലഭിച്ചത് വിസ്മരിക്കുന്നില്ല. ഫാദർ കെ. ഫീലിപ്പോസ് പഠി പ്പിച്ചത് പഴയനിയമവും, സഭാചരിത്രവും, മോറൽ തിയോളജിയു മായിരുന്നു. എക്യൂമെനിക്കൽ സമ്മേളനങ്ങളിൽ അദ്ദേഹം സംബന്ധി ക്കാൻ വിദേശത്തേക്കു പോകുമായിരുന്നതുകൊണ്ട് ക്ലാസ്സുകൾ പല പ്പോഴും മുടങ്ങും. വിഷയം പൂർത്തിയാക്കാൻ പലപ്പോഴും കഴിയു മായിരുന്നില്ല. സെമിനാരിയുടെ സാമ്പത്തിക കാര്യങ്ങളിലും നിർമ്മാണപ്രവർത്തനങ്ങളിലും ഫീലിപ്പോസച്ചൻ കൂടുതൽ വ്യാപൃത നായിരുന്നു. സാമ്പത്തികക്ലേശം ഏറെ അനുഭവിച്ച കാലമാണ്. എം. ഡി. സെമിനാരിയിൽ പുതിയ കെട്ടിടം പണിയുന്നതിനുള്ള പണം വാരാന്ത്യങ്ങളിൽ വിവിധ സ്ഥലങ്ങളിൽ പോയി നമ്മുടെ സഭാംഗ ങ്ങളിൽനിന്നും പിരിക്കുക അദ്ദേഹത്തിന്റെ ദൗത്യമായിരുന്നു. ചെറിയ പള്ളിയിൽ വികാരിത്വം ഉണ്ടായിരുന്നതുകൊണ്ട് സെമിനാരി സേവനത്തിന് വേതനമൊന്നും അദ്ദേഹം സ്വീകരിച്ചിരുന്നില്ല. ഞാൻ സെമിനാരിയിൽ പഠിക്കുന്ന കാലഘട്ടത്തിലാണ് വി. കെ. മാത്യു ശെമ്മാശ്ശൻ, കശ്ശീശയാകുന്നത്. അന്ന് സുറിയാനിയിൽ ഒരു മംഗള പത്രം ഔഗേൻ തിരുമേനി എഴുതി, അന്നത്തെ വിദ്യാർത്ഥികളുടെ പേരുകൾ സുറിയാനിയിൽത്തന്നെ എഴുതി നവവൈദികന് നല്കിയത് ഓർക്കുന്നു.

ഓക്സ്ഫോർഡിൽ പഠിച്ചു മടങ്ങിയെത്തിയ ഫീലിപ്പോസച്ചൻ ക്ലാസ്സെടുക്കുമ്പോൾ മലയാളം ഒട്ടും ഉപയോഗിച്ചിരുന്നില്ല. ഗൗരവം നിറഞ്ഞ അദ്ദേഹത്തിന്റെ ക്ലാസ്സുകൾ വളരെ ഹൃദ്യമായിരുന്നു എന്നു പറയാൻ വിഷമം. ചിരി തമാശകളോ, ഫലിതങ്ങളോ ഒന്നും അവിടെ കടന്നുവരികയില്ല. ഒരു വർഷത്തെ പഠനത്തിനുശേഷം ഗീവർഗീസ് പ്രഥമൻ ബാവായുടെ പ്രത്യേക താല്പര്യപ്രകാരം ഞാൻ കോളേജ് പഠനത്തിനുപോയി. പിന്നീട് ബി. ഡി. പഠനം പൂർത്തിയാക്കി 1964–ൽ അദ്ധ്യാപകനായി സെമിനാരിയിലെത്തി. അന്ന് വട്ടക്കുന്നേൽ മാത്യൂസ് മാർ അത്തനാസ്യോസ് തിരുമേനി പ്രിൻസിപ്പലും, ഫാദർ കെ. ഫീലിപ്പോസ് വൈസ് പ്രിൻസിപ്പലുമാണ്. മറ്റ് അദ്ധ്യാപകർ ഫാദർ എൻ. എം. യോഹന്നാൻ മല്പാൻ (പിന്നീട് കൊച്ചിയുടെ യൂഹാനോൻ മാർ സേവേറിയോസ്), എം. വി. ജോർജ് ശെമ്മാശ്ശൻ (ഇപ്പോഴത്തെ ഗീവർഗീസ് മാർ ഒസ്താത്തിയോസ്), കെ. എം. അലക്സാണ്ടർ ശെമ്മാശ്ശൻ എന്നിവരാണ്. അദ്ധ്യാപകസമൂഹത്തിൽ ഏറ്റവും പ്രായംകുറഞ്ഞ ആൾ ഞാനായിരുന്നു. ചില സന്ദർശകർ

ഞാൻ സെമിനാരിയിലെ ഫൈനൽവർഷ വിദ്യാർത്ഥിയാണെന്നു ധരിച്ചു ബന്ധപ്പെട്ടിട്ടുണ്ട്.

കെ. ഫീലിപ്പോസച്ചന്റെ ശ്രേഷ്ഠഗുണങ്ങളിൽ ഒന്ന് മറ്റുള്ളവരെ ആദരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതാണ്. ഞാൻ അഞ്ചു വർഷം പഠിപ്പിച്ചു കഴിഞ്ഞപ്പോൾ എന്നെ ഉപരിപഠനത്തിനയയ്ക്കണമെന്നു അദ്ദേഹത്തിനു തോന്നി. ഞാൻ അപേക്ഷിക്കാതെതന്നെ അദ്ദേഹം മുൻകൈയെടുത്ത് അമേരിക്കയിൽ ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ എനിക്കു ഉപരിപഠനത്തിന് എല്ലാ ക്രമീകരണങ്ങളും ചെയ്തുതന്നു. ഇതുപോലെ അനേകരെ വിദേശത്ത് അയച്ചു പഠിപ്പിക്കുന്നതിന് അദ്ദേഹം പ്രവർത്തിച്ചു. റഷ്യയിലും ചിലരെ അയയ്ക്കുകയുണ്ടായി. അങ്ങനെ അദ്ദേഹം പ്രോത്സാഹനം നല്കി ഉപരിപഠനം നടത്തി മടങ്ങിവന്ന പലരും അദ്ദേഹത്തിനെതിരായി തിരിഞ്ഞ കൃതഘ്നതയുടെ ചരിത്രം മറക്കാവുന്നതല്ല. അദ്ദേഹം വിശ്വാസമർപ്പിച്ച പലരും അദ്ദേഹത്തിന്റെ കുതികാൽ ചവിട്ടുന്നവരായി എന്നുള്ളത് വിധിവൈപരീത്യമെന്ന് ഓർത്തുപോകുന്നു.

അനുരഞ്ജനത്തിന്റെ പാത തുറക്കുന്ന വ്യക്തിയായിരുന്നു സ്മര്യപുരുഷൻ. ഒരു അനുഭവം ഓർക്കുന്നു. എന്നെ ഏറെ സ്നേഹിക്കുകയും വാത്സല്ലിക്കുകയും ചെയ്ത ഗീവർഗീസ് ദ്വിതീയൻ ബാവായെ എങ്ങനെയോ കുറെ മാസങ്ങൾ എനിക്കു കാണാൻ കഴിഞ്ഞില്ല. പിന്നീടു കണ്ടപ്പോൾ ഏറെ വഴക്കും ശകാരവും കേട്ടു. ഞാൻ മടങ്ങിപ്പോന്നത് ദേഷ്യത്തോടും സങ്കടത്തോടുമാണ്. യുവജനപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിസ്ഥാനം വഹിച്ചുകൊണ്ടിരുന്ന ഞാൻ ഉടൻതന്നെ തൽസ്ഥാനം രാജിവച്ച് ബാവായ്ക്ക് കത്തെഴുതി. അതു തീയിൽ എണ്ണ ഒഴിച്ച അനുഭവമായി. ബാവാ കൂടുതൽ ക്ഷോഭിക്കുകയും അരിശപ്പെടുകയും ചെയ്തു. ഫീലിപ്പോസച്ചൻ ഏതോ കാര്യത്തിനു ബാവാ തിരുമേനിയെ കണ്ടപ്പോൾ രോഷാകുലനായി എന്റെ കാര്യം അദ്ദേഹത്തോടു പറഞ്ഞു. പിറ്റെന്നാൾ തന്നെ ഫീലിപ്പോസച്ചൻ എന്നെയുംകൂട്ടി ബാവായുടെ മുമ്പിൽ എത്തി. ഭയന്നു വിറച്ചാണ് ഞാൻ ചെന്നത്. ഫീലിപ്പോസച്ചൻ കൂടെയുണ്ടെന്നുള്ള ആശ്വാസത്തിലായിരുന്നു. ചെറുപ്പത്തിന്റെ അവിവേകത്തിലാണ് രാജിക്കത്ത് അയച്ചതെന്നും മറ്റും പറഞ്ഞ് അന്തരീക്ഷം ശാന്തമാക്കി. വാത്സല്യത്തിൽനിന്നുയർന്ന കോപമായിരുന്നു.



ഏതായാലും എന്റെ തലയിൽ കൈവച്ചു പ്രാർത്ഥിച്ചാണ് ആ രംഗം അവസാനിച്ചത്.

വട്ടക്കുന്നേൽ തിരുമേനി സെമിനാരിയുടെ പ്രിൻസിപ്പൽ സ്ഥാനത്തുനിന്നു മാറിയപ്പോൾ ആ ചുമതല വൈസ് പ്രിൻസിപ്പലായിരുന്ന ഫീലിപ്പോസച്ചൻ ഏറ്റു. അദ്ദേഹം കുറെക്കാലം സെമിനാരിയുടെ മാനേജരുമായിരുന്നു. പിന്നീട് മെത്രാപ്പോലീത്തായായി അദ്ദേഹം അവരോധിക്കപ്പെട്ട ആലുവായിൽ ആസ്ഥാനമാക്കിയപ്പോഴാണ് ഫാദർ പോൾ വറുഗീസ് (പിന്നീട് പൗലോസ് മാർ ഗ്രീഗോറിയോസ്) പ്രിൻസിപ്പൽസ്ഥാനം ഏറ്റത്.

സെമിനാരിയിലെ നാല് പ്രിൻസിപ്പൽമാരുടെകൂടെ അദ്ധ്യാപകനായി അവിടെ പ്രവർത്തിക്കാൻ എനിക്കവസരമുണ്ടായി. ദീർഘമായ 56 വർഷത്തെ എന്റെ സേവനം 2010 ജൂണിലാണ് ഞാൻ അവസാനിപ്പിച്ചത്. വിവിധ പ്രിൻസിപ്പൽമാരുടെ പ്രവർത്തനശൈലിയും സമീപനസവിശേഷതകളും എന്റെ മനസ്സിൽ വ്യക്തമായി തെളിഞ്ഞു നിൽക്കുന്നു. ഒരു താരതമ്യത്തിന് ഞാൻ ഒരുമ്പെടുന്നില്ല. ഓരോ വ്യക്തിത്വവും വ്യത്യസ്തമാണ്, നിസ്തുലമാണ്. ത്യാഗമനോഭാവവും അർപ്പണബോധവും എല്ലാവരുടെയും സവിശേഷതയായിരുന്നു.

വന്ദ്യ തെയോഫിലോസ് തിരുമേനിയെ ആധുനിക സെമിനാരിയുടെ പ്രമുഖ ശില്പിയായി ഞാൻ കാണുന്നു. മുടങ്ങിക്കിടന്ന ശേഷം 1942-ൽ എം. ഡി. സെമിനാരിയിലെ പരിമിതമായ സൗകര്യങ്ങളിൽ സെമിനാരി പ്രവർത്തനം ആരംഭിച്ചപ്പോൾ മുതൽ അതിന്റെ മുഖ്യ കാര്യദർശിയായി കഥാപുരുഷൻ പ്രവർത്തിച്ചു. ഇംഗ്ലണ്ടിലെ പരിശീലനവും പ്രവർത്തനപരിചയവും അദ്ദേഹത്തിനു കൈമുതലായിട്ടുണ്ടായിരുന്നു. സഭയുടെ വിവിധ നേതാക്കളുമായും കേന്ദ്രങ്ങളുമായി സെമിനാരിയെ ബന്ധപ്പെടുത്തി പ്രവർത്തനം ത്വരിതപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. സുപ്രീംകോടതിയിൽനിന്നു ഓർത്തഡോക്സ് വിഭാഗത്തിനു അനുകൂലമായ വിധി ലഭിച്ചശേഷം, സെമിനാരി പ്രവർത്തനം അതിന്റെ പൂർവ്വികസ്ഥലമായ പഴയസെമിനാരിയിലേക്കു മാറ്റുവാൻ നിശ്ചയിച്ചു. ആ മാറ്റത്തിനു മുമ്പായി പഴയ സെമിനാരിയിൽ പല നിർമ്മാണപ്രവർത്തനങ്ങളും നടത്തേണ്ടിയിരുന്നു. അക്കാര്യനിർവ്വഹണത്തിലും തെയോഫിലോസ് തിരുമേനി നേതൃത്വം വഹിച്ചു. പിന്നീടാണ് പുതിയ മന്ദിരങ്ങൾ സെമിനാരി

യിൽ പണിയുവാനുള്ള പദ്ധതി ആവിഷ്ക്കരിച്ചത്. ആർക്കിടെക്റ്റ് രൂപരേഖ നല്കിയതിന്റെ ചിത്രം അദ്ധ്യാപകരെ മാത്രമല്ല, സുന്നഹദോസ് അംഗങ്ങളെയും മറ്റു ചുമതലപ്പെട്ട അനേകരെയും കാണിച്ച് അംഗീകാരം നേടി. W. C. C.യുടെ കമ്മറ്റിയിൽ പ്രവർത്തിച്ച തിരുമേനിക്ക് ലോകത്തിലെ ഇതര ക്രൈസ്തവസഭാനേതാക്കളുമായി നല്ല ബന്ധം പുലർത്തുവാൻ കഴിഞ്ഞു. അങ്ങനെയാണ് സെമിനാരിയുടെ തെക്കേമന്ദിരത്തിനുള്ള സാമ്പത്തികസഹായം വിദേശസഭകളിൽനിന്നു ലഭിച്ചത്. അക്കാലത്ത് തിരുമേനിയുടെ ഏക സ്വപ്നം സെമിനാരി വികസനം എന്നതു മാത്രമായിരുന്നു.

അദ്ദേഹത്തിന്റെ പ്രവർത്തനശൈലിയുടെ സവിശേഷതയും അതിന്റെ വിജയവും, എല്ലാ കാര്യങ്ങളും സഹപ്രവർത്തകരുമായി എപ്പോഴും ആലോചിച്ചും, അവരുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും സ്വീകരിച്ചു മുന്നോട്ടു നീങ്ങുക എന്നതായിരുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെ വിജയാളിയായ ഒരു ടീം ക്യാപ്റ്റനായി ഞാൻ വിശേഷിപ്പിക്കുന്നത്. സഹപ്രവർത്തകർ ആരും അവഗണിക്കപ്പെട്ടു എന്ന ചിന്ത ഉണ്ടാകാത്തവിധം എല്ലാവരുമായി നല്ല ബന്ധം അദ്ദേഹം പുലർത്തി. തലപ്പത്ത് ഇരിക്കുന്ന വ്യക്തി എത്ര സമർത്ഥനും ബുദ്ധിമാനും പ്രഗത്ഭനുമായിരുന്നാലും കൂടെ പ്രവർത്തിക്കുന്നവരെ വിശ്വാസത്തിലെടുക്കുകയും അവരുടെ സഹകരണവും പങ്കാളിത്തവും ഉറപ്പാക്കുകയും ചെയ്യുന്നില്ല എങ്കിൽ പ്രവർത്തന വിജയം എളുപ്പമല്ല. മറ്റുള്ളവരെ ആദരിക്കാനും അംഗീകരിക്കാനുമുള്ള മനസ്സ്, അഹന്തയും സ്വാർത്ഥതയും വെടിഞ്ഞ സമീപനം, എല്ലാ കാര്യങ്ങളും തുറന്ന് ചർച്ച ചെയ്യാനുള്ള സന്നദ്ധത ഇവയൊക്കെയാണ് പ്രിൻസിപ്പൽ എന്ന നിലയിൽ ഞാൻ അദ്ദേഹത്തിൽ കണ്ട പ്രത്യേകതകൾ. എന്റെ ഹൃദയത്തിൽ അദ്ദേഹം സ്ഥിരപ്രതിഷ്ഠ നേടിയതും അക്കാരണത്താലാണ്. ഒരു വിദ്യാർത്ഥിയായി അദ്ദേഹത്തോടു ബന്ധപ്പെട്ട കാലം മുതൽ അന്ത്യംവരെ ആ ബന്ധം ഊഷ്മളമായിത്തുടരുകയും ചെയ്തു.

എന്റെ മകളുടെ വിവാഹം ഒസ്താത്തിയോസു തിരുമേനി നടത്തണമെന്നായിരുന്നു അവളുടെയും എന്റെയും ആഗ്രഹം. അതിൻപ്രകാരം തിരുമേനിയെ ക്ഷണിക്കുകയും അദ്ദേഹം അതിനു സമ്മതിക്കുകയും ചെയ്തു. എന്നാൽ തെയോഫിലോസ് തിരുമേനിയെ കണ്ടപ്പോൾ വിവാഹക്കാര്യം പറഞ്ഞു; ക്ഷണിച്ചില്ല. കാരണം,



ഒന്നിലധികം തിരുമേനിമാർ പങ്കെടുക്കേണ്ടതില്ല എന്ന ചിന്തയായിരുന്നു. എന്നാൽ വിവാഹക്കാര്യം പറഞ്ഞ ഉടനെ തെയോഫിലോസ് തിരുമേനി പറഞ്ഞു: 'എന്നാണ്, എവിടെവച്ചാണ്, ഞാൻ വന്നുകൊള്ളാം'. അദ്ദേഹത്തിന്റെ ആത്മാർത്ഥമായ സ്നേഹവാത്സല്യങ്ങൾക്കു മുന്നിൽ നമ്രശിരസ്ക്കനായി നിന്ന് ഞാൻ നന്ദി പ്രകടിപ്പിച്ചു. കൃത്യസമയത്ത് തിരുവല്ലാ പാലിയേക്കരപള്ളിയിൽ വരികയും രണ്ടു തിരുമേനിമാർ ഒരുമിച്ച് വിവാഹം ആശീർവദിക്കുകയും ചെയ്തു.

സ്ഫടികസ്ഫുടമായ അദ്ദേഹത്തിന്റെ സ്വഭാവമഹിമ എന്തെങ്കിലും ഹൃദയത്തിൽ ഒളിച്ചുവച്ച് പുറമേ സൗഹൃദം പ്രകടിപ്പിക്കുകയില്ല എന്നുള്ളതാണ്. ഏതു കാര്യവും തുറന്നു ചോദിക്കാനും തുറന്നു പറയാനും അദ്ദേഹം സന്നദ്ധനായിരുന്നു. ഒരു ദിവസം അദ്ദേഹത്തോടൊന്നിച്ച് ഞാൻ കാറിൽ സഞ്ചരിക്കുമ്പോൾ വർത്തമാനം ആരംഭിച്ചതുതന്നെ, അദ്ദേഹത്തെപ്പറ്റി ഞാൻ ഒരു വിമർശനം നടത്തിയെന്നതിന്റെ നിജാവസ്ഥ ചോദിച്ചുകൊണ്ടാണ്. ആരോ അദ്ദേഹത്തെ തെറ്റിദ്ധരിപ്പിച്ചതായിരുന്നു. അക്കാര്യം ഉള്ളിൽവച്ചുകൊണ്ട് എന്നെക്കുറിച്ച് മോശമായ ധാരണ വച്ചുപുലർത്താൻ ഒരുമ്പെടാതെ, സത്യാവസ്ഥ അറിയാൻ നേരിട്ടു ചോദിക്കുകയായിരുന്നു. ഞാൻ എന്റെ നിരപരാധിത്വം വെളിപ്പെടുത്തിയപ്പോൾ അദ്ദേഹത്തിനു സന്തോഷമായി; എനിക്കും സന്തോഷമായി, ആർജ്ജവത്വമുള്ള വ്യക്തിത്വത്തിന്റെ തെളിവാണ് ഈ സംഭവത്തിൽ കാണുന്നത്.

എനിക്ക് മാരകമായ രോഗം ബാധിച്ച് അത്ഭുതകരമായി സൗഖ്യം പ്രാപിച്ചശേഷം അദ്ദേഹത്തെ കണ്ടപ്പോൾ അത്യധികം സന്തോഷത്തോടെ എന്നെ സ്വീകരിച്ചശേഷം അന്വേഷിച്ചു. അടുക്കൽനിന്ന ഒരു വൈദികനോടു പറഞ്ഞു: 'ഈ അച്ചനെന്തെങ്കിലും സംഭവിച്ചിരുന്നെങ്കിൽ മലങ്കരസഭയ്ക്ക് എത്ര വലിയ നഷ്ടമാകുമായിരുന്നു!' ആ വാക്കുകൾ എന്നെ പുളകമണിയിച്ചു; എന്റെ കണ്ണുകൾ ഈറനണിഞ്ഞു. എന്നെപ്പറ്റി അദ്ദേഹം പുലർത്തിയ പ്രതീക്ഷയും ചിന്തയും എത്ര ഉന്നതമായിരുന്നുവെന്ന് ഞാൻ തിരിച്ചറിഞ്ഞു. പ്രശംസയോ വ്യർത്ഥവാക്കോ പറയുന്ന ആളല്ലായിരുന്നു. സത്യസന്ധതയും ആത്മാർത്ഥതയും ഓരോ വാക്കിലും പ്രവൃത്തിയിലും തെളിഞ്ഞുനിന്നു. അദ്ദേഹം വേദശാസ്ത്രപാരംഗതനോ, ബുദ്ധിരാക്ഷ

സനോ, ഉജ്ജ്വലവാഗ്മിയോ, ഒന്നുമായിരുന്നില്ല. എന്നാൽ ജനഹൃദയ ത്തിൽ അദ്ദേഹത്തിന് ഒരു വലിയ സ്ഥാനം കരസ്ഥമാക്കാൻ കഴിഞ്ഞു. അത് സ്നേഹംനിറഞ്ഞ, ആത്മാർത്ഥതയുള്ള ഒരു ഹൃദയ ത്തിന്റെ ഉടമ ആയിരുന്നതിനാലാണ്.

ഇംഗ്ലണ്ടിലെ താമസവും പരിശീലനവും, അദ്ദേഹത്തിന്റെ പെരു മാറ്റത്തിലും ജീവിതശൈലിയിലും പ്രതിഫലിച്ചിരുന്നു. പ്രത്യേകിച്ച്, ഭക്ഷണമേശയിൽ 'ടേബിൾ എറ്റിക്കേറ്റ്' എന്നു സായിപ്പന്മാർ വിശേഷിപ്പിക്കുന്ന പെരുമാറ്റരീതി നിഷ്ക്കർഷിച്ചുപോന്നു. ആരെങ്കിലും അതിനു വിപരീതമായി വർത്തിച്ചാൽ ഉടനെ അവരെ തിരുത്തുകയും ചെയ്യും; സഹാദ്ധ്യാപകരാണെങ്കിൽപോലും. അങ്ങനെയുള്ള പല രംഗങ്ങൾക്കും ഞാൻ ദൃക്സാക്ഷിയാണ്.

അദ്ദേഹത്തിന്റെ എക്യൂമെനിക്കൽ ദർശനത്തെക്കുറിച്ചോ ആ രംഗത്തുള്ള സംഭാവനയെക്കുറിച്ചോ, ഓർത്തഡോക്സു സഭയ്ക്ക് അദ്ദേഹം ചെയ്തിട്ടുള്ള വിശിഷ്ടസേവനത്തെക്കുറിച്ചോ, അദ്ദേഹ ത്തിന്റെ സ്വാധീനത്താലും പ്രേരണയാലും വമ്പിച്ച സാമ്പത്തിക സഹായങ്ങൾ ലഭിച്ച സ്ഥാപനങ്ങളെക്കുറിച്ചോ, ഒന്നും ഞാൻ പരാമർശിക്കുന്നില്ല. അദ്ദേഹത്തിന്റെ അജപാലനരംഗത്തെ നേട്ട ങ്ങളും എനിക്കറിയാത്ത വിഷയങ്ങളല്ല. മഹത്തായ ആ വ്യക്തിത്വ ത്തിന്റെ ചില വിശിഷ്ടഭാവങ്ങളിലേക്ക് സ്വാനുഭവത്തിൽക്കൂടി ശ്രദ്ധ ക്ഷണിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. അദ്ദേഹത്തിന്റെ ഒരു ആത്മസ്നേഹിതനായിരുന്നു കോട്ടയത്തെ ശ്രീ. ഏബ്രഹാം ഈപ്പൻ, പാലാമ്പടം. കോട്ടയത്തു വരുമ്പോഴൊക്കെ അവറാച്ചനെ സന്ദർശി ക്കാൻ ശ്രദ്ധിച്ചിരുന്നു. ഉന്നതശീർഷരായ അനവധി വിശിഷ്ടവ്യക്തി കളുടെ ഒരു സുഹൃത് വലയം അവറാച്ചനുണ്ടായിരുന്നു. അവരൊക്കെ കോട്ടയത്തെത്തുമ്പോൾ അവറാച്ചനെ സന്ദർശിക്കുമായിരുന്നു. ഒരി ക്കൽ ശ്രീ. കെ. പി. എസ്. മേനോൻ (സീനിയർ) അവറാച്ചന്റെ ഭവന ത്തിൽ എത്തിയതറിഞ്ഞ്, അദ്ദേഹത്തോടു സൗഹൃദം പുലർത്തിയ ഫാദർ പോൾ വർഗീസും (പിന്നീട് പൗലോസ് മാർ ഗ്രീഗോറി യോസ്) നമ്മുടെ കഥാപുരുഷനായ ഫാദർ കെ. ഫീലിപ്പോസും സന്ദർശിക്കാനെത്തി. ഇരുവരും മടങ്ങിപ്പോന്നതിനുശേഷം കെ. പി. എസ്. മേനോൻ സന്ദർശകരായ ഇരുവരെക്കുറിച്ചും ഒരു നിരീക്ഷണം നടത്തിയത് അവറാച്ചൻതന്നെ എന്നോടു പറയുകയുണ്ടായി:



'Avarachan, if I may use a biblical expression of the two friends, one abides in my head and the other in my heart and they can never exchange their place'. ബുദ്ധിരാക്ഷസനും, വിജ്ഞാന ഭണ്ഡാരവുമായിരുന്ന ഫാദർ പോൾ വറുഗീസിന്റെ സ്ഥാനം തലയിൽ; എന്നാൽ സ്നേഹശീലനും ആത്മാർത്ഥതയുടെ പര്യായവുമായ ഫാദർ കെ. ഫീലിപ്പോസിന്റെ സ്ഥാനം ഹൃദയത്തിലു മാണ്. അവരുടെ സ്ഥാനം വച്ചുമാറാവുന്നതുമല്ല. എത്ര കൃത്യമായ ഒരു വിലയിരുത്തൽ! രണ്ടു മഹത്വ്യക്തികളെക്കുറിച്ചും സത്യമായ സൂക്ഷ്മനിരീക്ഷണമാണ് ആ വാക്കുകളിൽ പ്രതിദ്ധ്വനിച്ചത്. ശ്രീ. കെ. പി. എസ്. മേനോന്റെ ഹൃദയത്തിൽ മാത്രമല്ല, അഭിവന്ദ്യ തെയോ ഫിലോസ് തിരുമേനിയുമായി ബന്ധപ്പെടുവാൻ കഴിഞ്ഞിട്ടുള്ള ജന ങ്ങളുടെയെല്ലാം ഹൃദയത്തിൽ അദ്ദേഹം സ്ഥിരപ്രതിഷ്ഠനാണ്. സ്നേഹസമ്പന്നനായ ആ പിതാവിന്റെ സ്മരണയ്ക്കു മുമ്പിൽ എന്റെ ആദരാജ്ഞലികൾ!!

# മുൻപെ പറന്ന പക്ഷി

**ഡി. ബാബുപോൾ**

പുന്നത്ര മാർ ദീവന്നാസിയോസിന്റെ ഭാഗിനേയനായിരുന്ന എരുത്തിക്കൽ ചാണ്ടി മർക്കോസ് കത്തനാർ എന്ന 'എരുത്തിക്കൽ ബാവാ' പണികഴിപ്പിച്ച മാളികയായിരുന്നു കോട്ടയത്തെ ഒരു നാട്ടുകാരൻ താമസിച്ച ആദ്യത്തെ മാളിക. ബാവായുടെ ഒമ്പതു മക്കളിൽ ഏറ്റവും ഇളയ മകന്റെ മകളായിരുന്നു എന്റെ മാതാമഹി. (ബാവായുടെ മക്കളിൽ രണ്ടുപേർ വൈദികരായിരുന്നു. വിവാഹിതനായ മർക്കോസും ദയറാപ്പട്ടക്കാരനായിരുന്ന ദാനിയേലും. ഈ ദാനിയേലാണ് മലങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്ക് നിർദ്ദേശിക്കപ്പെട്ടപ്പോൾ താൻ പ്രാർത്ഥിച്ചു കഴിഞ്ഞുകൊള്ളാം എന്ന് പറഞ്ഞ് പിൻവലിഞ്ഞത്). മാളിക ചില പ്രത്യേക സാഹചര്യങ്ങളിൽ മറ്റൊരു ശാഖയുടെ കൈവശമായെങ്കിലും എന്റെ ബാല്യകാലത്ത് അതായിരുന്നു അമ്മവീട്. മദ്ധ്യവേനലവധിക്ക് കുറെക്കാലം അവിടെയായിരിക്കും. അന്ന് ശ്രദ്ധിച്ചതാണ് ചെറിയപള്ളിയിൽ താമസിച്ചിരുന്ന കെ. പീലിപ്പോസ് ബി. എ. എന്ന സുമുഖനായ വൈദികനെ. എന്റെ അപ്പന്റെ സതീർത്ഥ്യനായിരുന്നു അദ്ദേഹം. സി. എം. എസ്. കോളേജിൽ ആയിരിക്കണം അവർ ഒന്നിച്ചു പഠിച്ചത്. അച്ചൻ ഔഗേൻബാവായുടെ കീഴിൽ നാലഞ്ചുകൊല്ലം സുറിയാനി പഠിച്ച ശേഷം ആയിരുന്നു കോളജിൽ ചേർന്നത് എന്നതാവണം പ്രായഭേദത്തിന്റെ വിശദീകരണം.

ഒരിക്കൽ അദ്ദേഹം ഒരു സായിപ്പിന്റെകൂടെ കുറുപ്പംപടിയിൽ വന്നു. 1958-ൽ അവസാനിച്ച വഴക്ക് നടക്കുമ്പോൾ ഇന്നുള്ളത്ര വാശി ഉണ്ടായിരുന്നില്ല എന്നു തോന്നുന്നു. കൂദാശകളിൽ സഹകരണം ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. പെക്കൻഹാം വാൽഷ് പള്ളി സന്ദർശിച്ചെങ്കിലും കുർബ്ബാന ചൊല്ലിയത് പള്ളിവക സ്കൂളിൽ ആയിരുന്നു.



കുറുപ്പംപടി സ്കൂളിൽ അതിനു സൗകര്യം കൊടുത്തു എന്നതാണ് പ്രധാനം. ഏതായാലും പീലിപ്പോസച്ചൻ കുറുപ്പംപടി പള്ളിയിൽ ഒരു അപരാഹ്നം ചെലവഴിച്ചു. കൂടെ ഉണ്ടായിരുന്ന സായിപ്പിന്റെ പേര് വിസർട്ട് ഹുഫ്റ്റ് എന്നായിരുന്നു.

പിന്നെ അച്ചൻ മെത്രാനായി അങ്കമാലി ഭദ്രാസനത്തിന്റെ അദ്ധ്യക്ഷനായി. (മനോരമയിലെ ഏതോ സബ് എഡിറ്റർ തുടങ്ങിവച്ച ഭദ്രാസനാധിപൻ എന്ന പ്രയോഗം അരോചകവും വേദശാസ്ത്രപരമായി അബദ്ധവും ആണ്. സഭാപ്രസിദ്ധീകരണങ്ങൾപോലും മെത്രാന്മാരെ അധിപന്മാരാക്കിയാണ് അവതരിപ്പിക്കുന്നത്. അവർക്കും അതാണ് രസം എന്ന് തോന്നുന്നു; ഒരു മെത്രാനും അത് വിലക്കിക്കാണുന്നില്ല!)

ശേഷം അങ്കമാലി അദ്ദേഹത്തെ തിരസ്ക്കരിച്ചു. താമസിക്കാൻ സെമിനാരിയും നടത്താൻ ഒരു പള്ളിക്കുടവും ശുശ്രൂഷിക്കാൻ ഒന്നര പ്പള്ളിയും ആയി അലസജീവിതം നയിക്കാനല്ല ദൈവം തിയോഫിലോസ് തിരുമേനിയെ സൃഷ്ടിച്ചത്. അതുകൊണ്ട് അദ്ദേഹം ബോംബെ ഭദ്രാസനത്തിന്റെ ചുമതലക്കാരനായി. അവിടെയും തന്റെ പാദമുദ്രകൾ അനശ്വരമായി എന്നത് സഭാചരിത്രം.

തിയോഫിലോസ് തിരുമേനി എന്നും മുൻപെ പറന്ന പക്ഷിയായിരുന്നു. മലങ്കരസഭയ്ക്ക് ആധുനികമായ ഒരു വൈദികസെമിനാരി വേണമെന്ന് ആദ്യം നിർദ്ദേശിച്ചത് തിരുമേനിയായിരുന്നു എന്നാണ് കേട്ടിട്ടുള്ളത്. അദ്ദേഹം അവിടെ പ്രിൻസിപ്പലാവുകയും ചെയ്തു. അത് കൊണ്ടുനടക്കാൻ വേറെ ആളുകൾ ഉണ്ടാവുകയും ഭരിച്ചാൽ ഭരുമോ എന്ന് നോക്കാൻ അവരിൽ ചിലർ തത്രപ്പെടുകയും ചെയ്തപ്പോൾ കസേരയിൽ കടിച്ചുതൂങ്ങിയില്ല ആ സവ്യസാചി. സഭയ്ക്ക് തന്റെ സേവനം ഉപയോഗിക്കാൻ കഴിയുന്ന പുതിയ മേച്ചിൽപ്പുറങ്ങൾ ബാക്കിയായിരുന്നുവല്ലോ.

മലങ്കരസഭയുടെ വിദേശകാര്യമന്ത്രി എന്നൊക്കെ തിരുമേനിയെ വിശേഷിപ്പിച്ചു തുടങ്ങിയത് അദ്ദേഹം മെത്രാനാകുന്നതിന് മുമ്പായിരുന്നു. അവിടെയും യോഗ്യനായ പിൻഗാമിയെ കണ്ടെത്തി യഥാസമയം വഴിമാറുകയാണ് തിരുമേനി ചെയ്തത്.

നഗരപശ്ചാത്തലത്തിൽനിന്നു വന്ന പരിഷ്ക്കാരിയായ മെത്രാച്ചന് പറ്റിയതായിരുന്നില്ല അങ്കമാലി ഭദ്രാസനം എന്ന് ചിലർ പറഞ്ഞു

കേട്ടിട്ടുണ്ട്. അത് ഒരു അർദ്ധസത്യം മാത്രം ആണ്. അതൊന്നുമായിരുന്നില്ല പ്രശ്നം. അങ്കമാലിയിലെ സൂക്ഷ്മന്യൂനപക്ഷം മാത്രം ആയിരുന്ന ചില പഴയ മെത്രാൻകക്ഷി പ്രേമികളുമായി, മറ്റാരുമായെന്നതുപോലെ ആയിരുന്നെങ്കിൽക്കൂടിയും തിരുമേനി പുലർത്തിയ ബന്ധം തെറ്റിദ്ധരിക്കപ്പെട്ടു എന്നതും ശരിയാണ്. എങ്കിലും അതും വലിയ വിഷയമൊന്നുമായില്ല. പിന്നീട് രണ്ടായി തിരിഞ്ഞപ്പോൾ തിരുമേനിക്കൊപ്പം നിന്നവർപോലും അങ്ങനെയൊരു നിലപാട് അനിവാര്യമാകുന്നതുവരെ തികഞ്ഞ പാത്രിയർക്കീസുകക്ഷിക്കാർ ആയിരുന്നു എന്നോർക്കണം. അതായത് തിരുമേനി പഴയ മെത്രാൻ കക്ഷിക്കാർക്ക് നല്കിയ പരിഗണന സുജനമര്യാദയ്ക്കപ്പുറം ഒന്നുമായി കരുതേണ്ട അവസ്ഥ ഒരിക്കലും ഉണ്ടായിരുന്നില്ല.

തിരുമേനി അവസാനംവരെ തന്റെ ഭദ്രാസനത്തിന്റെ വികാരത്തെ മാനിക്കാൻ ശ്രമിച്ചു എന്നതാണ് സത്യം. ആബൂദി തിരുമേനിയെ നിരോധിച്ചപ്പോഴോ പിന്നീട് കടവിൽത്തിരുമേനി പട്ടമേറ്റ് വന്നപ്പോൾ പോലുമോ തിരുമേനി തീവ്രമായ നിലപാടുകൾ ഒന്നും എടുത്തില്ല. വിഭജനം ചരിത്രസത്യമായപ്പോൾ തിരുമേനി സ്വന്തം നിലപാടിൽ ഉറച്ചുനിന്നു; എന്നാൽ ഭദ്രാസനം തന്നെ ഔപചാരികമായി തള്ളിപ്പറയുന്നത് വരെ തിരുമേനി ഭദ്രാസനത്തിന്റെ പൊതുവികാരത്തെ മാനിക്കുകയും സാധാരണക്കാരുടെ മനസ്സിനെ മുറിപ്പെടുത്താതിരിക്കയും ചെയ്തു.

അത് തിരുമേനിയുടെ നിലപാടിൽ എന്തെങ്കിലും ചാഞ്ചല്യം ഉണ്ടായിട്ടല്ല. നിലപാട് എന്നും ഉറച്ചതുതന്നെയായിരുന്നു. ഒരു രേഖയിലും കാണാൻ കഴിയാത്ത ഒരു ചരിത്രം കുറിക്കാം ഇത് തെളിയിക്കാൻ. പരുമല സെമിനാരിയുടെ നിയന്ത്രണം സംബന്ധിച്ച് ദേവലോകവും പരുമലയും ഭാഗികമായി നിരണം ഭദ്രാസനവുമൊക്കെ തർക്കവിതർക്കങ്ങളുമായി കഴിഞ്ഞ കാലമായിരുന്നുവല്ലോ എഴുപതുകളുടെ തുടക്കം. അന്ന് പരുമലയിൽനിന്ന് ചിലർ തിരുമേനിയെ സമീപിച്ചു. തിരുമേനി അങ്കമാലിക്കാരുടെകൂടെ ഉറച്ചുനിന്നാൽഅവരും പിൻതുണയ്ക്കാം എന്നതായിരുന്നു നിർദ്ദേശം. തിരുമേനി ആ 'സൗജന്യം' അപ്പാടെ തള്ളി. തന്റെ മൗലികമായ നിലപാടുകളിൽ താൽക്കാലിക ലാഭത്തിനുവേണ്ടി വെള്ളം ചേർക്കാൻ അദ്ദേഹം തയ്യാറായില്ല. ഇത് ഞാൻ 'കുതിരമുഖ'ത്തുനിന്ന് നേരിട്ട് കേട്ടതാണ്. മനോരമയിലെ ഉണ്ണൂണ്ണിച്ചായന്റെ മുറിയിൽ പതിവുണ്ടാ



യിരുന്ന സായാഹ്നസദസ്സുകളിലൊന്നിലാണ് തിരുമേനി ഇതു പറഞ്ഞത്. തിരുമേനിയെ കണ്ടവരുടെ പേരും മറ്റും തിരുമേനി പറഞ്ഞെങ്കിലും ഉണ്ണൂണ്ണിച്ചായനും എൻ. എം. ഏബ്രഹാം സാറിനും അവറാച്ചായനും (പി. സി. ഏബ്രഹാം) ഒക്കെ അല്ലാതെ എനിക്ക് പരിചയം ഉള്ളവയായിരുന്നില്ല പേരുകൾ; പോൾ വറുഗീസച്ചനു (പിന്നീട് മാർ ഗ്രീഗോറിയോസ്)പോലും അത്ര പരിചയം ഉണ്ടായിരുന്നില്ല എന്ന് അന്നത്തെ മുഖം ഇന്ന് ഓർത്തെടുക്കുമ്പോൾ തോന്നുന്നു. അതല്ലല്ലോ പ്രധാനം. തിരുമേനിയുടെ സ്വപ്രയത്നസ്ഥൈര്യത്തെ തിരുമേനിയുടെ നയതന്ത്രശൈലികൊണ്ട് അളക്കാൻ പോയാൽ അടിമുടി തെറ്റും എന്നാണ് പറഞ്ഞുവയ്ക്കാൻ ശ്രമിക്കുന്നത്.

തിരുമേനിയെ ഓർക്കാൻ സഭയ്ക്ക് പലതുണ്ട് കാരണങ്ങൾ. വൈദികസെമിനാരി, സഭയുടെ അന്താരാഷ്ട്രസാന്നിദ്ധ്യം, കോലഞ്ചേരി മെഡിക്കൽ മിഷൻ, മുംബൈ ഭദ്രാസനം, സർവ്വോപരി വിദ്യാർത്ഥിപ്രസ്ഥാനം. ഇവിടെയൊക്കെ ഭാവിയിലേക്ക് നോക്കാനുള്ള കഴിവാണ് തിരുമേനി തെളിയിച്ചത്. പ്രത്യേകിച്ച് വിദ്യാർത്ഥി പ്രസ്ഥാനം. എത്രയോ തലമുറകളെയാണ് തിരുമേനി ഇതിലൂടെ സ്വാധീനിച്ചത്! കോട്ടയത്തും തിരുവനന്തപുരത്തുമുള്ള സ്റ്റുഡന്റ്സ് സെന്ററുകളിൽ തിരുമേനിയോടൊപ്പം ഇരിക്കുമ്പോൾ ഞാൻ നേരിൽ കണ്ടിട്ടുണ്ട് വിദ്യാർത്ഥികൾക്ക് തിരുമേനിയോടുള്ള ആദരവും തിരുമേനിക്ക് അവരോടുള്ള വാത്സല്യവും.

ഈ പ്രകൃതത്തിൽ പ്രസക്തമായ, തികച്ചും വ്യക്തിഗതമായ ഓരോർമ്മ. 1970–75 കാലത്താണ് ഞാൻ കളക്ടർ ആയിരുന്നത്. പാലക്കാട്ട് ചെലവഴിച്ച ആദ്യവർഷം ഒഴികെ കോട്ടയത്തായിരുന്നു താമസം. അല്പസ്വല്പം പള്ളിപ്രസംഗങ്ങൾ ഉണ്ടായിരുന്നു, കണ്ണൂരിലും പാലക്കാട്ടും അങ്കമാലി ഭദ്രാസനത്തിലും. അന്ന് തിരുമേനി എന്നെ 'കണ്ടെത്തി'. പൂനയിൽ നടന്ന ഒരു എക്യൂമെനിക്കൽ സെമിനാറിലേക്കുള്ള മലങ്കരസഭാസംഘത്തിൽ അംഗമായി ഔഗേൻബാവാ എന്നെ നിയമിച്ചു. പ്രൈവറ്റ്കോളജ് അദ്ധ്യാപകസമരമോ മറ്റോ വന്ന് വഴി മുടക്കിയതിനാൽ എനിക്ക് പോകാൻ കഴിഞ്ഞില്ല. വഴക്ക് മൂത്ത് രണ്ടും രണ്ടാവും എന്ന് ഏതാണ്ട് ഉറപ്പായപ്പോൾ തിരുമേനിയും പോൾവറുഗീസച്ചനും ആലുവായിലെ എം. തൊമ്മൻസാറും ഒരിക്കൽ വീട്ടിൽവന്നു. 'കുറുപ്പംപടിയിൽ നാട്ടു

കാരെയും വീട്ടുകാരെയും ഉപേക്ഷിക്കാൻ വയ്യെങ്കിൽ പൗലോസച്ചൻ അവിടെ തുടരട്ടെ. ബാബു എന്റെകൂടെ നിൽക്കണം. എനിക്കു വേണ്ടിയല്ല, ബാബുവിനും സഭയ്ക്കുംവേണ്ടി. 'യു ഹാവ് എ വൊക്കേഷൻ. എ റോൾ ഇൻ ലേ അപ്പോസ്തൊലേറ്റ്'. ഇങ്ങനെ താല്പര്യം എടുക്കുന്ന അത്മായരിലൂടെയാണ് ലോകസഭാസമൂഹം സഭകളെ ശ്രദ്ധിക്കുന്നത്. ലുക്ക് അറ്റ് എം. എം. തോമസ് ആന്റ് ദ് മാർത്തോമ്മാ ചർച്ച്' എന്നിങ്ങനെ പോയ ആ പൈതൃകഭാഷണം മനസ്സിൽ ഉണരുന്നുണ്ട് ഇപ്പോൾ. എന്റെ അച്ഛനുമായി എനിക്ക് ഉണ്ടായിരുന്ന വ്യക്തിബന്ധത്തിൽ അച്ഛന് അന്യമായ ഒരു നിലപാട് എനിക്ക് എടുക്കാൻ കഴിയുമായിരുന്നില്ല. തീർത്തും അസാധാരണമായ ഒരു പിതൃപുത്രബന്ധം ആയിരുന്നു ഞങ്ങളുടേത്. തിരുമേനി ദുഃഖിതനായിരുന്നു. 'യൂ വിൽ റിഗ്രറ്റ് ദിസ് ഡിസിഷൻ' എന്ന് കല്പിച്ചിട്ടാണ് അന്ന് പോയത്. പോൾ വറുഗീസച്ചന്റെ വാക്കുകളും കൃത്യമായി ഓർക്കുന്നു: 'ഡോണ്ട് വെയ്സ്റ്റ് യുവർ ചർച്ച് ലൈഫ് വിത്ത് ദിസ് റാബിൾ റൗസേഴ്സ്'. അത് യാക്കൂബ് തൃതീയന്റെ കാലം. എനിക്ക് സഭയിൽ ഒരു പങ്കുമില്ല. സഖാ പ്രഥമൻ എന്നെ ശ്രദ്ധിച്ചു തുടങ്ങിയതിനു ശേഷമാണ് ഞാൻ സഭാനേതൃത്വത്തിലെത്തുന്നത്. എന്നാൽ അതിനൊക്കെ സംവത്സരങ്ങൾക്കപ്പുറം എന്നെ തേടിവന്ന നല്ല ഇടയൻ ആയിരുന്നു മഹാനായ തിയോഫിലോസ് തിരുമേനി. 'തൊണ്ണൂറ്റിയൊമ്പതിനെയും ഉപേക്ഷിച്ച് എന്നെ തേടിവന്ന തിരുമേനിയോട് അന്ന് എനിക്ക് മറ്റൊരു മറുപടി പറയാനാവുമായിരുന്നില്ല. ഇന്നും കഴിയുമെന്ന് തോന്നുന്നില്ല മൂവാറ്റുപുഴബാവാ കാലം ചെയ്തതോടെ ഞാൻ എന്റെ വിഭാഗത്തിന് അനഭിമതനായെങ്കിലും, അത് തിരുമേനി മുൻകൂട്ടി കണ്ടു എന്ന് തോന്നുന്നു. 'യൂ വിൽ റിഗ്രറ്റ്' എന്നത് ശാപവചസ്സുകളായിരുന്നില്ലല്ലോ. കുറുപ്പുംപടി-അങ്കമാലി-അന്ത്യോഖ്യാ എന്ന റൂട്ടിലാണ് ഞാൻ ശീലിച്ചിരുന്നത് എന്നതുകൊണ്ടാണ് ഇന്നു അന്യവൽക്കരിക്കപ്പെട്ടിട്ടും ഞാൻ പാത്രിയർക്കാവിഭാഗത്തിൽ തുടരുന്നത്. സഖാ ബാവായുമായുള്ള വ്യക്തിബന്ധം ഒരു സമവാക്യം ഉറപ്പിച്ചിട്ടുണ്ട് എന്നത് ശരി; എന്നാൽ വ്യക്തിബന്ധത്തിന് അതീതമാണ് എന്റെ അന്ത്യോഖ്യാബന്ധം. അന്ത്യോഖ്യാമലങ്കരബന്ധത്തിന് ഒരിക്കലും മുദ്രാവാക്യം വിളിച്ചിട്ടുള്ളവനല്ല ഞാൻ. എങ്കിലും തിയോഫിലോസ് തിരുമേനി എങ്ങനെ താൻ ജനിച്ചുവളർന്ന സാഹചര്യങ്ങളോട് പ്രതിബദ്ധത പുലർത്തിയോ അതേ വികാരമാണ് എന്നെയും ഭരിക്കുന്നത്.



തിരുമേനിയുടെ ജീവിതത്തിന്റെ അവസാനകാലത്ത് കുറെക്കൂടെ അടുത്തുനിൽക്കാമായിരുന്നുവെന്ന് ഇപ്പോൾ തോന്നാതിരിക്കുന്നില്ല. പൗലോസ് ഗ്രീഗോറിയോസ് തിരുമേനിയോടെ എന്നതുപോലെ. നടന്നില്ല. വിധിവിഹിതമേവനും ലംഘിച്ചുകൂടുമോ! തിരുമേനിയെക്കുറിച്ചോർക്കുമ്പോൾ വല്ലാത്തൊരുതരം നിരാശ എന്റെ മനസ്സിനെ മൂടുന്നത് വേദനാജനകംതന്നെയാണ്. എങ്കിലും ഞാൻ ആശ്വസിക്കുന്നു തിരുമേനി തിരിച്ചറിയുമല്ലോ. ഒരിടത്ത് പി. ഏ. പൗലോസ് കോറെപ്പിസ്കോപ്പായും മറ്റൊരിടത്ത് ഫിലിപ്പോസ് മാർ തിയോഫിലോസ് മെത്രാപ്പോലീത്തായും നിന്നാൽ ബാബുപോൾ എന്തു ചെയ്യുമെന്ന്! അതിരിക്കട്ടെ പ്രസക്തമായത് മലങ്കരസഭാചരിത്രത്തിൽ തിയോഫിലോസ് തിരുമേനി അവതരിപ്പിച്ചിട്ടുള്ള മുദ്രകളാണ്. പുലിക്കോട്ടിൽ തിരുമേനിമാരെ ഒഴിച്ചാൽ ഒപ്പം നിൽക്കാൻ ആരേയും കാണുന്നില്ല ഞാൻ.

# മലങ്കരസഭയുടെ വിശിഷ്ട വാതായനം

ഫാ. ഡോ. കെ. എം. ജോർജ്
*(പ്രിൻസിപ്പൽ, ഓർത്തഡോക്സ് വൈദിക സെമിനാരി)*

മലങ്കരസഭയെ ഓർത്തഡോക്സ് സഭകളുടെ ആഗോള ഭൂപടത്തിൽ കൊണ്ടുവന്ന മുഖ്യസൂത്രധാരകൻ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയാണ്. അതിനു വേദിയൊരുക്കിയത് ലോക സഭാകൗൺസിലും (W. C. C.). എക്യുമെനിക്കൽ രംഗത്ത് പിൽക്കാലത്ത് പ്രവർത്തിച്ചിട്ടുള്ള നമ്മുടെ പ്രഗത്ഭരായ സഭാംഗങ്ങളെല്ലാം മാർ തെയോഫിലോസ് വെട്ടിത്തെളിച്ച പാതയെ ആദരിച്ചുകൊണ്ടാണ് പ്രവർത്തിച്ചത്.

1948-ൽ ഹോളണ്ടിലെ ആംസ്റ്റർഡാം നഗരത്തിൽവച്ചാണ് ലോക സഭാകൗൺസിലിന്റെ ഉദ്ഘാടന സമ്മേളനം നടന്നത്. ആ ലോക സമ്മേളനത്തിൽ മലങ്കരസഭയുടെ പ്രതിനിധികളായി അലക്സിയോസ് മാർ തെയോഡോഷ്യസ് മെത്രാപ്പോലീത്തായും ഫാദർ കെ. ഫീലിപ്പോസും (മാർ തെയോഫിലോസ്) സംബന്ധിച്ചു. നമ്മുടെ സഭ അതോടെ ലോക സഭാകൗൺസിലിന്റെ സ്ഥാപകാംഗമായി. ആംസ്റ്റർഡാം അസംബ്ലിയിൽ വോട്ടവകാശമുള്ള സഭാ പ്രതിനിധികളായി സംബന്ധിച്ചവരിൽ അവസാനത്തെ കണ്ണികളിലൊന്നാണ് മാർ തെയോഫിലോസ് തിരുമേനിയുടെ നിര്യാണത്തോടെ അപ്രത്യക്ഷമായത്. ആഗോള എക്യൂമെനിക്കൽ പ്രസ്ഥാനത്തിന്റെ ആദിപിതാക്കന്മാരിൽ ഒരാളായി അദ്ദേഹത്തെ കരുതാം.

ലോകത്തിൽ ഇതുപതോളം പ്രാദേശിക ഓർത്തഡോക്സ് സഭകൾ (Local Orthodox Churches) ഉണ്ടെങ്കിലും നമ്മുടെ മലങ്കര സഭയുൾപ്പെടെ നാല് ഓർത്തഡോക്സ് സഭകൾ മാത്രമാണ് സ്ഥാപകാംഗങ്ങളായി 1948-ലെ ലോകസമ്മേളനത്തിൽ പങ്കെടുത്തത്. മറ്റ് മൂന്ന് സഭകൾ, ഗ്രീക്ക് ഓർത്തഡോക്സ്, കോപ്റ്റിക് ഓർത്തഡോക്സ്



(ഈജിപ്ത്) എത്യോപ്യൻ ഓർത്തഡോക്സ് എന്നിവയായിരുന്നു. പിൽക്കാലത്ത് മറ്റുള്ള എല്ലാ ഓർത്തഡോക്സ് സഭകളും കൗൺസിലിൽ ചേർന്നു.

W. C. C.-യുടെ സ്ഥാപക ജനറൽ സെക്രട്ടറി ലോകപ്രശസ്തനായ വില്യം വിസേർട്ട് ഹുഫ്റ്റ് പൗരസ്ത്യസഭകൾക്ക് എഴുതിയ കൂട്ടത്തിൽ അന്ത്യോഖ്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസ് ബാവായ്ക്കും W. C. C.-യുടെ രൂപവൽക്കരണത്തെപ്പറ്റി എഴുതി. കാര്യം എന്താണെന്ന് പൂർണ്ണമായി മനസ്സിലാകാത്തതുകൊണ്ടായിരിക്കാം 'സെക്രട്ടറിമാർ പാത്രിയർക്കീസന്മാർക്ക് എഴുതാറില്ല' എന്ന ചെറുമറുപടി നല്കി. സഭൈക്യപ്രസ്ഥാനത്തിലേക്കുള്ള ആഹ്വാനത്തെ അദ്ദേഹം തള്ളിയതായി രസകരമായ ഒരു കഥ ജനീവയിൽ പ്രചാരത്തിലുണ്ട്. സുറിയാനി സഭ ഉടൻ ലോക കൗൺസിലിൽ ചേർന്നില്ലെങ്കിലും, മാർ തെയോഫിലോസ് ആ സഭയെയും ഉൾക്കൊണ്ടുകൊണ്ടാണ് എപ്പോഴും കൗൺസിലിൽ പ്രവർത്തിച്ചത്. ആ നല്ല പാരമ്പര്യം പിന്നീടു വന്ന പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും പൂർണ്ണമായും പിന്തുടർന്നു. അന്താരാഷ്ട്ര വേദശാസ്ത്ര സംവാദങ്ങളിലും എക്യുമെനിക്കൽ ബന്ധങ്ങളിലും പ്രാപ്തരായ ആളുകളെ അയയ്ക്കാൻ അന്ത്യോഖ്യൻ സുറിയാനി സഭയ്ക്ക് കഴിവില്ലാതിരുന്ന ധാരാളം സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. അപ്പോഴെല്ലാം നമ്മുടെ വഴക്കുകൾ മറന്ന്, പൊതുവേദികളിൽ അവർക്കുവേണ്ടി വാദിക്കുവാനും അങ്ങേയറ്റം സൗമനസ്യത്തോടെ സുറിയാനി സഭയ്ക്കുവേണ്ടി പ്രവർത്തിക്കാനും മലങ്കരസഭയുടെ ഈ രണ്ടു തിരുമേനിമാരും പ്രയത്നിച്ചിട്ടുണ്ട് എന്ന വസ്തുത ഇപ്പോഴത്തെ പാത്രിയർക്കീസ് ബാവാ സക്കാ പ്രഥമൻ തിരുമേനിക്കും മറ്റും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുമായും റോമൻ കത്തോലിക്കാസഭയുമായും ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ നടത്തിയ ദൈവശാസ്ത്ര സംവാദങ്ങൾ ഇത്തരുണത്തിൽ പ്രത്യേകം ശ്രദ്ധേയമാണ്.

1961-ലാണ് ലോക സഭാകൗൺസിലിന്റെ മൂന്നാം ലോക സമ്മേളനം ന്യൂഡൽഹിയിൽവച്ച് നടന്നത്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഔപചാരികമായി എക്യുമെനിക്കൽ പ്രസ്ഥാനത്തിലേക്ക് വരുന്നത് ആ സമ്മേളനത്തിലാണ്. ഒരു യുവവൈദികനായ ഫാ. പോൾ വർഗീസിനെ പ്രശസ്തരായ മറ്റു രണ്ടു മുതിർന്ന ലോക

നേതാക്കളോടൊപ്പം ബൈബിൾ സ്റ്റഡി നടത്തുവാൻ കൗൺസിൽ ക്ഷണിച്ചു. പ്രശസ്തമായിത്തീർന്ന ആ ബൈബിൾ ക്ലാസ്സുകളിലൂടെ യാണ് അദ്ദേഹം പിന്നീട് W. C. C.-യുടെ ഉയർന്ന ചുമതലകളി ലേക്ക് ക്ഷണിക്കപ്പെട്ടത്. മാർ തെയോഫിലോസ് (ഫാ. കെ. ഫീലി പ്പോസ്) അതിനോടകം W. C. C.-യിലെ പ്രമുഖ നേതാക്കളുമായും സഭകളുമായും അടുത്ത സ്നേഹബന്ധത്തിൽ വന്നുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ശ്രമഫലമായിക്കൂടിയാണ് ഡൽഹിയിൽ വന്ന സഭാ നേതാക്കൾ ഇന്ത്യയിലെ പുരാതനസഭയായ മലങ്കരസഭ സന്ദർശി ക്കുവാൻ മൂവായിരം കിലോമീറ്റർ സഞ്ചരിച്ച് കേരളത്തിലേക്ക് വന്നത്. (ഡൽഹി സമ്മേളനത്തിൽവച്ച് റഷ്യൻ, റുമേനിയൻ തുടങ്ങിയ വലിയ അംഗസംഖ്യയുള്ള ഓർത്തഡോക്സ് സഭകളെല്ലാം W. C. C.-യിൽ ചേർന്നു കഴിഞ്ഞിരുന്നു). നമ്മുടെ സഭയെക്കുറിച്ച്, മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻസഭ എന്ന നിലയിൽ അവരൊക്കെ കേട്ടിരു ന്നെങ്കിലും, നേരിട്ടുള്ള സന്ദർശനം അവരുടെ ഹൃദയങ്ങളിൽ ആഴ മായ മുദ്ര പതിപ്പിച്ചു. അന്ന് സഭാദ്ധ്യക്ഷനായിരുന്ന പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആത്മീയതേജസ്സ് നേരിട്ടറിഞ്ഞ വിദേശസഭാ പ്രതിനിധികൾ ഈ കൊച്ചുസഭയുടെ വിഭവശേഷികളെക്കുറിച്ച് അന്നും ഇന്നും അഭിമാനത്തോടെയാണ് സംസാരിക്കുന്നത്. അവരുമായുള്ള നമ്മുടെ ബന്ധം തുടങ്ങിയതിന്റെ പുറകിൽ പ്രവർത്തിച്ചത് സൗഹൃദസമ്പന്നനായ മാർ തെയോഫി ലോസ് തിരുമേനിയായിരുന്നു. അദ്ദേഹം ഇട്ട അടിസ്ഥാനത്തിന്മേ ലാണ് പിൽക്കാലത്ത് പൂർവ്വയൂറോപ്യൻ രാജ്യങ്ങളിലെ ഓർത്ത ഡോക്സ് സഭകളുമായി നല്ല വേഴ്ചകൾ താൻ പണിതുയർത്തിയത് എന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി സാക്ഷ്യപ്പെടു ത്തുന്നു. റഷ്യൻ പാത്രിയർക്കീസ് പീമൻ, അർമ്മീനിയൻ കാതോ ലിക്കാ വസ്ക്കൻ, റൂമേനിയായുടെ പാത്രിയർക്കീസന്മാരായ ജസ്റ്റിനിയൻ, തെയോക്റ്റിറ്റസ്, ജോർജിയൻ കാതോലിക്കാ പാത്രി യർക്കീസ് ഏലിയാ, സൈപ്രസ് പ്രസിഡന്റ് മക്കാറിയോസ് തുടങ്ങിയ വരെല്ലാം മലങ്കരയിൽ വരുകയും നമ്മുടെ മേലദ്ധ്യക്ഷന്മാർ ആ രാജ്യ ങ്ങളിൽ പ്രതിസന്ദർശനം നടത്തുകയും ചെയ്തിട്ടുണ്ട്.

സഭയുടെ നയതന്ത്രബന്ധങ്ങൾക്ക് രൂപംകൊടുക്കാൻ ഒരു ലളിത മായ ഫോർമുലയുണ്ടായിരുന്നു തെയോഫിലോസ് തിരുമേനിക്ക്. അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയിൽനിന്ന്



അദ്ദേഹം പഠിച്ച ഈ സൂത്രവാക്യം ഇതാണ്: 'We may be a small church. But we can be friends with everybody'. ആത്മാർത്ഥമായ സ്നേഹസൗഹൃദങ്ങളാണ് വിജയകരമായ നയതന്ത്രജ്ഞതയ്ക്ക് അടിസ്ഥാനമെന്ന് അദ്ദേഹം വിശ്വസിച്ചു. മുകളിൽ പറഞ്ഞ വാചകം പലവുരു എന്നോടുതന്നെ അദ്ദേഹം പറഞ്ഞിട്ടുണ്ട്. സഭകളുടെ ദേശീയ കൗൺസിലിലും ലോകകൗൺസിലിലും എളിയതോതിൽ പ്രവർത്തിക്കാൻ അവസരം ലഭിച്ച ഞാൻ അത് ഒരിക്കലും വിസ്മരി ച്ചിട്ടില്ല. ഒരേസമയം നമ്മുടെ സഭയുടെ പരിമിതികളും വലിയ സാദ്ധ്യതകളും യാഥാർത്ഥ്യബോധത്തോടെ കണക്കിലെടുത്താൽ നമുക്കും വലിയ കാര്യങ്ങൾ ചെയ്യാൻ കഴിയും എന്നാണ് ആ സൂത്ര വാക്യം തിരുമേനിയെ പഠിപ്പിച്ചത്.

മാർ തെയോഫിലോസ് തിരുമേനി ഒരിക്കലും സങ്കുചിതമായും സ്വന്തം കാര്യലാഭത്തിനായും പ്രവർത്തിക്കുന്ന ആളായിരുന്നില്ല. സഭ എങ്ങനെ ലോകത്തിൽ വർത്തിക്കണം എന്നതിനെക്കുറിച്ച് വ്യക്ത മായ ദർശനമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാ പ്രവർത്തനങ്ങളും തത്വങ്ങളിൽ അധിഷ്ഠിതമായി ആത്യന്തിക ദർശനത്തിന് അനു യോജ്യമായിരിക്കണം എന്ന് നിർബന്ധമായി ചിന്തിക്കുകയും മറ്റുള്ള വരെ അതിനായി പ്രേരിപ്പിക്കുകയും ചെയ്യുമായിരുന്നു. തന്മൂലം കാര്യ ങ്ങൾ ആത്മാർത്ഥമായും ഭംഗിയായും ചെയ്യുന്നവരെ അദ്ദേഹം പരസ്യമായി ശ്ലാഘിച്ചിരുന്നു. പല യുവവൈദികരും ചെറുപ്പക്കാരും അദ്ദേഹത്തിന്റെ കലവറയില്ലാത്ത പ്രോത്സാഹനം ലഭിച്ചിട്ടുള്ള വരാണ്.

വൈദികവിദ്യാഭ്യാസം ശ്രേഷ്ഠമായ നിലവാരത്തിലേക്ക് ഉയരണം എന്ന് അതിയായി ആഗ്രഹിച്ചിരുന്ന വ്യക്തിയായിരുന്നു തിരുമേനി. അതിനുവേണ്ടി വളരെ ബുദ്ധിമുട്ടുകൾ അദ്ദേഹം സഹിച്ചു. അതിന്റെയെല്ലാം ഫലമാണ് ഇന്ന് പ്രശസ്തമായി തീർന്നിരിക്കുന്ന നമ്മുടെ കോട്ടയം വൈദികസെമിനാരി. സ്വാർത്ഥത ഒട്ടുമില്ലാതെ യായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ. തനിക്കുശേഷം പ്രിൻസിപ്പലായി വന്ന ഫാ. പോൾ വർഗീസിനെ ആ സ്ഥാനത്ത് നിയമിക്കുന്നതിനും സ്വീകരിക്കുന്നതിനും തിരുമേനി ചെയ്ത ശ്രമങ്ങൾ ശ്ലാഘനീയമാണ്. വലിയ പണ്ഡിതനെന്നോ വാഗ്മി യെന്നോ സ്വയം ഒരിക്കലും അവകാശപ്പെട്ടിട്ടില്ലെങ്കിലും പണ്ഡിത

ന്മാരും പ്രഗത്ഭന്മാരുമായ വൈദികരുടെ നേതൃത്വം സഭയ്ക്ക് ലഭിക്കണമെന്ന് തിരുമേനി അതിയായി ആഗ്രഹിച്ചു.

നിർഭാഗ്യവശാൽ വഴക്കുകളിലും വ്യവഹാരങ്ങളിലുപെട്ട് ഒരുതരം മ്ലാനമായ അന്തർമുഖത്വം മുഖമുദ്രയാക്കിയ നമ്മുടെ സമൂഹത്തിന് പ്രസന്നമായ പ്രകാശവും ആഗോളതലത്തിൽ വിശാലബന്ധങ്ങളും നല്കിയ ഒരു വിശിഷ്ട വാതായനമായിരുന്നു തെയോഫിലോസ് തിരുമേനി. ആ കുലീനമായ വാതിലിലൂടെ ശ്രേഷ്ഠമതികളായ ധാരാളം നേതാക്കളും ജനങ്ങളും സുഗമമായി സഞ്ചരിക്കട്ടെ.

# ദീപ്തമായ മുഖം

**കെ. എം. മാത്യു**

കാലംചെയ്ത ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുമായി അടുത്തിടപെടാൻ എനിക്ക് അനേകം സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. ഫിലിപ്പോസ് അച്ചനായി കോട്ടയത്തു പ്രവർത്തിക്കുമ്പോഴും വൈദികസെമിനാരിയുടെ പ്രവർത്തനങ്ങളിൽ നേതൃത്വം നല്കിവന്നപ്പോഴും അദ്ദേഹത്തിന്റെ അസാധാരണമായ നേതൃപാടവം എനിക്കു നേരിട്ടറിയാൻ കഴിഞ്ഞിട്ടുണ്ട്.

സഭയുടെ കീർത്തി ലോകമെങ്ങും എത്തിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചിട്ടുണ്ട് അദ്ദേഹം. വൈദികനായിരിക്കുമ്പോഴും മെത്രാപ്പോലീത്തയായിരിക്കുമ്പോഴും സഭയെ പ്രതിനിധീകരിച്ച് വിദേശത്തു പല വേദികളിലും അദ്ദേഹം സജീവമായി പങ്കെടുത്തിട്ടുണ്ട്. സഭയുടെ അംബാസഡർ എന്ന ഖ്യാതി നേടിയത് അങ്ങനെയാണ്. അദ്ദേഹത്തിന്റെ പ്രവർത്തനം സഭയ്ക്ക് വലിയ നേട്ടമുണ്ടാക്കി. അദ്ദേഹം തുടങ്ങിവെച്ച എക്യൂമെനിക്കൽ ഡയലോഗുകൾ ലക്ഷ്യസ്ഥാനത്തെത്തിക്കുക എന്നതാണ് നമ്മുടെ ദൗത്യം.

വൈദികനായിരിക്കുമ്പോൾ അദ്ദേഹം നടത്തിയ സെമിനാരിപ്പിരിവ് ഞാനോർക്കുന്നു. വിദേശത്തു പഠനം കഴിഞ്ഞു നാട്ടിലെത്തിയ അദ്ദേഹത്തിനു വേണമെങ്കിൽ സ്കൂൾ അദ്ധ്യാപകനായി ജോലി ചെയ്യാൻ അവസരമുണ്ടായിരുന്നു. അത്തരം അവസരങ്ങൾ മാറ്റിവെച്ചിട്ടു സെമിനാരിയുടെ ഉയർച്ചയ്ക്കുവേണ്ടി പ്രവർത്തിക്കാനാണ് അദ്ദേഹം തീരുമാനിച്ചത്.

പഴയസെമിനാരിയിൽ നടത്തിയിരുന്ന വൈദിക വിദ്യാഭ്യാസം സഭാവഴക്കിനെ തുടർന്ന് മുടങ്ങിയപ്പോൾ എം. ഡി. സെമിനാരി വളപ്പിൽ അതു പുനരാരംഭിക്കാൻ അദ്ദേഹം നേതൃത്വം നല്കി.

കെ.സി. ചാക്കോ, എ. എം. വർക്കി എന്നിവർ അന്ന് അച്ചന്റെ സഹായത്തിനുണ്ടായിരുന്നു.

സെമിനാരിപ്പിരിവിനായി അദ്ദേഹം പല സ്ഥലത്തും അലഞ്ഞു. സെമിനാരിയുടെ നടത്തിപ്പിനുള്ള പണം പല ആളുകളെയുംകണ്ട് അദ്ദേഹം വാഗ്ദാനം ചെയ്യിച്ചു.

സെമിനാരി നടത്തിപ്പിനെപ്പറ്റി സഭാനേതൃത്വം ആശങ്ക പുലർത്തിയപ്പോൾ അചഞ്ചലമായ ദൈവവിശ്വാസത്തോടെയും ആത്മവിശ്വാസത്തോടെയും ഫിലിപ്പോസച്ചൻ പ്രവർത്തിച്ചു. അതിന്റെ സദ്ഗുണങ്ങൾ സഭ ഇന്ന് അനുഭവിക്കുന്നു.

ദീർഘദൃഷ്ടിയോടെ സഭാകാര്യങ്ങൾക്ക് അടിത്തറയിടാൻ കഴിഞ്ഞതാണ് തിരുമേനിയുടെ മറ്റൊരു നേട്ടം. വിദ്യാർത്ഥി പ്രസ്ഥാനത്തെ അദ്ദേഹം സഭയിലെ വിദ്യാർത്ഥികളുടെ ഒരു സജീവ പ്രസ്ഥാനമാക്കി. തിരുമേനി തുടങ്ങിവച്ച പാരമ്പര്യം വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തകർ കാത്തുസൂക്ഷിക്കാൻ ബാദ്ധ്യസ്ഥരാണ്. പുതിയ തലമുറയെ സഭയുടെ മുഖ്യധാരയിലേക്കു നയിക്കുന്ന, ഒരു പ്രസ്ഥാനമായിട്ടാണ് തിരുമേനി ഇതിനെ വിഭാവനം ചെയ്തത്. പുതിയ തലമുറയുടെ വീക്ഷണങ്ങൾ സ്വീകരിക്കാനും അതിനോടു ക്രിയാത്മകമായി പ്രതികരിക്കാനും തിരുമേനിക്കു കഴിഞ്ഞു.

എൺപതുകളിലും അദ്ദേഹത്തിനു യുവാവിന്റെ മനസ്സായിരുന്നെന്ന് എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ട്. എന്തെങ്കിലും അഭിപ്രായവ്യത്യാസം ആരോടെങ്കിലും പറയാനുണ്ടെങ്കിലും അദ്ദേഹത്തിന്റെ പെരുമാറ്റത്തിൽ ഒരു സൗമ്യത കാണാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ ദീപ്തമായ ചിരിയും സ്നേഹസ്പർശമുള്ള അന്വേഷണങ്ങളും ഇന്നും എന്റെ മനസ്സിലുണ്ട്.

*(മലയാള മനോരമ ചീഫ് എഡിറ്ററായിരുന്ന ലേഖകൻ 1997-ൽ എഴുതിയത്)*

# വളർത്തച്ഛൻ

**പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ**

മലങ്കര ഓർത്തഡോക്സ് സഭയുടെ വിദ്യാർത്ഥിപ്രസ്ഥാനത്തെ ഒരു വലിയ ആത്മീയപ്രസ്ഥാനമാക്കി മാറ്റിയത് കാലംചെയ്ത ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയാണ്. പുതിയ തലമുറകളുടെ ആത്മീയഭൗതിക വളർച്ചയിൽ നിർണ്ണായക സ്വാധീനം ചെലുത്തിയ ഈ പ്രസ്ഥാനത്തിൽ, കമ്മിറ്റി മെമ്പർ, സെക്രട്ടറി, പ്രസിഡന്റ് എന്നിങ്ങനെ വ്യത്യസ്ത നിലകളിൽ അമ്പതിൽപ്പരം വർഷം പ്രവർത്തിച്ച് ദിശയും ദൃഷ്ടിയും നല്കിയ വളർത്തച്ഛനാണ് അദ്ദേഹം.

ഈ തിരുമേനി മുപ്പത് വർഷത്തോളം എം. ജി. ഒ. സി. എസ്. എം.-ന്റെ പ്രസിഡന്റായിരുന്ന കാലത്താണ് അത് ശാഖോപശാഖകളായി വളർന്നു പന്തലിച്ചത്. വിദേശങ്ങളിലെ വിശ്വോത്തര യൂണിവേഴ്സിറ്റികളിലെ പഠനം, ഉൽകൃഷ്ട ചിന്തകൾ ഉള്ളവരുടെ സഹവർത്തിത്വം, ഡബ്ളിയു. സി. സി. ആദിയായ ലോകസമ്മേളനങ്ങൾ, 1936 മുതലുള്ള വിദേശയാത്രകൾ എന്നിവയിൽകൂടെ നേടിയ സംസ്കൃതാശയങ്ങളും സൗഹൃദങ്ങളും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെയും ഓർത്തഡോക്സ് സഭയുടേയും വളർച്ചയ്ക്കും, അഭിവൃദ്ധിക്കും അദ്ദേഹം ഉപയോഗിച്ചു. രണ്ടിനേയും ലോകപ്രശസ്തമാക്കിയെന്നു മാത്രമല്ല, തന്റെ സഭയെ ആധുനീകരിക്കുന്നതിനും ഉപയോഗിച്ചു.

1968-ൽ പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി എടുത്ത ആദ്യനടപടി ശ്രദ്ധേയമാണ്. ആൺപെൺ വ്യത്യാസത്തോടെ നടത്തിയിരുന്ന സഭയുടെ രണ്ടു വാർഷിക വിദ്യാർത്ഥി കോൺഫറൻസുകളെ അദ്ദേഹം സ്ത്രീകൾ ഉൾപ്പെടുന്ന ഒറ്റ വാർഷിക സമ്മേളനമാക്കി. ചില മുതിർന്നവർക്കുള്ള എതിർപ്പിനെ നേട്ടങ്ങൾ വിശദീകരിച്ച് അദ്ദേഹം വിജയകരമായി പ്രതിരോധിച്ചു.

വിദ്യാർത്ഥി പ്രസ്ഥാനത്തിന് ശാഖോപശാഖകൾ ഉണ്ടാക്കുന്നതിൽ തിരുമേനി തല്പരനായിരുന്നു. അതുകൊണ്ട് പുതിയ ആശയങ്ങൾ, പ്രോജക്റ്റുകൾ, പ്രവർത്തനസമ്മേളനങ്ങൾ, നടപടികൾ, ഉപസംഘടനകൾ എന്നിവ ആരുടെ സംഭാവനയായാലും തിരുമേനിക്ക് സ്വീകാര്യമായിരുന്നു. രണ്ട് നിബന്ധനകൾ മാത്രം. പുതിയ പദ്ധതി നടപ്പിലാക്കാൻ ചുമതലക്കാരനെ കിട്ടണം. രണ്ട്, സാമ്പത്തിക ബാദ്ധ്യത ഇല്ലാതിരിക്കണം. പ്രസ്ഥാനത്തിന്റെ എല്ലാ പരിപാടികളും പൊതുജന സംഭാവനകൊണ്ടാണ് നടന്നിരുന്നത്.

ബഹു. പി. വി. വർഗീസ് ക്ലേറി അമേരിക്കയിൽനിന്നും നാട്ടിൽ മടങ്ങിയെത്തി. ഓഡിയോ കാസറ്റുകൾ ഉപയോഗിച്ച് മിഷൻവേല ഫലവത്താണെന്ന ആശയം അവതരിപ്പിച്ചപ്പോൾ ആ ചുമതല അദ്ദേഹത്തെതന്നെ ഏല്പിച്ചു. ഒമ്പതാം ക്ലാസ്സിലെ മിടുക്കന്മാർക്കായി മാർഗ്ഗനിർദ്ദേശക ക്യാമ്പിന്റെ പ്രവർത്തനവും ഗുണങ്ങളും ഞാൻ വിശദീകരിച്ചു. അതിന്റെ മുഴുവൻ ചുമതലയും എന്നെ ഏല്പിച്ചു. പത്താം ക്ലാസ്സ് കഴിഞ്ഞ കുട്ടികൾക്കും ഇതുപോലെ ഒരു ക്യാമ്പ് നടത്തുന്നതിന്റെ പ്രയോജനം പ്രൊഫ. പി. സി. ഏലിയാസ് അവതരിപ്പിച്ചപ്പോൾ അത് ശ്രീ. ഏലിയാസിനെ ഏല്പിച്ചു. പ്രൊഫ. കെ. എം. തരകൻ ചെറുകഥാരചന, കവിതാരചന എന്നിവ പരിശീലിപ്പിക്കുന്നത് നല്ലത് എന്ന ആശയം കൊണ്ടുവന്നു. അദ്ദേഹമാണ് അവ ഏറ്റെടുത്ത് നടത്തിയത്. കോളജ്-സ്കൂൾ അദ്ധ്യാപക സംഘടനകൾ, പ്രസ്ഥാനത്തിന്റെ സോണൽ, റീജനൽ കോൺഫറൻസുകൾ, ബുക്ക്ഷോപ്പും പുസ്തക പ്രസാധനവും, ആനുകാലിക പ്രസിദ്ധീകരണങ്ങൾ എന്നിങ്ങനെ എല്ലാ പ്രസ്ഥാനശാഖകളും ഇപ്രകാരം സ്വയം വളർന്നു. അതിന്റെ തണലിൽ എത്തിയ ഏവരും ആത്മീയ പോഷണവും ശാഖകളിൽ പ്രവർത്തിച്ച് നേതൃത്വപാടവവും വ്യക്തിത്വവികസനവും നേടി.

ഇവയുടെ ഓരോന്നിന്റേയും പ്രവർത്തനത്തിൽ പ്രസിഡന്റ് തിരുമേനി ആത്മാർത്ഥതയോടെ പങ്കെടുത്ത് വേണ്ട നിർദ്ദേശങ്ങൾ നല്കി പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദമാക്കി. അവയുടെ നടത്തിപ്പിൽ ഉണ്ടായ വീഴ്ചകൾ, കുറവുകൾ, പരാതികൾ എല്ലാം തിരുമേനി സ്വയം ഏറ്റെടുത്തു. നേട്ടങ്ങൾക്കെല്ലാം പ്രവർത്തകരെ പ്രകീർത്തിച്ചു. അതുകൊണ്ട് പ്രവർത്തകർക്ക് തിരുമേനിയോട് ചേർന്ന് പ്രവർത്തിക്കുന്നതിനും പ്രസ്ഥാനം ഉത്തരോത്തരം വിജയിക്കുന്നതിനും ഇടയായി.



വിദ്യാർത്ഥിപ്രസ്ഥാനം ഭംഗിയായി നടക്കണം എന്നല്ലാതെ അത് തന്റെ അധികാരം പ്രകടിപ്പിക്കുന്ന രംഗമായി തിരുമേനി ഒരിക്കലും പരിഗണിച്ചിരുന്നില്ല. പ്രസ്ഥാനത്തിനുവേണ്ടി ഇറക്കിയ കല്പനകൾ വിരലിൽ എണ്ണാൻപോലും ഇല്ല. എല്ലാ പ്രവർത്തകരേയും സ്നേഹസംഭാഷണത്തിൽക്കൂടെ കൂട്ടുപ്രവർത്തകരാക്കി. ദൂരസ്ഥരെ കത്തെഴുതി സഹകരിപ്പിച്ചിരുന്നു.

അഭിവന്ദ്യ തിരുമേനിയുടെ മാതാവ് മറിയാമ്മയുടെ ജന്മഗ്രാമമായ മേപ്രായിൽ ജനിച്ച എനിക്ക് അദ്ദേഹത്തെ പരിചയമായത് 1944-ലെ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോട്ടയം ഏലിയ ചാപ്പലിൽ വെച്ചു നടന്ന വാർഷിക കോൺഫറൻസിലാണ്. വന്ദ്യ ഫിലിപ്പോസ് ശെമ്മാശ്ശൻ അന്ന് പ്രദർശിപ്പിച്ച ചുറുചുറുക്കും ചുമതലാബോധവും വയോധികനായി 1997 സെപ്തംബറിൽ ദിവംഗതനാകുന്നതുവരെ കൈമുതലായി കൊണ്ടുനടന്നിരുന്നു. 1997 ഏപ്രിൽ മാസത്തിലെ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പിലും തന്റെ അവശതയെ അവഗണിച്ച് ഞങ്ങളോടുകൂടെ കുറെ സമയം ചിലവഴിച്ചത് എനിക്കവികാരതീവ്രമായ സ്മരണയാണ്. 1972 മുതൽ ഞാൻ തിരുമേനിയുടെ സൗഹൃദവലയത്തിലായി. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കമ്മറ്റി മെമ്പർ, സീനിയർ വൈസ് പ്രസിഡന്റ്, വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ് ഡയറക്ടർ, തിരുവനന്തപുരം സ്റ്റുഡൻസ് സെന്റർ കൺസ്ട്രക്ഷൻകമ്മറ്റി മെമ്പർ എന്നീ പ്രവർത്തനങ്ങളിൽ അദ്ദേഹത്തോടൊപ്പം പ്രവർത്തിച്ച അനുഭവം എനിക്കുണ്ട്. 1991-ൽ 80 വയസ്സ് പൂർത്തിയായതിനുശേഷം ഇനിയും പുതിയ ഒരു പ്രവർത്തനമേഖലയിലും ഞാനില്ല എന്ന് പറഞ്ഞിരുന്നെങ്കിലും മുംബൈ ഭദ്രാസന കേന്ദ്രത്തിന്റെ വളർച്ചയിൽ അദ്ദേഹം താല്പര്യപ്പെട്ടിരുന്നു. മരണം വരെ പ്രവർത്തിച്ചിരുന്ന ഈ കർമ്മയോഗി തന്റെ പ്രധാന പ്രവർത്തന മേഖലകളായിരുന്ന പഴയസെമിനാരി, എം. ജി. ഒ. സി. എസ്. എം. എന്നിവയ്ക്കുവേണ്ടി ഇന്നും പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു എന്ന് ആശ്വസിക്കാം.

# കൃത്യനിഷ്ഠയുടെ പര്യായം

**ഫാ. ജോൺ തോമസ്**
*(M.G.O.C.S.M. മുൻ ജനറൽ സെക്രട്ടറി)*

1986 വിദ്യാർത്ഥിപ്രസ്ഥാനം ഹൈസ്കൂൾ വിഭാഗം കോൺഫറൻസ് അടൂരിൽ നടക്കുകയാണ്. ഞാൻ ജനറൽ സെക്രട്ടറിയായി ചുമതലയേറ്റെടുത്തതിനുശേഷമുള്ള ആദ്യത്തെ കോൺഫറൻസ്. സമാപനത്തിനു തൊട്ടു മുമ്പുള്ള ദിവസം അഭിവന്ദ്യ തെയോഫിലോസ് തിരുമേനിക്ക് ആലുവ യു. സി. കോളജിന്റെ കമ്മറ്റി മീറ്റിംഗിൽ സംബന്ധിക്കേണ്ടിയിരുന്നു. അതിനുവേണ്ടി തിരുമേനി അടൂരിൽ നിന്നും ആലുവയ്ക്ക് മടങ്ങുമ്പോൾ, കേവലം സമാപനത്തിനുവേണ്ടി കുണ്ടും കുഴിയും നിറഞ്ഞ നിരത്തിലൂടെ ക്ലേശകരമായ യാത്ര ചെയ്തു തിരിച്ചു വരേണ്ടതില്ലെന്ന് ഞാൻ ആദരവോടെ അറിയിച്ചു. 'പകരം ഒരാളെ ക്രമീകരിക്കാമെങ്കിൽ നന്നായിരിക്കും. തിരിച്ചുവരേണ്ടതില്ലല്ലോ' എന്ന മറുപടിയും നല്കി. തിരുമേനി ആലുവായ്ക്ക് യാത്രയായി. ധ്യാനത്തിനു നേതൃത്വം നല്കാനെത്തിയ ഈവാനിയോസ് തിരുമേനി, അഭ്യർത്ഥനയനുസരിച്ച് അന്ന് ക്യാമ്പിൽ താമസിക്കാമെന്നും സമാപന ദിനമായ പിറ്റേന്ന് വി. കുർബ്ബാനയർപ്പിക്കാമെന്നും സമ്മതിച്ചു. അതനുസരിച്ച് കാര്യങ്ങൾ ക്രമീകരിക്കുകയും ചെയ്തു. എന്നാൽ രാത്രി നന്നേ ഇരുട്ടിയപ്പോൾ തെയോഫിലോസ് തിരുമേനിയിതാ മടങ്ങിവന്നിരിക്കുന്നു. ശാരീരികമായ അവശതകളെ വകവെയ്ക്കാതെ മടങ്ങിവന്നതിൽ എനിക്ക് തിരുമേനിയോട് ആദരവു തോന്നി. ഒപ്പം ഇത്രദൂരം രാത്രിയിൽ യാത്രചെയ്തതിൽ പ്രയാസവും. കാരണം തിരുമേനി എനിക്ക് വ്യക്തിപരമായി പിതാമഹനാണ്. ബാല്യത്തിലെന്നെ കൈപിടിച്ചു നടത്തിയ പിതാമഹനെപ്പോലെ. എന്തിനീ ക്ലേശം സഹിച്ചു എന്നു ഞാൻ ചോദിച്ചപ്പോൾ എന്നെ മാറ്റി നിർത്തി ഹൃദ്യവും ഗംഭീരവുമായ ശബ്ദത്തോടെ ഒരു ചോദ്യം തിരികെ ചോദിച്ചു. 'എന്റെ പേര് സമാപന സമ്മേളനത്തിന് നോട്ടീസിൽ വച്ചിട്ടില്ലേ? ഞാൻ വരാതിരുന്നാൽ അതിന്റെ കാരണം



നമ്മൾ രണ്ടാളും അറിയും. പക്ഷേ, ഈ കുഞ്ഞുങ്ങൾക്ക് നമ്മിലുള്ള വിശ്വാസം നഷ്ടപ്പെടുകയില്ലേ?'

എത്രയോ അനുകരണനീയമായ മാതൃക. സമ്മേളനം കഴിഞ്ഞ് കോട്ടയത്തിനു മടങ്ങിയത് തിരുമേനിയോടൊപ്പമാണ്. മടക്കയാത്രയിൽ കാറിൽവെച്ച് എന്നോടു ചോദിച്ചു: 'അച്ചാ, ആ കൃതജ്ഞതയിലെ ഒരു വാചകം ഒഴിവാക്കാമായിരുന്നില്ലേ?' ഞാൻ ആലോചിച്ചു ശരിയാണ് ഒഴിവാക്കാമായിരുന്നു. തിരുമേനി എനിക്ക് ശ്രേഷ്ഠാചാര്യൻ മാത്രമല്ല; ശ്രേഷ്ഠനായ ഗുരുകൂടിയാണ്. വലുതും ചെറുതുമായ കാര്യങ്ങളെ പറഞ്ഞുതരികയും തെറ്റുകളെ തിരുത്തുകയും ചെയ്യുന്ന ശ്രേഷ്ഠനായ ഗുരു! എനിക്കു മാത്രമല്ല വിദ്യാർത്ഥിപ്രസ്ഥാനത്തിൽ എല്ലാവർക്കും. അദ്ദേഹത്തിന്റെ ജീവൻ! അത് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വികാരങ്ങളിൽ മുങ്ങിനിന്നുകൊണ്ടാണ് സ്പന്ദിക്കുന്നത്.

മരണശയ്യയിലും തന്റെ കൃത്യനിഷ്ഠയ്ക്കു മാറ്റമില്ലായിരുന്നു. അദ്ദേഹം കാലം ചെയ്തസമയം: കൃത്യം രാത്രി 8.30. കാലംചെയ്യുന്നതിനു മുമ്പ് ഏറ്റവും ഒടുവിലായി അദ്ദേഹം സംബന്ധിച്ചതും വിദ്യാർത്ഥിപ്രസ്ഥാനം ചടങ്ങുകളിലായിരുന്നു. 1997 സെപ്തംബർ 26-ാം തീയതി കോലഞ്ചേരി ആശുപത്രിയിൽ പ്രവേശിക്കപ്പെട്ടതിന്റെ തലേന്നാൾ അദ്ദേഹത്തിന്റെ സുഹൃത്തുക്കളും വിദ്യാർത്ഥിപ്രസ്ഥാനം 'സീനിയർ ഫ്രണ്ട്സ് ഓഫ് കോട്ടയവും' ചേർന്ന് ഒരു അത്താഴയോഗം, മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ 31-ാം വാർഷികം പ്രമാണിച്ച് ക്രമീകരിച്ചു. കൃത്യസമയത്തുതന്നെ അദ്ദേഹം സോഫിയാ സെന്ററിൽ എത്തി. 24-ാംനു ചങ്ങനാശ്ശേരി യൂണിറ്റ് ഉദ്ഘാടനത്തിനെത്തിയ അദ്ദേഹം 8.15-ന് വിശുദ്ധ കുർബ്ബാന ആരംഭിക്കത്തക്കവണ്ണം തുയാബാ സമയത്തുതന്നെ എത്തിച്ചേർന്നു. അന്ന്, അദ്ദേഹത്തിന്റെ സ്ഥാനാരോഹണവാർഷികമായിരുന്നു. അതിനുമുമ്പ് ആഗസ്റ്റ് 16-ന് സ്കൂൾകുട്ടികളുടെ കോൺഫറൻസിൽ സംബന്ധിക്കുവാൻ പരുമലയിൽ എത്തിച്ചേർന്നു. അദ്ദേഹം കുട്ടികളോടൊപ്പം താമസിച്ചു. 17-ാംനു വി. കുർബ്ബാനയ്ക്ക് 6.30 മണിയെന്നുള്ളത്, തന്റെ ക്ഷീണത്തിനു ബാധകമല്ലായിരുന്നു. ഈ രണ്ടു ദിവസങ്ങളിലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ വി. കുർബ്ബാന ചൊല്ലുവാൻ സാധിച്ചതും സെപ്തംബർ 28-ാംനു അദ്ദേഹം കാലംചെയ്ത ദിവസം രാവിലെ കോലഞ്ചേരി ആശുപത്രിയിൽവെച്ചു വി. കുർബ്ബാന നല്കുവാൻ സാധിച്ചതും എന്റെ ജീവിതത്തിലെ സൗഭാഗ്യമായി കരുതുന്നു.

# പ്രഭ വിതറിയ പിതാവ്

**പ്രൊഫ. പി. സി. ഏലിയാസ്**

*(പി. ആർ. ഒ., മലങ്കര ഓർത്തഡോക്സ് സഭ)*

വിദ്യാർത്ഥിപ്രസ്ഥാനം 'പ്രഭ' എന്ന പുസ്തകം പ്രസിദ്ധീകരിച്ചത് 1972-ൽ ആയിരുന്നു. പ്രസ്ഥാനത്തിന്റെ 64-ാം വാർഷിക കോൺഫറൻസിൽ പുസ്തകപ്രകാശനകർമ്മം നിർവ്വഹിച്ചത് അന്നത്തെ മലബാർ ഭദ്രാസനാധിപൻ തോമസ് മാര് തീമോത്തിയോസ് തിരുമേനി (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയബാവാ). കോപ്പി ഏറ്റു വാങ്ങിയത് കേന്ദ്ര മന്ത്രി എ. എം. തോമസ്. അദ്ധ്യക്ഷത വഹിച്ചത് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി. കോലഞ്ചേരി സെന്റ്പീറ്റേഴ്സ് കോളജ് ഓഡിറ്റോറിയത്തിലായിരുന്നു ചടങ്ങ്. പുസ്തകത്തിന്റെ വില 2.50 രൂപ. മുദ്രണം നാലാത്ര പ്രിന്റേഴ്സ്. പുസ്തകത്തിന്റെ എഡിറ്ററായി പ്രവർത്തിക്കാനുള്ള ഭാഗ്യം എനിക്കു ലഭിച്ചു.

ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ പ്രേരണയും പിന്തുണയുമാണ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ച പ്രഥമ പുസ്തകമായ 'പ്രഭ'യുടെ എഡിറ്ററായി പ്രവർത്തിക്കാൻ ഇടയാക്കിയത്. അന്നത്തെ ജനറൽ സെക്രട്ടറിയായിരുന്ന ഫാ. പി. സി. ചെറിയാന്റെ ഉത്സാഹവും ഏറെ സഹായകരമായി. വിവിധ രംഗങ്ങളിൽ ഭാരതത്തിന് ക്രൈസ്തവ സഭയുടെ സംഭാവന വിലയിരുത്തിക്കൊണ്ടുള്ള ലേഖനങ്ങളായിരുന്നു 'പ്രഭ'യിൽ ഉൾപ്പെടുത്തിയിരുന്നത്. പുസ്തകത്തിലെ ലേഖനങ്ങളുടെ ശീർഷകങ്ങളും, ലേഖനങ്ങൾ എഴുതിയവരും:

1. വേദശാസ്ത്രരംഗം – ഫാ. എം. വി. ജോർജ്ജ്, വൈസ് പ്രിൻസിപ്പൽ, ഓർത്തഡോക്സ് വൈദിക സെമിനാരി (ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്).



2. സാഹിത്യരംഗം – ഡോ. കെ. എം. തരകൻ, കോതമംഗലം മാർ അത്തനേഷ്യസ് കോളജ് ഇംഗ്ലീഷ് വകുപ്പ് മേധാവി.

3. ഭരണരംഗം – ഡോ. ഡി. ബാബു പോൾ ഐ. എ. എസ്. (ഇടുക്കി ജില്ലാ കളക്ടർ).

4. സാമ്പത്തികരംഗം – പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ (നാട്ടകം ഗവ. കോളജ് പ്രിൻസിപ്പൽ).

5. വ്യവസായരംഗം – ചീരൻ വി. മാത്യൂസ് (റ്റി. സി. ഡി. മാനേജിംഗ് ഡയറക്ടർ).

6. പത്രപ്രവർത്തനരംഗം – എം. കുര്യൻ (മലയാളമനോരമ).

7. ചരിത്രം – ഡോ. സി. വി. ചെറിയാൻ (കോട്ടയം സി. എം. എസ്. കോളേജ് ചരിത്രവിഭാഗം അദ്ധ്യക്ഷൻ).

8. വിദ്യാഭ്യാസരംഗം – പ്രൊഫ. കെ. സി. പീറ്റർ (കോലഞ്ചേരി സെന്റ് പീറ്റേഴ്സ് കോളജ് പ്രിൻസിപ്പൽ).

9. ആതുരസേവനം – ഡോ. ചാക്കോ ജോർജ് (ഡയറക്ടർ, മലങ്കര ഓർത്തഡോക്സ് മെഡിക്കൽ മിഷൻ, കോലഞ്ചേരി).

10. സഭ – സ്ഥിതിവിവരക്കണക്കുകൾ – ക്ലേറി പി. വി. വർഗീസ്

11. വിദ്യാർത്ഥിപ്രസ്ഥാനം ഇന്നലെ, ഇന്ന് – ഫാ. പി. സി. ചെറിയാൻ (എം. ജി. ഒ. സി. എസ്. എം. ജനറൽ സെക്രട്ടറി).

12. വിദ്യാർത്ഥിയുടെ വീക്ഷണം – കുരുവിള എം. ജോർജ്ജ് (കോട്ടയം സി. എം. എസ്. കോളജ് വിദ്യാർത്ഥി).

'പ്രഭ' പ്രസിദ്ധീകരിച്ചതിനുശേഷമാണ് പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഒരു പ്രസിദ്ധീകരണ വിഭാഗം ആരംഭിച്ചത്. എം. ജി. ഒ. സി. എസ്. എം. ബുക്ക്ഷോപ്പ് എന്ന പേരിൽ ഈ സ്ഥാപനം ഉദ്ഘാടനം ചെയ്തത് മനോരമ പത്രാധിപർ കെ. എം. മാത്യുവായിരുന്നു. ഈ ബുക്ക്ഷോപ്പിന്റെ ആഭിമുഖ്യത്തിൽ ഒട്ടേറെ ഗ്രന്ഥങ്ങൾ പുറത്തിറക്കി. ഏകദേശം അരനൂറ്റാണ്ട് പിന്നിട്ടപ്പോൾ, 2011 മെയ് ഏഴിന് ബുക്ക്ഷോപ്പിന്റെ ആഭിമുഖ്യത്തിൽ മറ്റൊരു പുസ്തകം പുറത്തിറങ്ങി. പോൾ മണലിൽ എഡിറ്റു ചെയ്ത 'ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്: ജീവിതം, ദർശനം, അനുഭവം. ഈ

പുസ്തകത്തിൽ ഞാനൊരു കുറിപ്പ് എഴുതുക മാത്രമല്ല അത് പ്രകാശിപ്പിച്ചപ്പോൾ ആദ്യപ്രതി ഞാൻ സ്വീകരിക്കുകയും ചെയ്തു.

'പ്രഭ'യും, 'ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്: ജീവിതം, ദർശനം, അനുഭവം' എന്നീ രണ്ടു പുസ്തകങ്ങളും എനിക്ക് അനുഗ്രഹമായി ഭവിച്ചു – ഒന്ന് തിരുമേനി ജീവിച്ചിരുന്നപ്പോൾ, മറ്റൊന്ന് തിരുമേനിയുടെ അദൃശ്യകരങ്ങൾവഴി.

അങ്കമാലി ഭദ്രാസന ആസ്ഥാനമായ ആലുവ തൃക്കുന്നത്ത് സെമിനാരിയിൽനിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'സഭാചന്ദ്രിക' എന്റെ ആദ്യകാല രചനകൾക്ക് കളമായി ഭവിച്ചു. ഫാ. കെ. സി. സഖറിയ കോറെപ്പിസ്കോപ്പാ, ഫാ. ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്കോപ്പാ, ഫാ. ജോണി ജോർജ്ജ്, പ്രൊഫ. ഇ. എം. പൗലോസ് (കോതമംഗലം എം. എ. കോളജ് മുൻപ്രിൻസിപ്പൽ), ഏലിയാസ് എം. ചാക്കോ തുടങ്ങിയവർ ചുമതല വഹിച്ചിരുന്ന 'സഭാചന്ദ്രിക'യിൽ ഞാൻ ചെറിയ കഥകൾ എഴുതിയപ്പോൾ വലിയ അഭിനന്ദനമാണ് തിരുമേനി നല്കിയത്. 'സഭാചന്ദ്രിക'യിലൂടെ പ്രസിദ്ധീകരിച്ച 'പുതിയവെളിച്ചം' എന്ന എന്റെ നാടകം പല ഇടവകകളിലും അവതരിപ്പിച്ചതായി അറിഞ്ഞപ്പോൾ തിരുമേനി സന്തോഷിച്ചു.

പ്രൊഫ. കെ. എം. തരകൻ ഡയറക്ടറായി വിദ്യാർത്ഥിപ്രസ്ഥാനത്തിന് ലിറ്ററി ഫോറം രൂപീകരിച്ചപ്പോൾ അതിന്റെ പ്രഥമ കൺവീനറായിരിക്കാൻ എനിക്ക് അവസരംകിട്ടി. കോട്ടയം സോഫിയാ സെന്ററിലും, സ്റ്റുഡന്റ്സ് സെന്ററിലും, മാങ്ങാനം ക്രൈസ്തവാശ്രമത്തിലും ചെറുകഥാശില്പശാല, കവിതരചനാകളരി തുടങ്ങിയവ സംഘടിപ്പിച്ചത് തിരുമേനിയുടെ ആശീർവാദത്തോടെയാണ്. ആദ്യത്തെ ശില്പശാലയിൽ പങ്കെടുത്തവരിൽ പിന്നീട് പ്രശസ്തരായവരിൽ ചിലരാണ് ജോയൻ കുമരകം, ബാബു കുഴിമറ്റം, പോൾ മണലിൽ, ജോസഫ് എം. പുതുശ്ശേരി എം. എൽ. എ., മധു ഇറവങ്കര തുടങ്ങിയവർ.

ഒമ്പതാം ക്ലാസ്സ് കഴിഞ്ഞ സമർത്ഥരായ വിദ്യാർത്ഥികൾക്കായി പ്രത്യേക ഓറിയന്റേഷൻ ക്യാമ്പ് കേരളത്തിൽ ആരംഭിച്ചത് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനമാണ്. പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറും ഡീക്കൺ തോമസ് കുര്യനുമാണ് അതിന് പ്രാരംഭം കുറിച്ചത്. 1988-ൽ പരുമലയിൽ നടന്ന ക്യാമ്പ് കഴിഞ്ഞ് കോട്ടയത്തേക്ക് തിരുമേനിയോടൊപ്പം കാറിൽ പോരുന്ന വഴി ഞാൻ അല്പം വിമർശനം നടത്തി: 'ഡിസ്റ്റിംഗ്ഷൻ മാർക്കുള്ള ഒമ്പതാം ക്ലാസ്സുകാർക്ക് ക്യാമ്പ് നടത്തുന്നത് നല്ലതുതന്നെ. അവർക്ക് പത്താം ക്ലാസ്സിൽ കൂടുതൽ മാർക്ക് കിട്ടാനും അവരുടെ സ്വഭാവരൂപീകരണത്തിനും സഹായിക്കും. പക്ഷേ, അതിലേറെ ആവശ്യം പത്ത് കഴിഞ്ഞ് കോളജുകളിലേക്ക് പ്രീഡിഗ്രിക്ക് പോകാൻ ഒരുങ്ങുന്നവർക്കാണ് മാർഗ്ഗനിർദ്ദേശം അത്യാവശ്യം'. പറഞ്ഞതെല്ലാം കേട്ടെന്ന് തോന്നി. പക്ഷേ, മറുപടിയൊന്നും പറഞ്ഞില്ല. കോട്ടയത്ത് എത്തി സ്റ്റുഡൻസ് സെന്ററിന്റെ രണ്ടാം നിലയിലെ ആഫീസിലേക്ക് ഗോവണി കയറി. പിന്നാലെ ഞാനും. ഓഫീസിലെ കസേരയിൽ ഇരുന്നിട്ട് എന്നോട് പറഞ്ഞു:

'വിമർശിക്കാൻ എളുപ്പമാണ്'.

'ഉയർന്ന മാർക്ക് നേടി പ്രീഡിഗ്രിക്ക് കോളജിൽ എത്തുന്ന പല കുട്ടികളും പഠനത്തിലും സ്വഭാവത്തിലും പിന്നോക്കം പോകാറുണ്ട്' ഞാൻ എന്റെ വാദം തുടർന്നു.

'അത് നിങ്ങളെപ്പോലെയുള്ള അദ്ധ്യാപകർ കടമ നിറവേറ്റാത്തതുകൊണ്ടല്ലേ?' തിരുമേനി ചോദിച്ചു.

'കുറ്റം സമ്മതിക്കുന്നു തിരുമേനി – പക്ഷേ പത്തു കഴിയുന്ന കുട്ടികൾക്കായി മാർഗ്ഗനിർദ്ദേശക ക്യാമ്പ് ആരംഭിക്കണം' ഞാൻ നിർദ്ദേശിച്ചു.

'ഓ. കെ. ഒരു പ്രപ്പോസൽ അടുത്ത കമ്മറ്റിയിൽ വയ്ക്കൂ'. ഒരു ചെറുചിരിയോടെ തിരുമേനി പറഞ്ഞു. അങ്ങനെ 1989 മുതൽ ആരംഭിച്ചതാണ് – പോസ്റ്റ് എസ്. എസ്. എൽ. സി. എഡ്യൂക്കേഷൻ ഓറിയന്റേഷൻ പ്രോഗാം. അന്നു മുതൽ 21 വർഷം അതിന്റെ ഡയറക്ടറായി പ്രവർത്തിക്കാൻ എനിക്ക് അവസരംകിട്ടി. കോ-ഓർഡിനേറ്ററായി ജേക്കബ് സഖറിയയും പ്രവർത്തിച്ചു.

തെയോഫിലോസ് തിരുമേനിക്കുശേഷം ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അനുഗ്രഹത്തിന്റെ തണലിലും ഇത് തുടർന്നു. തെയോഫിലോസ് തിരുമേനിയുടെ ആശീർവാദത്തോടെ ഈ മാർഗ്ഗദർശനക്യാമ്പിൽ ചില പുതുമകൾ നടപ്പിലാക്കാൻ കഴിഞ്ഞു. ഉദ്ഘാടനസമാപനസമ്മേളനങ്ങൾ മാത്രം

വിദ്യാർത്ഥിപ്രസ്ഥാനം ഭാരവാഹികളുടെ ഔപചാരിക ചുമതലയിൽ നടക്കും. ബാക്കിയുള്ള 36-ൽ പരം സെഷനുകളിൽ അദ്ധ്യക്ഷത വഹിക്കുന്നതും സ്വാഗതം പറയുന്നതും കൃതജ്ഞത രേഖപ്പെടുത്തുന്നതും ക്യാമ്പിൽ പങ്കെടുക്കുന്ന വിദ്യാർത്ഥിനീ-വിദ്യാർത്ഥികളാണ്. പ്രാർത്ഥനകൾ നയിക്കുന്നതിനും വിദ്യാർത്ഥികൾക്ക് അവസരം കൊടുക്കും. ആദ്യ ദിവസംതന്നെ വിദ്യാർത്ഥികളെ ഗ്രൂപ്പുകളായി തിരിച്ച് ഓരോ ദിവസവും ഓരോ ഗ്രൂപ്പിന് ക്യാമ്പ് നടത്തിപ്പിന്റെ ചുമതല കൊടുക്കും. ക്ലാസ്സെടുക്കാനായി എത്തുന്ന അതിഥിയെ രണ്ടു വിദ്യാർത്ഥികളെങ്കിലും പരിചയപ്പെട്ട് വേദിയിലേക്ക് കൂട്ടിക്കൊണ്ടുവരും. അദ്ധ്യാപകരുടെയും കന്യാസ്ത്രീകളുടെയും മേൽനോട്ടത്തിൽ ആൺകുട്ടികളും പെൺകുട്ടികളും ആരോഗ്യകരമായി ഇടപെട്ട് പരിചയപ്പെടുവാനും അവസരം നല്കും. ഈ കാര്യം ചോദിച്ചപ്പോൾ തിരുമേനി ചിരിച്ചുകൊണ്ട് പറഞ്ഞു:

'അവർ തമ്മിൽ ഭാവിയിൽ കല്യാണംകഴിക്കുമെന്നാണോ? അതിനെന്താ? വല്ല അന്യജാതിക്കാരും കെട്ടിക്കൊണ്ടുപോകുന്നതിനേക്കാൾ മെച്ചമല്ലേ?' അപേക്ഷിക്കുന്നവരിൽ അർഹതയുള്ള ചില അന്യമത-സഭാവിഭാഗങ്ങളിൽപ്പെട്ടവർക്കും ക്യാമ്പിൽ പ്രവേശനം നല്കാൻ തിരുമേനി താല്പര്യം കാട്ടിയിരുന്നു. സാമ്പത്തിക ബുദ്ധിമുട്ടുള്ളവർക്ക് പ്രത്യേക പരിഗണനയും ഫീസ് ആനുകൂല്യവും നല്കണമെന്ന് തിരുമേനി നിഷ്ക്കർഷിച്ചിരുന്നു.

സഭയെ ഒന്നായി കണ്ട് വിശാലവീക്ഷണത്തോടെ ചിന്തിക്കുകയും ഒരു തലമുറയ്ക്ക് മുഴുവൻ പ്രചോദനവും പ്രഭയുമായി മാതൃക കാണിക്കുകയും ചെയ്ത ആ പുണ്യപിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയംതേടാം.

# സ്നേഹസ്മരണകൾ

**പ്രൊഫ. കെ. സി. ജോർജ്**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ശ്രേഷ്ഠ വൈദികരിൽ കൗമാരകാലത്ത് എന്റെ മനസ്സിൽ ആഴത്തിൽ പതിഞ്ഞ മുഖം വന്ദ്യ ഡോ. കെ. ഫിലിപ്പോസച്ചന്റേതായിരുന്നു (പിന്നീട് തെയോഫിലോസ് തിരുമേനി). 1950-കളിൽ താഴത്തങ്ങാടിയിൽനിന്നും സി. എം. എസ്. കോളേജ് ഹൈസ്കൂളിലേക്കും തിരിച്ചും കാൽനടയായി യാത്രചെയ്യുമ്പോൾ കാണുന്ന മുഖമായിരുന്നു ഈ വന്ദ്യപിതാവിന്റേത്. ചെറിയപള്ളിയിൽനിന്നിറങ്ങി ശുഭ്രമായ വെള്ളക്കമ്മീസും ധരിച്ച് തലയിൽ കാക്കി പട്ടാളത്തൊപ്പിയും ധരിച്ച് സി. എം. സ്. കോളജിൽ സുറിയാനി പഠിപ്പിക്കുവാൻ സൈക്കിൾ ചവിട്ടി പോകുന്ന ഈ വന്ദ്യപിതാവിനെ ആർക്കു വിസ്മരിക്കാൻ സാധിക്കും. മലങ്കര സഭയുടെ സിരാകേന്ദ്രമായി അറിയപ്പെട്ടിരുന്ന കോട്ടയം ചെറിയ പള്ളിയുടെ വികാരിയായി ഒരു ദശകത്തിലധികം പ്രശോഭിച്ച വൈദികശ്രേഷ്ഠനായിരുന്നു അദ്ദേഹം.

മാർ തെയോഫിലോസ് തിരുമേനിയുടെ മാതൃഇടവകയായ കോട്ടയം ചെറിയപള്ളിതന്നെയാണ് എന്റെ മാതൃഇടവകയും. തിരുമേനിയുടെ കല്ലുപുരയ്ക്കൽ കുടുംബവും എന്റെ കുടുംബവും ഒരു കിലോമീറ്ററിനുള്ളിൽ സ്ഥിതിചെയ്യുന്നു. എന്റെ പിതാവുമായും പിതൃസഹോദരങ്ങളുമായും അടുത്ത സ്നേഹവും സൗഹൃദവും കാലംചെയ്യുന്നതുവരെയും തിരുമേനി പുലർത്തിയിരുന്നു.

തിരുമേനിയെ എന്റെ ആത്മീയ പിതാവും ഗുരുവുമായി ഞാൻ കരുതുന്നു. വൈദികനായും തിരുമേനിയായും വി. ബലി അർപ്പിച്ച അനവധി സന്ദർഭങ്ങളിലും ഒരു ശുശ്രൂഷകനായി വി. മദ്ബഹായിൽ സേവനം അനുഷ്ഠിക്കുവാൻ സാധിച്ചത് ഭാഗ്യവും എന്റെ ആന്തരീകവളർച്ചയ്ക്ക് ഉതകിയെന്നും ഞാൻ വിശ്വസിക്കുന്നു. എന്റെ ജീവിത

ത്തിന്റെ നിർണ്ണായകഘട്ടങ്ങളിൽ തിരുമേനിയുടെ അനുഗ്രഹം ലഭിച്ചിട്ടുണ്ടെന്ന് നന്ദിയോടെ അനുസ്മരിക്കുന്നു.

താഴത്തങ്ങാടിയിൽ മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ്പള്ളിയുടെ കുരിശുംതൊട്ടി സ്ഥാപിച്ചിരിക്കുന്നത് വി. മാർ ബഹനാം സഹദായുടെ നാമത്തിലാണ്. സഹദായുടെ പെരുന്നാളിനോടനുബന്ധിച്ച് 1957 ഡിസംബർ 10-ന് അതിരാവിലെ 4.30 മുതൽ കോട്ടയം-കുമരകം റോഡിന് അഭിമുഖമായി സ്ഥാപിച്ചിട്ടുള്ള കുരിശിൻതൊട്ടിയിൽ ഫാ. കെ. ഫീലിപ്പോസായിരുന്നു വി. ബലി അർപ്പിച്ചത്. ട്രാഫിക് ഒട്ടും ഇല്ലാതിരുന്ന അക്കാലങ്ങളിൽ റോഡിന് മുകളിലായി വിരിപ്പന്തൽ കെട്ടി വിശ്വാസികൾ വി. ബലിയിൽ സംബന്ധിക്കുന്ന രീതിയായിരുന്നു 1962 വരെയും ഉണ്ടായിരുന്നത്. അന്ന് വി. തിരുശരീരരക്തങ്ങൾ പടിഞ്ഞാറോട്ടെഴുന്നെള്ളിക്കുവാൻ പോകുന്ന സന്ദർഭത്തിൽ തടികയറ്റിയ ഒരു ലോറി അതുവഴി വന്നു. ഡ്രൈവറോട് പത്തുമിനിട്ട് നിർത്തിയിടാൻ ജനങ്ങൾ പറഞ്ഞു. ഉടനെ പോകണമെന്നാവശ്യപ്പെട്ടുകൊണ്ട് അയാൾ തുടർച്ചയായി ഹോൺ മുഴക്കുകയും അസഭ്യം പറയുകയും ചെയ്തുകൊണ്ടിരുന്നു. വിവരമറിഞ്ഞയുടൻ ലോറി കടത്തിവിടാൻ ഫീലിപ്പോസച്ചൻ നിർദ്ദേശം നല്കി. ഡ്രൈവർ ലോറിയുമായി കുരിശിൻതൊട്ടി കടന്ന് അമ്പതടി പോകുന്നതിനുമുമ്പ് വലിയ ശബ്ദത്തോടെ വണ്ടിയുടെ രണ്ട് ടയറുകൾ പൊട്ടി. ആധുനിക യന്ത്രസംവിധാനങ്ങളില്ലാതിരുന്ന അക്കാലത്ത് തടിയെല്ലാം ഇറക്കി ടയർ മാറി വീണ്ടും കയറ്റി അടുത്ത ദിവസം മാത്രമാണ് ഡ്രൈവർക്ക് വണ്ടി കൊണ്ടുപോകാൻ സാധിച്ചത്. ഈ സംഭവം എന്റെ തലമുറയിൽപ്പെട്ടവർ നന്നായി അനുസ്മരിക്കുന്നു.

മാർ തെയോഫിലോസ് തിരുമേനിയുടെ കാലഘട്ടം വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സുവർണ്ണകാലഘട്ടമായിരുന്നു. ഇന്ന് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥിപ്രസ്ഥാനം ഒരു വടവൃക്ഷമായി വളർന്നതിന്റെ മുഖ്യ ഉത്തരവാദിത്തം അഭിവന്ദ്യ തിരുമേനിക്കുതന്നെ. 1963-ൽ ആലുവ യു. സി. കോളജിൽ നടന്ന M. G. O. C. S. M. വാർഷിക കോൺഫറൻസ് മുതൽ 1995 വരെയുള്ള വാർഷിക കോൺഫറൻസുകളിലും പങ്കെടുത്തിട്ടുള്ള ഒരാൾ എന്ന നിലയിൽ തിരുമേനിയുടെ നേതൃത്വപാടവം കണ്ടറിയാനും അനുഭവി



ച്ചറിയാനും എനിക്കു കഴിഞ്ഞു. M. G. O. C. S. M. വാർഷിക കോൺഫറൻസുകളിൽ ആൺകുട്ടികളും പെൺകുട്ടികളും ഒന്നിച്ച് സംബന്ധിക്കുന്നത് അവരുടെ വ്യക്തിത്വവികസനത്തിനും സഭയുടെ ശാക്തീകരണത്തിനും വഴിതെളിക്കുമെന്ന് മുൻകൂട്ടി കാണുവാൻ ക്രാന്തദർശിയായ അദ്ദേഹത്തിന് സാധിച്ചു. ആദ്യകാലഘട്ടങ്ങളിൽ ചില വിമർശനങ്ങളുണ്ടായെങ്കിലും തിരുമേനിയുടെ ദർശനം സഭ അംഗീകരിച്ചു. സ്ത്രീശാക്തീകരണത്തിന് ഇന്ന് നമ്മുടെ സഭ പ്രാധാന്യം കൊടുക്കുന്നു. 2010 മുതൽ മാത്രമാണ് സ്ത്രീകൾക്ക് പള്ളിപൊതുയോഗങ്ങളിൽ സംബന്ധിക്കാമെന്നുള്ള തീരുമാനമായത് എന്ന കാര്യം ഞാനോർക്കുന്നു.

കോട്ടയത്ത് M. G. O. C. S. M. ആസ്ഥാനത്ത് 2001-ൽ പണി പൂർത്തിയാക്കിയ മാർ തെയോഫിലോസ് സെന്ററിന്റെ നിർമ്മാണ പ്രവർത്തനങ്ങൾക്ക് എക്സിക്യൂട്ടീവ് സെക്രട്ടറി എന്ന നിലയിൽ നേതൃത്വം കൊടുക്കുവാൻ സാധിച്ചത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. നമ്മിൽനിന്ന് വേർപെട്ടിട്ട് 14 വർഷങ്ങൾ കഴിഞ്ഞെങ്കിലും മലങ്കരസഭാമക്കളുടെ, പ്രത്യേകിച്ച് യുവജനങ്ങളുടെ മനസ്സിലും ചിന്തയിലും ഹൃദയത്തിലും ഒട്ടും മായാതെ സജീവമായി നിലകൊള്ളുന്ന തിരുമേനിയുടെ പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ.

*(വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സീനിയർ വൈസ് പ്രസിഡന്റ്, അസോസിയേറ്റ് സെക്രട്ടറി എന്നീ നിലകളിൽ ലേഖകൻ പ്രവർത്തിച്ചിട്ടുണ്ട്)*

# മധുരമായ പ്രസംഗം

## പ്രൊഫ. വി. ഐ. നൈനാൻ

വിദ്യാർത്ഥിപ്രസ്ഥാനം എന്നു കേൾക്കുമ്പോൾ എന്റെ മനസ്സിൽ നിറഞ്ഞുതുളുമ്പുന്ന ഒരു നാമം മാത്രമേയുള്ളൂ. അത് തെയോഫിലോസ് തിരുമേനി എന്ന ആ വലിയ മനുഷ്യന്റേതാണ്. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ചരിത്രം, അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ ചരിത്രംതന്നെയാണ്. തിരുമേനി, എന്ന് പ്രസ്ഥാനത്തിന്റെ ചുമതല ഏറ്റെടുത്തുവോ, അന്നു മുതൽ, കാലംചെയ്യുന്നതുവരെ, അദ്ദേഹം വേറൊന്നും ആലോചിച്ചിട്ടേയില്ല. സഭയിലെ കാതോലിക്കാസ്ഥാനമോ, മലങ്കരമെത്രാപ്പോലീത്താസ്ഥാനമോ അതൊന്നും അദ്ദേഹത്തിന് വിഷയമേയായിരുന്നില്ല.

എങ്ങനെയാണ് സഭയുടെ ഊർജ്ജസ്രോതസ്സ് ആയ വിദ്യാർത്ഥികളെ, ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനങ്ങളുടെ മുന്നണിപോരാളികളായി തീർക്കാൻ സാധിക്കുക. അതിനുവേണ്ടി കർമ്മപരിപാടികൾ ആവിഷ്ക്കരിക്കുക അതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത.

വിദ്യാർത്ഥികളുടെ ഇടയിൽ എത്തുമ്പോൾ അദ്ദേഹം ആവേശഭരിതനായിത്തീരുമായിരുന്നു. ശരീരത്തിന്റെ ക്ഷീണമോ, മനസ്സിന്റെ ക്ഷീണമോ അദ്ദേഹത്തെ അലട്ടിയിരുന്നില്ല.

മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ ഒരിക്കൽ പ്രസംഗിച്ചത് ഇവിടെ ചേർക്കുന്നു: 'ഭാരതത്തിന്റെ തെക്കേ അറ്റത്തുള്ള നമ്മുടെ ഈ കൊച്ചുകേരളത്തിൽ, 75 ലക്ഷം ക്രിസ്ത്യാനികളെ എന്തിനാണ്, ദൈവം പാർപ്പിച്ചിരിക്കുന്നതെന്ന് നിങ്ങൾക്ക് അറിയാമോ? ക്രിസ്തുവിന്റെ വെളിച്ചം ഭാരതത്തിന്റെ ഗ്രാമങ്ങളിൽ എത്തിക്കുക എന്ന വലിയ ദൗത്യം ആണ് നമ്മെ ഏല്പിച്ചിരിക്കുന്നത്'. ഈ ദൗത്യം ഏറ്റെടുക്കാനാണ് നമ്മുടെ തെയോഫിലോസ് തിരുമേനി നമ്മുടെ വിദ്യാർത്ഥികളെ സജ്ജരാക്കിയത്.



1947-ൽ, ഞാൻ യൂണിവേഴ്സിറ്റി കോളജിൽ പഠിക്കുമ്പോൾ, വിദ്യാർത്ഥിപ്രസ്ഥാനത്തിൽ പങ്കെടുത്തു തുടങ്ങി. അന്ന് ബഥനിയുടെ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയായിരുന്നു ഞങ്ങൾക്ക് ക്ലാസ്സുകൾ എടുത്തിരുന്നത്.

1955-ൽ ഞാൻ സി. എം. എസ്. കോളജിൽ അദ്ധ്യാപകനായി ചേർന്നപ്പോൾ, വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫറൻസിൽ സംബന്ധിച്ചു. അന്ന് കെ. ഫീലിപ്പോസ് അച്ചൻ ആയിരുന്നു സംഘാടകൻ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയാണ് പ്രഭാഷണം നടത്തിയത്. എന്റെ കൂടെ സി. എം. എസ്. കോളജിലെ ക്ലേറി സി. വി. ചെറിയാൻസാറും ഉണ്ടായിരുന്നു. നമ്മുടെ സഭയിലെ ഒരു വൈദികൻ സ്വന്തമായി കാർ ഡ്രൈവുചെയ്ത് പോകുന്നത് ഞാൻ അന്നാണ് കണ്ടത്. അത് കെ. ഫീലിപ്പോസച്ചനായിരുന്നു.

1946 കാലത്ത്, തിരുവല്ല ബഥനി അരമനയിൽ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനിയെ കാണാൻ, അച്ചൻ വന്നപ്പോഴാണ് ഞാൻ ആദ്യമായി അച്ചനെ കാണുന്നത്. ആദ്യത്തെ കാഴ്ചയിൽ, നമുക്ക് അച്ചനെ ഇഷ്ടപ്പെടും; വശ്യമായ ഒരു ചിരിയുടെ ഉടമയാണ്. തിരുമേനിയോട് കാണിച്ച വണക്കവും, ബഹുമാനവും, എന്നെ വളരെ ആകർഷിച്ചു. ഈ അച്ചൻ ആരാണ്, എന്ന് തിരുമേനിയുടെ ശെമ്മാശ്ശനോട് ഞാൻ ചോദിച്ചു. അറിയുകയില്ലേ! ഇദ്ദേഹമാണ്, ലോക ക്രൈസ്തവസമ്മേളനങ്ങളിൽ നമ്മുടെ സഭയെ പ്രതിനിധാനം ചെയ്യുന്നത്. കെ. ഫീലിപ്പോസ് അച്ചൻ. അദ്ദേഹത്തിന്റെ സൗമ്യത, ശാലീനത, താഴ്മ തുടങ്ങിയ രീതികളൊക്കെ ആരും ശ്രദ്ധിക്കും.

ഞാൻ കോഴിക്കോട്ട് മലബാർ ക്രിസ്ത്യൻ കോളജിൽ അദ്ധ്യാപകനായിരിക്കുമ്പോൾ, കോയമ്പത്തൂർവെച്ച് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സൗത്ത് ഇന്ത്യൻ കോൺഫറൻസ് നടത്തുന്നതായി കേട്ടു. അതനുസരിച്ച് ഞാനും കോഴിക്കോട് പള്ളിവികാരി കെ. എം. വർഗീസ് അച്ചനും, മൂന്ന് മെഡിക്കൽ വിദ്യാർത്ഥികളും കോയമ്പത്തൂർ സമ്മേളനത്തിന് പോയി. മൂന്നു ദിവസത്തെ സമ്മേളനമായിരുന്നു അത്. വൈകിട്ട് ചെന്നയുടനെ രജിസ്ട്രേഷനാണ്. ഒരു തഴപ്പായും, ഭക്ഷണകൂപ്പണും തന്നു. ഒരു ഹാൾ കാണിച്ചുതന്നു. അവിടെകൊണ്ട് ബാഗ് വെച്ചു. തുടർന്ന് കുളിയും അതിനുശേഷം സന്ധ്യാനമസ്കാരവും.

തെയോഫിലോസ് തിരുമേനിയും, കുണ്ടറയിലെ ഗീവർഗീസ് പണിക്കർ അച്ചനും, ഫീലിപ്പോസ് തോമസ് അച്ചനുംകൂടിയാണ് നമസ്കാരം നടത്തിയത്.

നമസ്കാരം കഴിഞ്ഞ്, ഭക്ഷണം, തിരുമേനിയും അച്ചന്മാരും ഞങ്ങളുടെകൂടെ ക്യൂ നിന്നാണ് ഭക്ഷണം വാങ്ങിയത്. ഞങ്ങളുടെ കൂടെതന്നെ ഇരുന്നാണ് തിരുമേനി ഭക്ഷണം കഴിച്ചതും. എനിക്ക് ഒരു പുതിയ അനുഭവമായിരുന്നു അത്.

1955-ലെ കോൺഫറൻസ് കഴിഞ്ഞശേഷം ആദ്യമായാണ് ഞാൻ ഒരു കോൺഫറൻസിൽ താമസിച്ച് പങ്കെടുക്കുന്നത്. അതിന്റെ ചിട്ട കളും ക്രമങ്ങളും എന്നെ വളരെ ആകർഷിച്ചു.

അതിനുശേഷം എല്ലാവരും ഓഡിറ്റോറിയത്തിൽ കയറി യഥാ സ്ഥാനങ്ങളിൽ ഇരുന്നു. തെയോഫിലോസ് തിരുമേനിയുടെ ആമുഖ പ്രസംഗമായിരുന്നു അടുത്ത പരിപാടി.

നല്ല തണുത്ത കാറ്റ്, എഴുന്നൂറോളം വിദ്യാർത്ഥികൾ വളരെ അച്ചടക്കത്തോടെ ചെവികൂർപ്പിച്ച് ഇരിക്കുന്നു. തിരുമേനിയുടെ പ്രഭാഷണത്തിന്റെ മാധുര്യം ഇന്നും എന്നെ കോരിത്തരിപ്പിക്കുന്നു. ഞാൻ എന്റെ ജീവിതത്തിൽ ഇത്രയും മധുരമായ ഒരു സായാഹ്നം ആസ്വദിച്ചിട്ടില്ല. തെയോഫിലോസ് തിരുമേനി വിഷയങ്ങൾ, അവതരി പ്പിക്കുന്ന രീതി കണ്ടുപഠിക്കേണ്ടതാണ്. ഇംഗ്ലീഷ് ഉച്ചാരണം ഒന്നു വേറെതന്നെ. ഈ കോൺഫറൻസ് എന്നിൽ ഒരു ആവേശമുണ്ടാക്കി എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല.

ആമുഖപ്രഭാഷണം കഴിഞ്ഞ് ഓരോരുത്തർ, അവരവർക്കായി ക്രമീകരിച്ചിരിക്കുന്ന ഹാളിലേക്ക് പോയി. ഞാൻ വെറുതെ അവിടെ കുറച്ച് ഇരിക്കാമെന്ന് വിചാരിച്ചു. അപ്പോൾ, തിരുമേനി അവിടേയ്ക്കു വന്ന് ഒരു ചാരുകസേര ഇട്ട് അവിടെ ഇരുന്നു. മദ്രാസിൽനിന്നു വന്ന കുട്ടികൾ വരട്ടെ എന്നു പറഞ്ഞു. അപ്പോൾ അവിടെനിന്നുള്ള ആൺകുട്ടികളും പെൺകുട്ടികളും തിരുമേനിയുടെ കസേരയുടെ ചുറ്റും ഇരിപ്പുറപ്പിച്ചു. തുടർന്ന്, തിരുമേനി നിന്റെ അപ്പന് എങ്ങനെയുണ്ട്? എന്നൊക്കെ കുട്ടികളോട് കുശലം ചോദിക്കുന്നത് കേൾക്കാമാ യിരുന്നു. തിരുമേനിക്ക് ഇവരെ നല്ല പരിചയമാണ് എന്ന് അപ്പോഴാണ് എനിക്ക് മനസ്സിലായത്. തിരുമേനിക്ക് ഇവരോടുള്ള ബന്ധം എന്നെ



അത്ഭുതപ്പെടുത്തി. കുട്ടികൾ ഒരു വല്യപ്പച്ചനോടു പെരുമാറുന്നതു പോലെ, സ്നേഹത്തോടെ പെരുമാറുന്നത് ഞാൻ നേരിൽ കണ്ട താണ്. അവരുടെ പഠിത്തത്തെപ്പറ്റിയും കോളജിലെ പ്രവർത്തനങ്ങളെ പ്പറ്റിയും അവരോട് ചോദിക്കുന്നുണ്ടായിരുന്നു. തുടർന്ന് തൃശിനാ പ്പള്ളി, ബാംഗ്ലൂർ, മൈസൂർ, ഹൈന്ദ്രബാദ് എന്നീ സ്ഥലങ്ങളിൽനിന്ന് വന്നവരേയും വിളിച്ച്, അവരോടും കുശലം ചോദിക്കുന്നത് ഞാൻ കേട്ടുകൊണ്ടിരുന്നു.

ഈ ഇടപെടലുകളുടെ impact എത്രമാത്രം ഉണ്ടെന്ന് പുതിയ തലമുറ തിരിച്ചറിയണം. ഈ കുഞ്ഞുങ്ങൾ ഒരിക്കലും നമ്മുടെ സഭയുടെ വിശ്വാസസത്യങ്ങൾ വിട്ട് ഒരിടത്തും പോകയില്ല എന്ന് ഉറപ്പിക്കുകയായിരുന്നു ആ ധിക്ഷണാശാലി.

ഈ കോൺഫറൻസിന്റെ ആവേശംകൊണ്ട് തുടർന്ന് പതിനഞ്ച് വാർഷികകോൺഫറൻസുകളിൽ പങ്കെടുത്തു. എന്നേക്കാൾ പ്രായം കുറഞ്ഞ കുട്ടികളോടൊത്ത് പങ്കെടുത്തത് ഒരനുഭവമായിരുന്നു. തിരുമേനി ഇക്കാര്യം പലയിടത്തും പറഞ്ഞിട്ടുണ്ട്. കുന്നംകുളം കോൺഫറൻസിൽവെച്ചാണ് എന്നേക്കാൾ 25 വയസ്സ് കുറവ് പ്രായ മുള്ള ഇന്നത്തെ പ്രശസ്ത സാഹിത്യകാരൻ പോൾ മണലിനെ ഞാൻ പരിചയപ്പെടുന്നത്. അതുപോലെതന്നെ ഇന്നത്തെ അമേരിക്കൻ ഭദ്രാസനമെത്രാപ്പോലീത്ത നിക്കോളോവോസ് തിരുമേനി, വിദ്യാർത്ഥിയായിരിക്കുമ്പോൾ എന്റെകൂടെ ആലുവ FACT-യിൽവെച്ച് നടന്ന കോൺഫറൻസിൽ പങ്കെടുത്തിരുന്നു. തിരുമേനിയുടെ നേതൃത്വത്തിൽ ഞങ്ങൾക്ക് അന്യോന്യം ഇടപഴകാൻ അവസര മുണ്ടായി. തെയോഫിലോസ് തിരുമേനി എന്ന ആ വലിയ മനുഷ്യ സ്നേഹിയെ പരിചയപ്പെടാൻ ഭാഗ്യമുണ്ടായത് എന്റെ ജീവിതത്തിലെ ഒരു ഭാഗ്യമായി ഞാൻ കരുതുന്നു.

# പക്വതയുടെ ആൾരൂപം

പ്രൊഫ. കെ. കെ. ഏബ്രഹാം

തെയോഫിലോസ് തിരുമേനിയെക്കുറിച്ച് ഓർക്കുമ്പോൾ വളർന്ന്, പന്തലിച്ച് അനേകർക്കു തണലേകുന്ന, സുഗന്ധം പേറുന്ന പൂക്കൾകൊണ്ടു നിറഞ്ഞ ഒരു വടവൃക്ഷത്തിന്റെ പ്രതീതിയാണ് എന്നിൽ ഉണ്ടാക്കുന്നത്. അടുത്ത പരിചയമുണ്ടായിരുന്ന ആദ്യത്തെ തിരുമേനി പാമ്പാടിത്തിരുമേനിയായിരുന്നു. ഭക്തികൊണ്ടും പ്രാർത്ഥനാജീവിതംകൊണ്ടും ചിട്ടയാർന്ന ജീവിതശൈലികൊണ്ടും എല്ലാവരോടുമുള്ള സൗഹാർദ്ദംകൊണ്ടും നമ്മെ ആകർഷിക്കുന്ന വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു പാമ്പാടി മാർ ഗ്രീഗോറിയോസ്. പ്രവർത്തനമണ്ഡലത്തിലും ജീവിതസമീപനത്തിലും ഒക്കെ പാമ്പാടി ത്തിരുമേനിയും തെയോഫിലോസ് തിരുമേനിയും വ്യത്യസ്തരാ യിരുന്നു. എന്നാൽ രണ്ടുപേർക്കുമുള്ള പൊതുവായ ഗുണങ്ങൾ പക്വത, സൗഹാർദ്ദ മനോഭാവം എന്നിവയായിരുന്നു. തെയോഫി ലോസ് തിരുമേനിയുടെ സൗഹൃദവലയത്തിലായാൽ അതു വിട്ടു പോരുക സാദ്ധ്യമല്ല. അത് നമ്മെ പൂർണ്ണമായും കീഴടക്കിക്കളയും.

തെയോഫിലോസ് തിരുമേനിയെ പരിചയപ്പെടുന്നത് 1970-കളുടെ ആദ്യപാദത്തിലാണ്. ഞാൻ യു. സി. കോളജിൽ അദ്ധ്യാപ കനായി ചേർന്നിട്ടും തിരുമേനി അങ്കമാലി ഭദ്രാസനമെത്രാപ്പോ ലീത്താ സ്ഥാനമേറ്റിട്ടും അധികകാലമായിരുന്നില്ല. തൃക്കുന്നത്തു സെമിനാരിയിൽ ചെന്ന് ഞാൻ സ്വയം പരിചയപ്പെടുത്തി. യു. സി. കോളജിലെ അദ്ധ്യാപകനാണ് എന്നതുതന്നെ അദ്ദേഹത്തിനു സന്തോഷപ്രദമായിരുന്നു. കാരണം യു. സി. കോളജുമായി അദ്ദേഹ ത്തിന് അടുത്ത ബന്ധമുണ്ടായിരുന്നു. കോളജ് കൗൺസിൽ അംഗം, പ്രിൻസിപ്പൽ നോമിനേഷൻ കമ്മറ്റി അംഗം എന്നീ നിലകളിൽ അദ്ദേഹം കോളജുമായി ബന്ധപ്പെട്ടിരുന്നു. തിരുമേനി എന്നെക്കുറിച്ച് എല്ലാ കാര്യങ്ങളും ചോദിച്ചറിഞ്ഞു. കോട്ടയത്തുകാരനാണെന്നറി



ഞ്ഞതിൽ പെരുത്ത സന്തോഷം. ഫാ. കെ. ഫീലിപ്പോസ് ആയിരു ന്നപ്പോൾ കാറോടിച്ചു പോകുന്നത് കണ്ടിട്ടുണ്ടെന്നു പറഞ്ഞപ്പോൾ ആ മുഖത്ത് ഒരു പുഞ്ചിരി വിടർന്നു. അതിനുശേഷം പല കാര്യ ങ്ങൾക്കായി തിരുമേനിയെ പലവട്ടം കണ്ടു. ഞാൻ തിരുമേനിയേ ക്കാൾ വളരെ പ്രായംകുറഞ്ഞ ആളായിരുന്നെങ്കിലും തിരുമേനി എന്നെ 'ഏബ്രഹാം സാറെ' എന്നാണ് വിളിച്ചിരുന്നത്. ഞാനൊരി ക്കൽ പറഞ്ഞു തിരുമേനി എന്നെ 'സാറേ' എന്നു വിളിക്കുമ്പോൾ എനിക്കാകെ ഒരു വിഷമം. തിരുമേനി പറഞ്ഞു: 'സാറെന്നുള്ളത് ഒരു പൊതു നാമമാണ്. മഹോന്നതനായ ഗുരുവെന്നർത്ഥം. പ്രായം കുറഞ്ഞാലും കൂടിയാലും ഗുരു, ഗുരുതന്നെ'. അതിനുശേഷം തിരു മേനിയുടെ സാറെന്നുള്ള വിളി കുറച്ചു വിഷമത്തോടെയാണെങ്കിലും ഞാൻ സ്വീകരിച്ചു.

അരമനയിൽവെച്ചു കാണുമ്പോൾ ചിരിച്ച് സൗഹൃദം പുതുക്കുക മാത്രമേ ചെയ്യുകയുള്ളൂ. കോട്ടയത്തിനു കാറിൽ പോകുമ്പോൾ ഒന്നു രണ്ടു തവണ തിരുമേനിയുടെകൂടെ പോകുവാനുള്ള ഭാഗ്യം എനി ക്കുണ്ടായി. ഒരിക്കൽ ഞാൻ മുൻസീറ്റിൽ പതുങ്ങിയിരിക്കുകയാണ്. ഡ്രൈവറെ കൂടാതെ ഞങ്ങൾ രണ്ടു പേർ മുമ്പിൽ. തിരുമേനി മാത്രം പിറകിൽ. കാർ സെമിനാരി മുറ്റം കടക്കുന്നതിനു മുമ്പുതന്നെ തിരു മേനി പറഞ്ഞു, 'ഒരാൾ പിറകിൽ വന്നിരിക്കൂ. നമുക്ക് വല്ലതും സംസാരിച്ചിരിക്കാം'.

തിരുമേനി മനസ്സിലെ പല ചിന്തകളും ആശങ്കകളും പങ്കുവയ്ക്കു ന്നത് ഈ സന്ദർഭത്തിലായിരിക്കും. സഭകൾ തമ്മിലുള്ള വഴക്കിനെ ക്കുറിച്ച് അദ്ദേഹം വളരെ ദുഃഖിതനായിരുന്നു. ഒരിക്കൽ പറഞ്ഞു: 'ക്രിസ്ത്യാനി എന്നു പറഞ്ഞാൽ ലജ്ജിക്കേണ്ടതായി വന്നിരിക്കുന്നു'. ബോംബെ ഭദ്രാസനത്തിലെപ്പോലെ അങ്കമാലിയിലും നടപ്പാക്കേണ്ട പല പ്രോജക്ടുകളും തിരുമേനിയുടെ മനസ്സിലുണ്ടായിരുന്നു. 'അങ്കമാലി ഭദ്രാസനത്തിൽ ഒന്നും നടക്കില്ല' എന്നു തിരുമേനി പറയുമായിരുന്നു.

'അങ്കമാലി ഭദ്രാസനത്തിന്റെ ചുമതല പൂർണ്ണമായും ചിലരെ ഏല്പിക്കുന്നതിൽ പലർക്കും എതിർപ്പുണ്ടല്ലോ' എന്നൊരിക്കൽ ഞാൻ പറഞ്ഞു. തിരുമേനി പറഞ്ഞു: 'എല്ലാം എനിക്കറിയാം. എന്നാൽ ഞാൻ ഭദ്രാസനസ്ഥാനത്തിൽ വരുമ്പോൾ അവിടെ പ്രവേശിക്കാൻ കഴിയണം. അതിന് നിങ്ങൾ പറയുന്ന ചിലരെ ഏല്പിച്ചേ മതിയാവൂ'.

യാത്രയിൽ ഞങ്ങൾ പരാമർശിച്ച മറ്റൊരു കാര്യം പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും തിരുമേനിയുമായുള്ള ബന്ധത്തെക്കുറിച്ചാണ്. തിരുമേനി പറഞ്ഞു: 'ഗ്രീഗോറിയോസ് തിരുമേനിയുടെ ചില ചിന്താരീതികളും പ്രവർത്തനശൈലിയും എനിക്ക് അത്ര ഇഷ്ടപ്പെടുന്നില്ല. പക്ഷേ, ഇത്ര ധിഷണാശാലിയായ, പണ്ഡിതനായ ഒരു വ്യക്തിയെ നമുക്ക് മെത്രാപ്പോലീത്തായായി കിട്ടിയത് വളരെ ഭാഗ്യംതന്നെയാണ്'. മഹത്വത്തെ അംഗീകരിക്കാനുള്ള തിരുമേനിയുടെ മനസ്സിന്റെ നിദർശനമാണിത്.

എനിക്ക് വ്യക്തിപരമായ ചില അനുഭവങ്ങളുണ്ട്. എന്റെ മകൻ ജോലിക്കായി ബോംബെയിൽ പോകേണ്ടിവന്നു. ബോംബെയിൽ പരിചയമുള്ള ആരുമില്ല. ഞാൻ തിരുമേനിയെ ചെന്നു കണ്ടു. തിരുമേനി പലപ്പോഴും ബോംബെയ്ക്കു പോകാറുണ്ടല്ലോ. തിരുമേനിയോട് കാര്യം പറഞ്ഞപ്പോൾ പറഞ്ഞു: 'ഞാൻ ഈ മാസാവസാനം ബോംബെയ്ക്കു പോകും. അവിടെ വന്ന് എന്നെ കാണുക. എന്തു സഹായം വേണമെങ്കിലും ചെയ്യാം'. മകൻ ചില കൂട്ടുകാരുമൊത്ത് താമസിച്ചതുകൊണ്ട് തിരുമേനിയുടെ സഹായം വേണ്ടിവന്നില്ല. എന്നാലും എത്ര വലിയ മഹാമനസ്കതയാണ് അദ്ദേഹം കാട്ടിയത്.

തികഞ്ഞ പ്രായോഗികവാദിയായിരുന്നു അദ്ദേഹം. ഒരിക്കൽ കുരിശിൻതൊട്ടി പണിതപ്പോൾ കുരിശു കിഴക്കോട്ടുതന്നെ വയ്ക്കണമെന്നു ചിലർ ശാഠ്യംപിടിച്ചു. അങ്ങനെ വന്നാൽ മെയിൻ റോഡിന് എതിർവശത്തേക്കായിരിക്കും കുരിശു സ്ഥിതിചെയ്യുക. തിരുമേനിയോട് അഭിപ്രായം ചോദിച്ചു. തിരുമേനി പറഞ്ഞു: 'സൗകര്യപ്രദമായി, എല്ലാവർക്കും കാണത്തക്കവിധത്തിൽ കുരിശു സ്ഥാപിക്കുക'. അതനുസരിച്ച് കുരിശു സ്ഥാപിക്കുകയും അതു ഭംഗിയായിത്തീരുകയും ചെയ്തു. വെറും ചട്ടങ്ങൾക്കല്ല മനുഷ്യന്റെ ആവശ്യത്തിനാണ് പ്രാധാന്യം എന്നാണദ്ദേഹം പറഞ്ഞത്. ഇതെല്ലാക്കാര്യത്തിലും അദ്ദേഹം പാലിച്ചിരുന്നു.

ഇപ്രകാരം, പറഞ്ഞാൽ തീരാത്ത അനുഭവങ്ങൾ ഉണ്ട്. 'A perfect, gentle Bishop' എന്നു വിളിക്കാവുന്ന ഒരു വ്യക്തിയാണ് തെയോഫിലോസ് തിരുമേനി. എല്ലാറ്റിലും അദ്ദേഹം പ്രവർത്തിച്ചിരുന്നത് Commonsense, Practical wisdom എന്നിവ ഉപയോഗിച്ചാണ്. ആ പുണ്യാത്മാവിന്റെ ഓർമ്മയിൽ ആയിരമായിരം നമോവാകം.

# പ്രബന്ധകാരൻ

**ഡോ. സാമുവൽ ചന്ദനപ്പള്ളി**

ചിന്തകനും എഴുത്തുകാരനുമായ മെത്രാപ്പോലീത്തായെ അധികമാർക്കും അറിവില്ല. 1946-ൽ ചർച്ച് വീക്കിലി പ്രസിദ്ധീകരണം ആരംഭിച്ചപ്പോൾ ഫാ. ഫീലിപ്പോസ് പത്രാധിപസമതിയിലംഗമായിരുന്നു. വിശ്വാസവിഷയകമായ ലേഖനങ്ങൾക്കു പുറമേ അന്താരാഷ്ട്രസഭാതലങ്ങളിൽ -പ്രത്യേകിച്ച് ക്രൈസ്തവലോകത്ത്- ഉടലെടുക്കുന്ന നൂതനപ്രസ്ഥാനങ്ങളെയും പ്രവർത്തനങ്ങളെയും അധികരിച്ച് ധാരാളം പ്രബന്ധങ്ങൾ ഇക്കാലത്ത് അദ്ദേഹം എഴുതിയിട്ടുണ്ട്. അവയൊന്നും ആരും സമാഹരിച്ചിട്ടില്ല. കുറെയൊക്കെ നഷ്ടപ്പെടുകയും ചെയ്തു. പ്രത്യേകിച്ച് വിദേശത്ത്, എക്യുമെനിക്കൽ വേദികളിലവതരിപ്പിച്ച പ്രബന്ധങ്ങൾ. ചരിത്രപ്രാധാന്യമുള്ള രേഖകൾകൂടിയാണ് അവ. യുക്തിപൂർവ്വമായവിശകലനം ഫാ. ഫീലിപ്പോസിന്റെ ലേഖനങ്ങളുടെ ലലാടരേഖയാണ്. അർത്ഥസംപുഷ്ടമായ പദങ്ങളിലൂടെ ആശയസംവേദനം നടത്താൻ അദ്ദേഹത്തിനു പ്രയാസമില്ലായിരുന്നു. വേദവിപരീതികളുടെ വാദഗതികളെ ഖണ്ഡിക്കുമ്പോൾ ആ തൂലിക പടവാളായി മാറുന്നു. അക്കാലത്ത് എഴുതിയ ലേഖനങ്ങളിൽ നിരന്തരമായ വായനയുടെയും പഠനത്തിന്റെയും പക്വതയാർന്ന വീക്ഷണം കാണാം.

ചരിത്രകാരന്റെ അന്വേഷണൗൽസുക്യവും സഞ്ചാരസാഹിത്യകാരന്റെ നിരീക്ഷണശീലവും ഫാ. ഫീലിപ്പോസിന്റെ ലേഖനങ്ങളിൽ ദർശിക്കാം. ഒരു ഉദാഹരണം ഉദ്ധരിക്കട്ടെ; ഗ്രീക്കുസഭയിലെ ജീവൽപ്രസ്ഥാനങ്ങളെക്കുറിച്ചെഴുതിയ ഒരു ലേഖനം ശ്രദ്ധിക്കുക: 'തുർക്കിയുടെ അധീനതയിൽനിന്ന് ഗ്രീസ് രാജ്യം സ്വതന്ത്രയായിട്ട് ഒരു ശതവർഷത്തിൽ കൂടുതലായെന്ന് തോന്നുന്നില്ല. ഈ അടിമത്തകാലത്ത് ഗ്രീക്കുസഭ പല യാതനകൾ അനുഭവിക്കേണ്ടിവന്നു. ഇന്നും

തുർക്കിയുടെ ആധിപത്യം ഉള്ള കുസ്തന്തിനോസ്പോലീസിൽ (ഈസ്റ്റാംബൂൾ) അവിടുത്തെ ഒരു പാത്രിയർക്കീസ് ഒഴിച്ച് ഒരു പട്ടക്കാരനോ മേല്പട്ടക്കാരനോ അവരവരുടെ സ്ഥാനവസ്ത്രങ്ങൾ ധരിച്ചുകൊണ്ട് പരസ്യമായി സഞ്ചരിക്കുന്നതിനുള്ള സ്വാതന്ത്ര്യമില്ല. പള്ളിയിൽനിന്നു പുറത്തുവന്നാൽ അവർക്കു സാധാരണ ആത്മീയരുടെ വസ്ത്രം മാത്രം ധരിക്കുന്നതിനേ അനുവാദമുള്ളൂ. സ്വാതന്ത്ര്യം പ്രാപിച്ച യവനരാഷ്ട്രം, ക്രമേണ ശക്തിപ്രാപിച്ചതിനോടൊപ്പം, അവിടുത്തെ സഭയും നവജീവൻ പ്രാപിച്ചുതുടങ്ങി. പ്രത്യേകിച്ച് കഴിഞ്ഞ അമ്പതു സംവത്സരങ്ങളായി സംജാതമായിട്ടുള്ള പുതിയ പുതിയ പ്രസ്ഥാനങ്ങൾ സഭയ്ക്കു ജീവൻ കൊടുത്തുകൊണ്ടിരിക്കുന്നു.

ഗ്രീക്കുസഭയിൽ എത്രയും സജീവമായി പ്രവർത്തിക്കുന്നതു മൂന്നു പ്രസ്ഥാനങ്ങളാണ്. അവയിൽ പ്രാധാന്യം 'സോയേ' പ്രസ്ഥാനമാണ്. 'സോയേ' എന്ന ഗ്രീക്കുവാക്കിന് ജീവൻ എന്നർത്ഥമാകുന്നു. ഈ പ്രസ്ഥാനം ആരംഭിച്ചിട്ട് ഇപ്പോൾ ഏകദേശം നാല്പതു സംവത്സരമായി. ഈ പ്രസ്ഥാനത്തിന്റെ നട്ടെല്ലായിരിക്കുന്നത് 'Zoe brothers' എന്ന പേരായ കുറെ ആശ്രമസ്ഥരാണ്. 32 പട്ടക്കാരും ഏകദേശം 65 അത്മായക്കാരും ഈ സമൂഹത്തിലെ സ്ഥിരാംഗങ്ങളാകുന്നു. ഇവരിൽ അധികമാളുകളും സർവ്വകലാശാലാ ബിരുദധാരികളും ചിലർ വേദശാസ്ത്രപണ്ഡിതന്മാരുമാണ്. ഇവർക്ക് മൂന്ന് പ്രധാന ആശ്രമങ്ങൾ ഉള്ളതിനാൽ അവരുടെ മാതൃഭവനം ഞങ്ങൾ സന്ദർശിക്കുകയും കുറെ അധികം സമയം അവിടെ ചെലവഴിക്കുകയും ചെയ്തു. അതു പുതിയ രീതിയിലുള്ള സന്ന്യാസിസമൂഹമായി തോന്നി. ഗ്രീക്കുസഭയിൽ ഇന്നു കാണുന്ന ആത്മീയ ഉണർവ്വിനു പ്രധാന കാരണക്കാർ അവരാണെന്നു പറയാം. ഈ ആശ്രമക്കാർ ഇടവകകൾ മാറിമാറി സന്ദർശിക്കുകയും, ആളുകളെ ആത്മീയകാര്യങ്ങൾ പഠിപ്പിക്കുകയും, ക്രിസ്തീയജീവിതത്തിലേക്കാകർഷിക്കുകയും ചെയ്യുന്നു. സൺഡേസ്കൂൾ പ്രസ്ഥാനത്തിലും യുവജനപ്രസ്ഥാനത്തിലും അവർ സജീവ ശ്രദ്ധ ചെലുത്തുന്നുണ്ട്. ഏകദേശം രണ്ടായിരത്തിൽപ്പരം സൺഡേസ്കൂളുകൾ അവരുടെ ശ്രമഫലമായി പ്രവർത്തിക്കുന്നുണ്ട്. ഇതിൽ പഠിപ്പിക്കുന്നതിന് അനേകായിരം സൺഡേസ്കൂൾ അദ്ധ്യാപകന്മാരും ഉണ്ട്. യുവജനങ്ങളുടെ മേൽ അവർക്കുള്ള സ്വാധീനശക്തി അത്യധികമാണ്. ആതൻസ്



യൂണിവേഴ്സിറ്റിയിലെ വിദ്യാർത്ഥികളിൽ മൂവായിരത്തിലധികം പേർ ഈ യുവജനപ്രസ്ഥാനത്തിലെ അംഗങ്ങളാണെന്നറിയുന്നു. ശരിയായി കുമ്പസാരിക്കുന്നതിനും ക്രമമായി കുർബ്ബാന അനുഭവിക്കുന്നതിനും, ഇതിന്റെ അംഗങ്ങളെ 'Zoe brothers' ഒരുക്കുന്നു. തത്വജ്ഞാനം, മനഃശാസ്ത്രം, സാന്മാർഗ്ഗിക തത്ത്വശാസ്ത്രം എന്നിവയിൽ പ്രത്യേക പാണ്ഡിത്യം നേടിയിട്ടുള്ള കുമ്പസാരപിതാക്കന്മാർ (Fathers of Confessors) ആണ് 'സോയേ' പട്ടക്കാരിൽ പലരും. മാസത്തിൽ ശരാശരി അയ്യായിരം ചെറുപ്പക്കാരുടെ കുമ്പസാരം താൻ കേൾക്കുന്നുണ്ടെന്നു ഇതിലൊരു പട്ടക്കാരൻ എന്നോടു പറയുകയുണ്ടായി. യുവജനങ്ങൾക്കുള്ള പ്രത്യേക ക്യാമ്പുകൾ, കോൺഫറൻസുകൾ മുതലായവ ഇവരുടെ പ്രത്യേക പരിപാടിയിൽപെടുന്നു. ഇവരുടെ ആഭിമുഖ്യത്തിൽ ഒരു പ്രതിവാരപ്പത്രവും രണ്ട് മാസികകളും പല പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തിവരുന്നുണ്ട്. സോയേ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽതന്നെ പ്രൊഫസ്സറന്മാരുടെയും മറ്റു പണ്ഡിതന്മാരുടെയും ഇടയിൽ പ്രവർത്തിക്കുന്ന വേറൊരു പ്രസ്ഥാനമാണ് ആക്ടനിസ് പ്രസ്ഥാനം (ആക്ടനീസ് = രശ്മി) അതിന്റെ മുഖപ്പത്രമായി ഒരു പ്രതിവാരപ്പത്രമുണ്ട്. ഗ്രീക്കുസഭയിൽ വളരെ സജീവമായി പ്രവർത്തിക്കുന്ന വേറൊരു പ്രസ്ഥാനമാണ് ഓർത്തഡോക്സ് ക്രിസ്ത്യൻ യൂണിയൻ. ഇവരും സൺഡേസ്കൂളിലും കോളേജ് വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ ഇടയിലും പ്രവർത്തിക്കുന്നുണ്ട്. എന്നാൽ കൂടുതലായി ഇവരുടെ പ്രവർത്തനം കേന്ദ്രീകരിച്ചിരിക്കുന്നത് ഫാക്ടറികളിലും മറ്റും ജോലിചെയ്യുന്ന ചെറുപ്പക്കാരുടെയിടയിലാകുന്നു. സൺഡേസ്കൂൾ അദ്ധ്യാപകരുടെ പരിശീലനത്തിനായി ഇവർ പലപ്പോഴും പരിശീലനക്യാമ്പുകൾ നടത്തുകയും ചെയ്യുന്നു. മാസംതോറും ഏകദേശം 350 പുറങ്ങളോളം വരുന്ന ഓരോ പുസ്തകം അവർ അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നുണ്ട്. ഈയാണ്ടിൽ അവർ ചെയ്തുകൊണ്ടിരിക്കുന്നതു പരിശുദ്ധന്മാരുടെ ജീവചരിത്രമാണ്. ഇതിന്റെ ആരംഭകനും നേതാവും വിവാഹിതനായ ഫാ. ഏഞ്ചലോസ് എന്ന ഇടവക പട്ടക്കാരനാണ്. 'സോയേ' സഹോദരന്മാർ എല്ലാവരും അവിവാഹിതരാണ്.

മൂന്നാമതു ഞങ്ങൾ സന്ദർശിച്ച സ്ഥാപനം ഓർത്തഡോക്സ് വൈ. എം. സി. എ. ആണ്. എത്രയും സജീവമായി പ്രവർത്തിക്കുന്ന ഒരു പ്രസ്ഥാനമാണ് ഇതും. സാമൂഹ്യപ്രവർത്തനങ്ങളിൽ അവർ

കൂടുതലായ ശ്രദ്ധ ചെലുത്തുന്നു. ചെറുപ്പക്കാരെ ആകർഷിക്കത്തക്ക കളികളും പരിപാടികളും ഇതിന്റെ പരിപാടിയിൽ ഉൾപ്പെടുന്നു. അമേരിക്കൻ വൈ. എം. സി. എ.യുടെ മാതൃകയിൽതന്നെയാണ് ഇതിന്റെ പ്രവർത്തനവും. ഓർത്തഡോക്സ് പ്രവർത്തകരും ഓർത്ത ഡോക്സ് രീതികളുമാണെന്നുള്ള വ്യത്യാസം മാത്രം.

മേല്പറഞ്ഞ എല്ലാ പ്രസ്ഥാനങ്ങളിലും സർവ്വകലാശാലാ പ്രൊഫസ്സറന്മാരുടെ സജീവമായ സഹകരണവും നേതൃത്വം ലഭി ക്കുന്നുണ്ട്. ഈ കാരണങ്ങളാലായിരിക്കാം ഗ്രീക്കുസഭയ്ക്ക് അതിലെ അംഗങ്ങളായിരിക്കുന്ന യുവാക്കന്മാരുടെമേൽ വളരെയധികം സ്വാധീനമുണ്ടായിരിക്കുന്നത്' (Church Weekly, 1948, Vol. II, No. 50, p. 10).

മലങ്കര ഓർത്തഡോക്സ് സഭയെ സ്പർശിക്കുന്ന വാർത്തകൾ കണ്ടാൽ ഉടനടി പ്രതികരിക്കുവാൻ ഫാ. ഫീലിപ്പോസ് സന്നദ്ധ നാകും. 1948 ജൂലൈ 11-ാം തീയതിയിലെ ചർച്ച് വിക്കിലിയിൽ അദ്ദേഹം എഴുതിയിരിക്കുന്ന ഒരു ചെറുകുറിപ്പ്, ഇതിനൊരു തെളി വാണ്. 'ആ സഭൈക്യവാർത്ത' എന്ന തലക്കെട്ടിൽ, ഇങ്ങനെ കാണുന്നു. 'സുറിയാനിസഭയും റഷ്യൻ സഭയും' എന്ന തലക്കെട്ടിൽ മി. പി. ഒ. എഴുതിയിരുന്ന ലേഖനത്തിൽ അദ്ദേഹം കൊടുത്തിട്ടുള്ള അഭ്യൂഹങ്ങൾ ശരിയാണെന്നു തോന്നുന്നില്ല. മെയ് 7-ാം തീയതിയിലെ ന്യൂയോർക്ക് ഹെറാൾഡ് ട്രിബ്യൂൺ എന്ന പത്രത്തിൽ മലങ്കരസഭയും റഷ്യൻസഭയും ഐക്യത്തിൽ വരുന്നതിന് സാദ്ധ്യ തയുണ്ടെന്നും, ഇതിന്റെ ആലോചനകൾ എല്ലാം നടത്തുന്നത് 1933 മുതൽ ഇന്ത്യയിൽ താമസിച്ചുവരുന്ന ഫാ. അൺട്രോണിക്ക് എന്ന റഷ്യൻ പട്ടക്കാരനാണെന്നും മറ്റും പ്രതിപാദിച്ചിരുന്നു. ഇതിൽനിന്നും ഇതിന്റെ ആലോചന ഇന്ത്യയിൽനിന്നു പോയിട്ടുള്ളതാണെന്നും, ഹോംസിൽ താമസിക്കുന്ന പാത്രിയർക്കീസ് ബാവായ്ക്ക് ഇതിൽ പങ്കില്ലെന്നും അങ്ങനെ മി. ഫിലിപ്പിന്റെ അഭ്യൂഹങ്ങൾ ശരിയല്ലെന്നും അനുമാനിക്കാം.

ഇതിന്റെ കൂടുതൽ വിവരങ്ങൾ അറിയുന്നതിന് ഡൽഹിയിലുണ്ടാ യിരുന്ന ഫാദർ അൺട്രോണിക്കുമായി ഞാൻ നടത്തിയ എഴുത്തു കുത്തുകളിൽനിന്നും ചില വിവരങ്ങൾ താഴെ ചേർക്കുന്നു. 1920-ൽ റഷ്യൻവിപ്ലവം ഉണ്ടായപ്പോൾ അവിടെനിന്നും അഭയാർത്ഥികളായി



പല റഷ്യാക്കാരും ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറിപ്പോകു കയുണ്ടായി. ഇതിൽ ഒരു സംഘം പാരീസിൽ അധിവാസം ഉറപ്പി ച്ചിട്ടുണ്ട്. ആ സംഘത്തിലെ ഒരംഗവും 1930-ൽ മലങ്കരയിൽവന്ന് ഒടുവിൽ പട്ടാഴിയിൽ ഒരാശ്രമം സ്ഥാപിച്ച് ഒരു താപസനായിട്ട് അവിടെ താമസിച്ചുപോന്ന ദേഹവും ആയ ഫാദർ അൺട്രോണിക്ക് റഷ്യൻ സഭയും മലങ്കര സഭയുമായി സ്നേഹബന്ധം സ്ഥാപിക്കു ന്നതിന് വളരെ ശ്രമിച്ചിട്ടുണ്ട്.

1945-ൽ റഷ്യൻ സഭയ്ക്കു സ്വാതന്ത്ര്യം അനുവദിച്ചപ്പോൾ അതു വരെ റഷ്യയിലെ സഭയുമായി യാതൊരു ബന്ധവുമില്ലാതിരുന്ന ഫാ. അൺട്രോണിക് മോസ്കോ പാത്രിയർക്കീസുമായി എഴുത്തുകുത്തു നടത്തി. മോസ്കോ ഇതിൽ അതീവ താല്പര്യം പ്രകാശിപ്പിക്കു കയും ഇവിടെയുള്ള പുരാതനസഭയെക്കുറിച്ചു അദ്ദേഹത്തിൽക്കൂടി അന്വേഷണം നടത്തുകയും ചെയ്തു. മലങ്കരസഭയുടെ വിശ്വാസ നൈർമ്മല്യത്തെക്കുറിച്ചു ഫാ. അൺട്രോണിക്കിൽനിന്നു കിട്ടിയ റിപ്പോർട്ട് വച്ചുകൊണ്ടു ഈ സഭയുമായി ഐക്യപ്പെടുന്നതിന് റഷ്യൻസഭ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ ഇത്രയുമായപ്പോൾ ഫാദർ അൺട്രോണിക്ക് ഈ വിവരങ്ങൾ എല്ലാം പാരീസിലുള്ള തന്റെ ഭരണമേധാവികളെ അറിയിച്ചു. പാരീസിലെ റഷ്യൻ അക്കാദമി യുടെ അദ്ധ്യക്ഷൻ മോസ്കോയുമായുള്ള ആ എഴുത്തുകളെ കർശന മായി തടഞ്ഞു. ഇതിനു കാരണമായി അവർ പറഞ്ഞത് റഷ്യൻ സഭയുടെ സ്വാതന്ത്ര്യം ഇപ്പോഴും ഒരു മിഥ്യയായിത്തന്നെ സ്ഥിതി ചെയ്യുന്നുവെന്നും റഷ്യയിലെ സഭാഭരണമേധാവികൾ രാഷ്ട്രശക്തി യുടെ ആജ്ഞാനുവർത്തികൾ മാത്രമാണെന്നും സഭാപരമായി അവരുമായുണ്ടാകുന്ന എഴുത്തുകുത്തുകൾ ഗുണത്തിനുപകരം അപകടമുണ്ടാക്കുമെന്നുമാണ്. ഏതായാലും എത്രയും അനൗദ്യോ ഗികനിലയിൽ മാത്രം നടത്തിയ എഴുത്തുകുത്തുകൾ അങ്ങനെ അവ സാനിച്ചിരിക്കുകയാണ്.

ഇന്ത്യയുമായി ഏതെങ്കിലും ബന്ധത്തിൽ ഏർപ്പെടണമെന്നു ആകാംഷയുള്ള മോസ്കോ, ഫാദർ അൺട്രോണിക്കിന്റെ അനൗപ ചാരികമായ ഒന്നോ രണ്ടോ എഴുത്തുകളുടെ 'മുതലെടുത്തതാണ്' അമേരിക്കൻ പത്രറിപ്പോർട്ടിനു നിദാനമെന്നു തോന്നുന്നു. ഏതാ യാലും മി. പി. ഒ. ഫിലിപ്പിന്റെ ഊഹങ്ങൾ ഈ വിശദീകരണത്തിന്റെ വെളിച്ചത്തിൽ പുനഃപരിശോധനയ്ക്കു വിധേയമാക്കേണ്ടതാണ്.

സഭയിലെ 'നവീകരണ'ത്തെക്കുറിച്ചു ഫാ. സി. എ. എബ്രഹാം പ്രസിദ്ധീകരിച്ച ഒരു പ്രബന്ധത്തെ ഖണ്ഡിച്ചുകൊണ്ടു 1948 ജൂലൈ 18-ാം തീയതിയിലെ ചർച്ച് വീക്കിലിയിൽ ഫാ. ഫീലിപ്പോസ് ഒരു പ്രത്യാഖ്യാനമെഴുതി. സഹാനുഭൂതിയോടും സമചിത്തതയോടുംകൂടി സഭാപിതാക്കന്മാരേയും അവരുടെ ഉപദേശങ്ങളേയും കാണണമെന്ന് ഫാ. ഫീലിപ്പോസ് അതിലാവശ്യപ്പെട്ടു. 'ഭയത്തോടും വിറയലോടും സൂക്ഷ്മതയോടുംകൂടി മാത്രമേ നവീകരണത്തെക്കുറിച്ചു ചിന്തിക്കാവൂ' എന്ന് അദ്ദേഹം എഴുതുന്നു. ലേഖനത്തിന്റെ അന്ത്യഭാഗം ഇങ്ങനെയാണ്: 'കാലാകാലങ്ങളിൽ സഭയിൽ ദൂഷ്യങ്ങൾ കടന്നുകൊണ്ടിരിക്കും. വിശ്വാസപ്രഖ്യാപനങ്ങളിലും, ആരാധനാക്രമങ്ങളിലും ആചാരങ്ങളിലും, ഇപ്രകാരമുള്ള ദൂഷ്യങ്ങൾ കടന്നു എന്നു വരാം. അവ മാറുന്നതിനു നവീകരണങ്ങൾ ആവശ്യമാണെന്നു സമ്മതിക്കാം. എന്നാൽ അങ്ങനെയുള്ള നവീകരണങ്ങൾ എത്രയും സൂക്ഷിച്ചു ചെയ്യേണ്ടവയാണ്. ഇതുവരെയും നടന്നിട്ടുള്ള സഭാനവീകരണങ്ങളെപ്പറ്റി വിഭിന്നങ്ങളായ അഭിപ്രായങ്ങളാണ് ഇപ്പോഴും കേട്ടുകൊണ്ടിരിക്കുന്നത്. മാർത്തോമ്മാ നവീകരണത്തെക്കുറിച്ചു അച്ചൻതന്നെ പ്രതികൂലാഭിപ്രായം പ്രകടിപ്പിക്കുകയുണ്ടായി. ആംഗ്ലേയസഭയുടെ നവീകരണത്തെപ്പറ്റിയും ഈ അഭിപ്രായംതന്നെയുള്ള പലരും ആ സഭയിൽതന്നെയുണ്ട്. 'Reformation was a great Tragedy' എന്നാണ് ഒരു പ്രധാന ആംഗ്ലേയ ഗ്രന്ഥകർത്താവായ A. S. Herberk എഴുതിയിരിക്കുന്നത്. നൂറു സംവത്സരത്തിനു മുമ്പു വന്ന മിഷനറിമാർ മലങ്കരസഭയിലെ ദുരാചാരങ്ങൾ എന്നും വിശ്വാസപിശകുകൾ എന്നും പറഞ്ഞ പലതും അവരുടെ സഭതന്നെ എത്രയും അഭികാമ്യമായി ഇന്നു സ്വീകരിച്ചിരിക്കുന്നു. നമ്മുടെ സഭയിൽ വിശ്വാസപരമായും, ആരാധനാപരമായും നവീകരണം ഉണ്ടാക്കുന്നത് ആവശ്യമെങ്കിൽതന്നെയും, അതിനുള്ള പഠിപ്പും പാണ്ഡിത്യവുമുള്ളവർ ഇന്നു സഭയിൽ അധികമുണ്ടെന്നു തോന്നുന്നില്ല. ഒന്നോ രണ്ടോ കൊല്ലത്തെ വൈദികഭ്യസനത്താൽ തെറ്റ് എന്നു നമുക്കു തോന്നുന്ന പലതും നമ്മുടെ അറിവ് കുറെക്കൂടി വർദ്ധിക്കുമ്പോൾ എത്രയും നല്ലത് എന്നു തോന്നിയേക്കാം. എന്റെ അനുഭവത്തിൽ അടുത്തകാലത്തുണ്ടായ ഒരു സംഗതികൂടി പ്രസ്താവിച്ചുകൊള്ളട്ടെ. നമ്മുടെ സഭയിൽ വിശുദ്ധ കുർബ്ബാന അനുഭവിക്കുന്നതു നിന്നുകൊണ്ടാണല്ലോ കിഴക്കൻ സഭയിൽ പൊതുവെയുള്ള ഒരു പതിവാണിത്. പാശ്ചാത്യസഭയിൽ ചെയ്യാറുള്ളതുപോലെ മുട്ടുകുത്തിനിന്നുകൊണ്ട് വിശുദ്ധ കുർബ്ബാന അനുഭവിക്കുന്നതു കൂടുതൽ ഭക്തിപ്രദമായിരിക്കുമെന്നും പള്ളിയകത്ത് കൂടുതൽ ക്രമം പാലിക്കുന്നതിന് ഇത് സഹായിക്കുമെന്നും അതുകൊണ്ട് നാം ആ വിധത്തിൽ ഒരു പരിഷ്ക്കാരം കൊണ്ടുവരുന്നത് നല്ലതായിരിക്കുമെന്നും ഞാൻ വിചാരിച്ചിരുന്നു. എന്നാൽ അടുത്തകാലത്ത് ഡോക്ടർ കിഡിന്റെ ഒരു പുസ്തകം വായിച്ചപ്പോൾ അതിൽ കണ്ട ഒരു വ്യാഖ്യാനം എന്റെ ഈ അഭിപ്രായത്തെ ദൂരീകരിച്ചു. അതിൽ പറഞ്ഞിരുന്നതു പാശ്ചാത്യസഭയെക്കാൾ വളരെ കൂടുതലായി പൗരസ്ത്യസഭ വി. കുർബ്ബാനയെ ബലിയായി കരുതുന്നെന്നും ആ ബലി പട്ടക്കാരൻ തന്നെയല്ല, എല്ലാവരുംകൂടി അർപ്പിക്കുന്ന ഒന്നാണെന്നും ഉള്ള വിശ്വാസം നിലവിലിരിക്കുന്നുവെന്നാണ്. എല്ലാ അത്മായരും പട്ടക്കാരനെപ്പോലെ തന്നെ പൂജാരികളാണെന്നും അദ്ദേഹം സമർത്ഥിച്ചിരുന്നു. ബലി അർപ്പിക്കുന്നതു നിന്നുകൊണ്ടാണെന്നും. കിഴക്കൻസഭയിൽ എല്ലാവരും നിന്നുകൊണ്ടു വിശുദ്ധകുർബ്ബാന അനുഭവിക്കുന്നതുതന്നെ എല്ലാവരും പൂജാരികളാകുന്നു എന്ന ബോദ്ധ്യംമൂലം ആകുന്നുവെന്നും അദ്ദേഹം പറയുന്നു. ഇതു ശരിയായിരിക്കും.



ഏതായാലും വിശ്വാസപ്രഖ്യാപനങ്ങളിലും ആരാധനാക്രമങ്ങളിലും നവീകരണങ്ങൾ വരുത്തുന്നതു സൂക്ഷ്മത്തോടും ഭയത്തോടും വിറയലോടുംകൂടിയായിരിക്കണം – 'അതിൽ ധൃതിക്കോ ബദ്ധപ്പാടിനോ സ്ഥാനമില്ല. അനിഷേധ്യമായ പഠിപ്പും പാണ്ഡിത്യവും അതിനു ആവശ്യമാണ്. നമ്മുടെ തക്സാകളിലോ മറ്റ് ആരാധനാക്രമങ്ങളിലോ തൽക്കാലം വിശദമാകാത്തതോ, 'നമ്മുടേതല്ലെന്നു' തോന്നുന്നതോ ആയ ഭാഗങ്ങൾ ധൃതഗതിയായി മാറ്റിക്കളയുകയാണെങ്കിൽ അതൊരപരാധം തന്നെയായിരിക്കും. പരിശുദ്ധാത്മപ്രചോദനത്തോടുകൂടി നിർമ്മിതങ്ങളായിരിക്കുന്ന ഇവകളിൽ ചിലതെല്ലാം നമുക്കു സുഗ്രാഹ്യങ്ങളല്ലെന്നു വന്നേക്കാം. എന്നാൽ അതിനു കോട്ടമോ വാട്ടമോ വരുത്തുന്നത് എത്രയും കരുതലോടുകൂടിയായിരിക്കണം'.

ഒരു പ്രബന്ധകാരൻ എന്ന നിലയിൽ ഫാ. ഫീലിപ്പോസിനെ ശ്രദ്ധേയനാക്കിയത്. 'ക്രിസ്തുവിന്റെ ആളത്വം, സ്വഭാവം ഇവയെ പരാമർശിക്കുന്ന വിശ്വാസവിപരീതങ്ങളെ'ക്കുറിച്ചെഴുതിയ ലേഖനപരമ്പരയാണ്. ആരിയനിസം, അപ്പോളിനേറിയനിസം, നെസ്തോറിയ

നിസം, യവുത്തിക്കിയനിസം തുടങ്ങിയവ ലളിതസുന്ദരശൈലിയിൽ വിശദീകരിക്കാൻ 1947-48 കാലയളവിൽ അദ്ദേഹത്തിനു അനായാസേന കഴിഞ്ഞിരുന്നു; ഓരോന്നിന്റെ ന്യൂനതയും പണ്ഡിതന്മാരായ പിതാക്കന്മാരെക്കുറിച്ച് പരാമർശിക്കേണ്ടിവരുമ്പോൾ പാഴ്വാക്കുകളോ വീൺവാക്കുകളോ അദ്ദേഹം ഉപയോഗിച്ചിരുന്നില്ല. ആദരപൂർവ്വമാണ് അവരെ സമീപിച്ചിരുന്നത്. ചരിത്രത്തിന്റെ ഒരു പ്രത്യേക ദശാസന്ധിയിൽ വേദവിപരീതികളായിപ്പോയ ഇവർക്കും ഇവരുടെ അനുയായികൾക്കും പുനരൈക്യപ്പെടുവാൻ വഴിയൊരുക്കിക്കൊടുക്കേണ്ട ധാർമ്മികബാദ്ധ്യത നമുക്കുണ്ടെന്ന പക്ഷക്കാരനാണ് അദ്ദേഹം. ഒരഖിലലോകസഭാവീക്ഷണം അന്നേ പുലർത്തിയിരുന്ന ഫാ. ഫീലിപ്പോസിന്റെ പ്രബന്ധങ്ങളിൽ ഈ ചിന്തയുടെ നാമ്പുകൾ കാണാം.

ഉത്തരേന്ത്യൻ ഐക്യസഭ, ദക്ഷിണേന്ത്യൻസഭ, ഓർത്തഡോക്സ് കോൺഗ്രസ്, മോസ്കോ കോൺഫറൻസ് എന്നീ ലഘുപ്രബന്ധങ്ങൾ, സഭൈക്യപ്രസ്ഥാനത്തോടു ഫാ. ഫീലിപ്പോസിനുള്ള ആഭിമുഖ്യം അഭിവ്യക്തമാക്കുന്നു. 'ക്രിസ്ത്യാനിയും ക്രിസ്ത്യാനിയും തമ്മിലും, സഭാവിഭാഗങ്ങൾ തമ്മിലും ഉള്ള അവിശ്വാസം, മാത്സര്യം, പരസ്പരഅസഹിഷ്ണുത എന്നിവ വിലങ്ങടിച്ചുനിന്ന' ഒരു നൂറ്റാണ്ടിൽ, ചിന്താശീലരായ വ്യക്തികൾ സഭൈക്യസന്ദേശവുമായെത്തി. സുപ്രധാനമായ ചില സമ്മേളനങ്ങൾതന്നെ നടന്നു. സ്റ്റോക്ഹോം (1925), ലോസെയിൻ (1927), ഓക്സ്ഫോർഡ് (1937), എഡിൻബറോ (1937), ആംസ്റ്റർഡാം (1948) എന്നിവയെയാണ് ഇവിടെ വിവക്ഷിക്കുന്നത്. അഖിലലോകസഭാകൗൺസിലിന്റെ (W. C. C.) ആദിരൂപങ്ങളാണിവ. ഈ സമ്മേളനങ്ങളിലൊക്കെ പ്രത്യേകിച്ച് എഡിൻബറോ -ആംസ്റ്റർഡാം സമ്മേളനങ്ങളിൽ സജീവപങ്കാളിത്തം വഹിച്ച ഫാ. ഫീലിപ്പോസ് ലോകത്തിലെ എല്ലാ ക്രൈസ്തവസഭകളെക്കുറിച്ചും ആഴത്തിൽ പഠിച്ചിട്ടുണ്ട്. അവയുടെ 'തിയോളജിയും ഫിലോസഫി'യും മനസ്സിലാക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിലാണ് മുകളിൽ പറഞ്ഞ പ്രബന്ധങ്ങൾ രചിക്കുന്നത്. നിഷ്പക്ഷ നിരീക്ഷണവും നിഗമനവും അവിടെ കാണാം. സഭൈക്യപ്രസ്ഥാനത്തിൽ സദാ ജാഗരൂകനായിരിക്കുന്ന ഒരു വ്യക്തിയുടെ ചിന്തയുടെ സന്താനങ്ങളായി അവയെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതോടുകൂടി ഭരണകാര്യങ്ങളിൽ വ്യാപരി



ക്കേണ്ടിവന്നു. പ്രബന്ധരചനയോടു താല്ക്കാലികമായി വിടപറയേണ്ടിയും വന്നു. എങ്കിലും സഭാചന്ദ്രികയിലും, മറ്റു പ്രസിദ്ധീകരണങ്ങളിലും ഇടയ്ക്കിടെ എഴുതിയിരുന്ന ലേഖനങ്ങളും കുറിപ്പുകളും ആ പഴയ പ്രബന്ധകാരന്റെ പുനർജനനമാണ് കാണിച്ചിരുന്നത്.

പ്രബന്ധങ്ങളിലെ ഭാഷാശൈലി സൗമ്യവും മധുരവും ദീപ്തവുമാണ്. നാല്പതു വർഷങ്ങൾക്കു മുമ്പാണ് അവയുടെ രചന. പദങ്ങൾക്കോ പ്രയോഗങ്ങൾക്കോ യാതൊരു പ്രാചീനത്വവും തോന്നുന്നില്ല. ഇന്നെഴുതിയതുപോലെ, അനുഭവപ്പെടുന്നു. ഇതൊരു നിസ്സാരകാര്യമല്ല. ഭാഷയിലും ഉള്ളടക്കത്തിലും പുതുമ അനുഭവവേദ്യമാക്കാൻ ഒരെഴുത്തുകാരനു സാധിക്കുക, അതിൽപരം എന്തു വേണം അഭിനന്ദിക്കാൻ. ഈ 'അഭിനവത്വം' അവസാനംവരെ അദ്ദേഹം ദീക്ഷിച്ചിരുന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ജീവിതവിജയരഹസ്യവും അതുതന്നെയായിരുന്നു.

# ശ്രീമാൻ

**ഡോ. വർഗീസ് പുന്നൂസ്**

*(അസോസിയേറ്റ് പ്രൊഫസർ ഓഫ് സൈക്യാട്രി, മെഡിക്കൽ കോളജ്, കോട്ടയം)*

പത്താം ക്ലാസ്സിലേക്ക് പ്രവേശിക്കുന്ന സമർത്ഥരായ വിദ്യാർത്ഥികൾക്കുള്ള മാർഗ്ഗനിർദ്ദേശക പ്രോഗ്രാം എന്ന ആശയത്തിന്റെ ആദ്യവിത M. G. O. C. S. M. നടത്തിയത് 1981-ലെ മദ്ധ്യവേനലവധിക്കാലത്തായിരുന്നു. കോട്ടയം സോഫിയാ സെന്ററിൽവെച്ച് നടത്തപ്പെട്ട പ്രഥമ ഓറിയന്റേഷൻ പരിപാടിയിൽ സംബന്ധിക്കാനായി അല്പം പരിഭ്രമത്തോടെയാണ് രക്ഷാകർത്താവിനോടൊപ്പം പഴയസെമിനാരിയുടെ വളപ്പിലേക്ക് ഞാൻ കയറിച്ചെന്നത്. സോഫിയാസെന്ററിന്റെ പൂമുഖത്ത് ശാന്തഗംഭീരനായി നിൽക്കുന്ന ഒരു തിരുമേനിയുടെ ചിത്രം അന്നെന്നപോലെ ഇന്നും മനസ്സിൽ തെളിഞ്ഞുനിൽക്കുന്നു -ഇളം റോസ് നിറത്തിലുള്ള കുപ്പായം, സ്വർണ്ണ ഫ്രെയിമുള്ള കണ്ണട, അഭിജാതമായി ഒഴുകിയിറങ്ങുന്ന നരച്ച താടിമീശ, മന്ദസ്മിതം തൂകുന്ന മുഖം. ആരോ പറഞ്ഞു: 'ദാ അതാണ് തെയോഫിലോസ് തിരുമേനി, പോയി കൈമുത്ത്'. ആലുവായിലോ, അങ്കമാലിയിലോ ഒക്കെ നടന്നുകൊണ്ടിരുന്ന സമുദായ സംഘർഷങ്ങളുടെ വാർത്തകൾ മനോരമയിൽ വായിച്ചതിൽനിന്ന് തെയോഫിലോസ് തിരുമേനിയുടെ കാർ എതിരാളികൾ കത്തിച്ചു എന്നൊക്കെ അന്നറിയാം. സംഘർഷങ്ങളുടെ ഇടയിൽ നിൽക്കുന്ന ഒരു തിരുമേനിയുടെ ഒരു ലക്ഷണവും, സൗമ്യവും ശോഭിതവുമായ ആ മുഖത്ത് കാണാനില്ലായിരുന്നു.

### മലങ്കരസഭയുടെ കൊച്ച് വി. ഐ. പി.കൾ

14-15 വയസ്സ് പ്രായമുള്ള 'കൊച്ചുപിള്ളേരെ' വിദേശാതിഥികൾക്കും വിശിഷ്ടവ്യക്തികൾക്കും താമസിക്കാനായി ഉദ്ദേശിച്ച് പണിതിരുന്ന സോഫിയാസെന്ററിലെ പുതുപുത്തൻ ഗസ്റ്റ് റൂമുകളിൽ താമസിപ്പിക്കാനുള്ള നീക്കത്തിനെതിരെ അവിടെനിന്നും ഇവിടെനിന്നും ചില മുറുമുറുപ്പുകൾ ഉണ്ടായി. 'ഗ്രാമപ്രദേശങ്ങളിൽനിന്നൊക്കെ വരുന്ന കുട്ടികളാണ് കൂടുതലും, അവർ മുറിയെല്ലാം വൃത്തികേടാക്കും, പാശ്ചാത്യ മാതൃകയിലുള്ള ടോയ്‌ലെറ്റ് ഉപയോഗിക്കാൻ അവർക്കറിയില്ല' എന്നൊക്കെയായിരുന്നു ആക്ഷേപങ്ങൾ. ഈ സന്ദർഭത്തിൽ തിരുമേനി പറഞ്ഞത് ഓർക്കുന്നു: 'ഈ കുട്ടികളാണ് മലങ്കരസഭയുടെ വി. ഐ. പി.കൾ. ഇവർ ഇവിടെത്തന്നെ താമസിക്കട്ടെ'. മാത്രമല്ല, ഒരു ശെമ്മാശ്ശനെ എല്ലാ മുറികളിലും പറഞ്ഞുവിട്ട് യൂറോപ്യൻ ടോയ്‌ലറ്റുകൾ എങ്ങനെ ഉപയോഗിക്കണം എന്ന് ഞങ്ങളെ പറഞ്ഞ് മനസ്സിലാക്കാനും ഏർപ്പാടാക്കി. ആദ്യദിവസം തന്നെ തിരുമേനി എടുത്ത ഈ നിലപാട് ക്യാമ്പിന്റെ തുടർദിവസങ്ങളിൽ സോഫിയാസെന്ററിലും, പഴയസെമിനാരിയിലും ഞങ്ങൾക്ക് ശരിക്കും ഒരു വി. ഐ. പി. സ്റ്റാറ്റസുതന്നെ നേടിത്തന്നു!



### ഇംഗ്ലീഷ് സംസാരിക്കുന്ന തിരുമേനി

ഉയർന്ന നിലവാരം പുലർത്തിയിരുന്ന ഇംഗ്ലീഷ് മീഡിയം കത്തോലിക്കാ വിദ്യാലയത്തിലാണ് ഞാൻ പത്താം ക്ലാസ്സ് വരെ പഠിച്ചിരുന്നത്. സ്കൂളിലെ ചടങ്ങുകൾക്ക് പിതാക്കന്മാർ വരുമ്പോൾ അവർ അവിടെയുള്ള അച്ചന്മാരോടും അദ്ധ്യാപകരോടും ഒക്കെ ഇംഗ്ലീഷിൽ സംസാരിക്കുകയും ഇംഗ്ലീഷ് ഭാഷയിൽ ആരാധന നടത്തുകയും ഒക്കെ ചെയ്യുന്നത് കണ്ടിട്ടുണ്ട്. ഭക്ഷണമേശയിലെ അവരുടെ പെരുമാറ്റങ്ങളും യൂറോപ്യൻ രീതിയിലായിരുന്നു. അതേ സമയം എനിക്ക് പരിചയമുണ്ടായിരുന്ന നമ്മുടെ അച്ചന്മാരും തിരുമേനിമാരും ഒന്നും വലിയ പരിഷ്ക്കാരികൾ ആയിരുന്നില്ല. കത്തോലിക്കാസഭയുമായുള്ള താരതമ്യത്തിൽ നമ്മൾ വിദ്യാഭ്യാസത്തിലും പരിഷ്ക്കാരത്തിലുമൊക്കെ അല്പം കുറവുള്ളവരാണെന്ന ഒരു അപകർഷത എന്റെ കൗമാരമനസ്സിൽ അന്നുണ്ടായിരുന്നു. തെയോഫിലോസ് തിരുമേനിയോടൊത്ത് ഓറിയന്റേഷൻ ക്യാമ്പിലുണ്ടായിരുന്ന പത്തു ദിവസങ്ങൾ അത്തരത്തിലുള്ള അപകർഷത എന്റെ മനസ്സിൽനിന്നും തുടച്ചുമാറ്റി. തിരുമേനിയുടെ പ്രസംഗത്തിനിടയിലും സംഭാഷണമദ്ധ്യേയും കടന്നുവരുന്ന ഒന്നാന്തരം ഇംഗ്ലീഷ്, ഇംഗ്ലീഷിൽ ചൊല്ലുന്ന 'Our Father, Hail Mary' എന്നീ പ്രാർത്ഥനകൾ, ഇവ എനിക്ക് സമ്മാനിച്ചത് വിസ്മയവും അഭിമാനവും ആ വ്യക്തിത്വത്തോടുള്ള ആരാധനയുമായിരുന്നു.

'ഇതാ ഞങ്ങൾക്കുമുണ്ടെടാ ഇംഗ്ലീഷിൽ സംസാരിക്കുകയും പ്രാർത്ഥിക്കുകയും, ഇംഗ്ലീഷ് ശൈലിയിൽ ഭക്ഷണം കഴിക്കുകയും ഒക്കെ ചെയ്യുന്ന ഒരു പിതാവ്' എന്ന് എന്റെ കത്തോലിക്കാ സുഹൃത്തുക്കളോട് അല്പം ഗമയോടെ പറയുന്ന രംഗം ഞാൻ മനസ്സിൽ കണ്ടു.

**എപ്പോഴും കൂടെയുള്ള തിരുമേനി**

തിരുമേനിയുടെ ജീവിതകാലത്ത് നടന്ന ഓറിയന്റേഷൻ കോൺഫറൻസുകളിലെല്ലാം ആദിയോടന്തം തിരുമേനി വിദ്യാർത്ഥികൾക്കൊപ്പം താമസിച്ചിരുന്നു. പ്രാർത്ഥനയ്ക്കും, ഭക്ഷണത്തിനും, അത്താഴത്തിനുശേഷമുള്ള കലാപരിപാടികൾക്കുപോലും തിരുമേനി കൂടെയുണ്ടാകും. ഭക്ഷണത്തിനിരിക്കുമ്പോൾ തീൻമേശയിലെ മര്യാദകളും തിരുമേനി അടുത്തിരിക്കുന്നവർക്ക് പറഞ്ഞുകൊടുക്കുമായിരുന്നു. ഇടവേളകളിൽ തിരുമേനി പൂമുഖത്തുള്ള സെറ്റിയിൽ ഇരിക്കും. കുട്ടികൾ വട്ടംകൂടും. തിരുമേനിക്ക് കേൾവിക്കുറവുണ്ടായിരുന്നതിനാൽ ഉറക്കെ പറയണം. കുട്ടികൾ പറയുന്നത് കേട്ടിട്ട് (അതോ കേൾക്കാതെയോ!) ശരീരം മൊത്തം കുലുക്കുമാറ് ഉറക്കെ ചിരിക്കും. കുട്ടികൾ കൂടുതൽപേർക്കും ഒരു തിരുമേനിയെ അടുത്തു കാണാനും സംസാരിക്കാനും എല്ലാം അവസരം കിട്ടുന്നത് ആദ്യമായിരുന്നു. അതിന്റെ കൗതുകത്തിലും ആവേശത്തിലും ചിലർ ദേഹത്ത് തൊടാനും, താടിമീശയിൽ ഉഴിയാനും ഒക്കെ സ്വാതന്ത്ര്യം എടുത്തപ്പോഴും ചെറുമക്കൾ ദേഹത്ത് കയറി മറിയുമ്പോൾ ഒരു വല്യപ്പച്ചൻ അനുഭവിക്കുന്ന ആഹ്ലാദം അനുഭവിച്ചിട്ടാകാം, തിരുമേനി ചിരിച്ചുകൊണ്ടേയിരുന്നു.

**അമിതഭക്തി കാണിക്കുന്നവരെ സൂക്ഷിക്കണം**

ഓറിയന്റേഷൻ പ്രോഗ്രാം ഒക്കെ കഴിഞ്ഞശേഷവും തിരുമേനിയുടെ അടുത്ത് ചെല്ലുമ്പോൾ ആദ്യബാച്ചിലെ ഓറിയന്റേഷൻ സ്റ്റുഡന്റായിരുന്നു എന്ന് ഓർമ്മിപ്പിച്ച്, പരിചയം പുതുക്കും. ആ ഓർമ്മപ്പെടുത്തൽ അദ്ദേഹത്തിന് വളരെ പഥ്യമായിരുന്നു. മറ്റുള്ളവരുമായി സംഭാഷണത്തിലാണെങ്കിലും കൈചേർത്തുപിടിച്ച് വളരെ സമയം കൂടെകൂട്ടും. (കൗമാരപ്രായത്തിൽ തിരുമേനി തന്നിരുന്ന ഈ പ്രത്യേക പരിഗണന മറ്റുള്ളവരുടെ മുമ്പിൽ ഒന്നു ഷൈൻ ചെയ്യാനുള്ള അവസരമായി ഉപയോഗപ്പെടുത്തിയിട്ടുമുണ്ട്). അങ്ങനെ



യുള്ള ഒരു സന്ദർഭത്തിൽ ഒരു അച്ചൻ തിരുമേനിയോട് ഒരു വ്യക്തിയുടെ ഭക്തിനിർഭരമായ ജീവിതത്തെപ്പറ്റി സൂചിപ്പിച്ച് സംസാരിച്ചു. തിരുമേനി എല്ലാം കേട്ടശേഷം കുറച്ചു കാര്യമായും അല്പം തമാശയായും ഇങ്ങനെ പറഞ്ഞു: 'അച്ചാ, അമിതഭക്തി കാട്ടുന്നവരെ ഒന്നു സൂക്ഷിച്ചോണേ – അത് ചിലപ്പോൾ കള്ളത്തരമാകാം, അല്ലെങ്കിൽ മാനസികരോഗത്തിന്റെ ലക്ഷണമാകാം'.

ഇന്ന് ഒരു സൈക്യാട്രിസ്റ്റായി പ്രാക്ടീസ് ചെയ്യുകയും മെഡിക്കൽ വിദ്യാർത്ഥികളെ മനോരോഗവിജ്ഞാനീയം പഠിപ്പിക്കുകയും ചെയ്യുമ്പോൾ, തിരുമേനി അന്നു പറഞ്ഞ വാക്കുകൾ എത്രമാത്രം സത്യമായിരുന്നു എന്ന് ഞാൻ വിസ്മയപൂർവ്വം ഓർക്കാറുണ്ട്.

ലാളിത്യത്തിന്റെയോ ഭക്തിയുടെയോ പാണ്ഡിത്യത്തിന്റെയോ പ്രകടനപരത ഒട്ടുമേ ഇല്ലാത്ത, എന്നാൽ അതേസമയം ഇവയുടെയെല്ലാം തുളുമ്പാത്ത നിറഞ്ഞ കുടമായിരുന്നു ഞാൻ അറിയുന്ന തെയോഫിലോസ് തിരുമേനി.

പുതിയ പുതിയ കാര്യങ്ങൾ തുടങ്ങിവെയ്ക്കാൻ പലർക്കും അത്യുത്സാഹമാണ്. തൽക്ഷണപ്രസിദ്ധിക്കും പ്രമാണ്യത്തിനും വേണ്ടി ചെയ്യുന്ന കാര്യങ്ങൾ ഭാവിയിലെ തുടർച്ചയ്ക്കുള്ള ദർശനത്തിന്റെ അഭാവത്തിൽ തുടങ്ങിവെച്ചയാളിന്റെ കാലശേഷം കെട്ടടങ്ങുന്നത് സഭയിലെ പ്രസ്ഥാനങ്ങളുടെ കാര്യത്തിൽ പതിവാണ്. മുപ്പത് വർഷത്തിനുശേഷവും ഓറിയന്റേഷൻ പ്രോഗ്രാം M. G. O. C. S. M.-ന്റെ ഏറ്റവും ഫലപ്രദമായ പരിപാടികളിൽ ഒന്നായി തുടരുന്നത് തെയോഫിലോസ് തിരുമേനിയുടെ ദർശനവും ദീർഘവീക്ഷണവും, സ്വർഗ്ഗീയ മദ്ധ്യസ്ഥതയും മൂലമാണ് എന്നതിൽ സംശയമില്ല. തനിക്കുശേഷം പ്രളയം എന്നു കരുതാതെ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, പ്രൊഫ. പി. സി. ഏലിയാസ്, പ്രൊഫ. ജോൺ മാത്യു എന്നിങ്ങനെയുള്ള അദ്ധ്യാപകനേതൃത്വത്തെയും ഫാ. ജോർജ്ജ് കുര്യൻ (ഗീവർഗീസ് മാർ കൂറിലോസ്), ഡീക്കൻ എം. സി. ചെറിയാൻ (സക്കറിയാസ് മാർ തെയോഫിലോസ്), ഫാ. പൗലൂസ് ഒ. ഐ. സി. (പൗലൂസ് മാർ പക്കോമിയോസ്), ഫാ. ഫിലിപ്പോസ് തോമസ് (ഫീലിപ്പോസ് മാർ യൗസേബിയോസ്) തുടങ്ങിയ വൈദിക നേതൃത്വത്തെയും, ജോയൻ കുമരകം സാർ, കെ. സി. സഖറിയ, കുഞ്ഞുമോൻ വാരിക്കാട്ട് തുടങ്ങിയ അത്മായ നേതാക്ക

ന്മാരെയും ഓറിയന്റേഷൻ പ്രോഗ്രാമിന്റെ തുടർനടത്തിപ്പിനായി വളർത്തിക്കൊണ്ടുവരാനുള്ള ക്രാന്തദർശിത്വം തിരുമേനിക്കുണ്ടായിരുന്നു.

മലങ്കരസഭയുടെ ഭാവിയെപ്പറ്റി വളരെ ശുഭകരമായ ഒരു ദർശനം തിരുമേനിക്ക് ഉണ്ടായിരുന്നു എന്നത് അദ്ദേഹം നേരിടേണ്ടിവന്ന പ്രതിസന്ധികളുടേയും തിരിച്ചടികളുടേയും വൈപുല്യം അറിയുന്നവരെ അത്ഭുതപ്പെടുത്തും. ഏതു നേതാവും തളർന്നുപോകുകയും ഹതാശനായി പിന്മാറുകയും ചെയ്തേക്കാവുന്ന വിഷമസന്ധികളിലും സഭയിലെ ചെറിയ പൗരന്മാരെപ്പറ്റി അനല്പമായ ശുഭാപ്തിവിശ്വാസമായിരുന്നു തിരുമേനിക്കുണ്ടായിരുന്നത്. ആധുനിക കാലഘട്ടത്തിൽ മലങ്കരസഭ ഭാവിയിലേക്ക് നടത്തിക്കൊണ്ടിരിക്കുന്ന ഏറ്റവും മൂല്യമുള്ള വട്ടിപ്പണ നിക്ഷേപമാണ് ഭാഗ്യസ്മരണാർഹനായ തെയോഫിലോസ് തിരുമേനിയുടെ ബുദ്ധിശാലയിൽ വിടരുകയും അദ്ദേഹം പരിപോഷിപ്പിച്ച് വളർത്തുകയും ചെയ്ത ഓറിയന്റേഷൻ പ്രോഗ്രാം എന്ന് ഭാവിചരിത്രം വിലയിരുത്തും എന്നു ഞാൻ കരുതുന്നു.

തെയോഫിലോസ് എന്ന നാമധേയത്തിന്റെ അർത്ഥത്തെ സ്വന്തം ജീവിതത്തിലേക്ക് പരിഭാഷപ്പെടുത്തുകയും സുവിശേഷകനായ ലൂക്കോസിന്റെ ശ്രീമാൻ എന്ന സംബോധനയ്ക്ക് അനുയോജ്യമായി ജീവിക്കുകയും ചെയ്ത മാർ തെയോഫിലോസ് പിതാവിനെക്കുറിച്ച് 1981-ലെ മദ്ധ്യവേനൽ അവധിക്കാലത്ത് ഒരു കൗമാരപ്രായക്കാരന്റെ മനസ്സിൽ പതിഞ്ഞ ചില ചിത്രങ്ങൾ പുനരാവിഷ്ക്കരിക്കുവാനുള്ള ഒരു അവിദഗ്ദ്ധശ്രമമായി മാത്രം ഈ ചെറുകുറിപ്പിനെ കാണുമല്ലോ?

# ഓർമ്മയിൽ ഒരു ചെറുപുഞ്ചിരി

**പ്രൊഫ. ഇ. ജോൺ മാത്യു കൂടാരത്തിൽ**

1991 ഏപ്രിൽ 27-ന് കൊല്ലം ഭദ്രാസനത്തിന്റെ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനി, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനായി മലങ്കരസഭയുടെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി സ്ഥാനമേറ്റു. അന്ന് സഭയിലെ അങ്കമാലി-ബോംബെ ഭദ്രാസനങ്ങളുടെ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി സീനിയർ മെത്രാപ്പോലീത്താ എന്ന നിലയിൽ മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ ശുശ്രൂഷകൾക്ക് നേതൃത്വം നല്കി. തന്നെക്കാൾ പ്രായത്തിൽ കുറവുള്ള ഒരു തിരുമേനി സഭയുടെ ഉന്നതപദവിയിലേക്ക് ഉയർത്തപ്പെട്ടപ്പോൾ വലിയ ആദരവോടെയാണ് തെയോഫിലോസ് തിരുമേനി ആ സ്ഥാനാരോഹണങ്ങളെ ദർശിച്ചത്. അതു മാത്രമല്ല കഴിയുന്ന വേളകളിലെല്ലാം ദേവലോകം അരമനയിലെത്തി പരിശുദ്ധ ബാവാതിരുമേനിയെ സന്ദർശിക്കുവാനും സഭാകാര്യങ്ങളെക്കുറിച്ച് ഹൃദയം തുറന്നു സംസാരിക്കാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. മാത്യൂസ് ദ്വിതീയൻ ബാവായുടെ ഭരണരീതികളെ തെയോഫിലോസ് തിരുമേനി സശ്രദ്ധം വീക്ഷിക്കുകയും ശ്ലാഘിക്കേണ്ടതിനെ ശ്ലാഘിക്കയും സഭയുടെ ഉയർച്ചയ്ക്ക് വിഘാതമായത് കാണുമ്പോൾ അത് തിരുത്തുവാൻ ശ്രദ്ധിക്കുകയും ചെയ്തിരുന്നു.

ഈ രണ്ടു പിതാക്കന്മാരുമായി ഊഷ്മളസ്നേഹബന്ധം പുലർത്തിയിരുന്നതുകൊണ്ട് ഈ കാര്യങ്ങൾ നേരിട്ടറിയുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. ദേവലോകം അരമനയിൽ അഭിവന്ദ്യ തെയോഫിലോസ് തിരുമേനി എത്തുമ്പോൾ പരിശുദ്ധ ബാവായുമായി നടത്തുന്ന സഭാകാര്യചർച്ചകളിൽ ഈ പിതാക്കന്മാരുടെ സെക്രട്ടറിമാർ ശെമ്മാശ്ശന്മാർ എന്നിവരോടൊപ്പം അടുത്തുനിന്ന് ഇവരെ കേൾക്കാനും ശ്രദ്ധിക്കാനും എനിക്ക് ഇടവന്നിട്ടുണ്ട്.

ഒരു മകനെപ്പോലെ സ്നേഹിച്ച ഈ രണ്ട് പിതാക്കന്മാരുടേയും ജീവിതത്തിന്റെ മേന്മയും വശ്യതയും രുചിച്ചറിയാനുള്ള ഒട്ടനവധി സംഭവങ്ങളുണ്ടായിട്ടുണ്ട്. അതിൽ ഒന്ന് ചുവടെ ചേർക്കുന്നു.

അഭിവന്ദ്യ തെയോഫിലോസ് തിരുമേനി പരിശുദ്ധ ബാവായെ സന്ദർശിക്കാൻ ഒരു ദിവസം വൈകുന്നേരം ദേവലോകം അരമനയിൽ എത്തി. ആ രാത്രി പരി. ബാവായോടൊപ്പം ചിലവഴിച്ചു. പ്രഭാതത്തിൽ ഏകദേശം എട്ടുമണിയായപ്പോൾ അരമനയിൽനിന്ന് ബാവാ തിരുമേനിയുടെ പ്രിൻസിപ്പൽ സെക്രട്ടറി സാം കുട്ടമ്പേരൂരച്ചൻ എന്നെ വീട്ടിലേക്ക് ഫോൺ ചെയ്തു പറഞ്ഞു: 'എത്രയും വേഗം ഒരു ഡോക്ടറേയുംകൂടി ദേവലോകത്തേക്ക് വരണം. തെയോഫിലോസ് തിരുമേനിക്ക് രാവിലെ ശക്തമായ ശാരീരികാസ്വാസ്ഥ്യം അനുഭവപ്പെടുന്നു. ഡോക്ടർ പത്രോസ് മത്തായിയേയോ, ഡോക്ടർ ചെമ്മനമോ, ഡോ. ബാബു ചാക്കോയോ അടുത്തില്ല'.

ഈ ഫോൺ സന്ദേശം എന്നെ അസ്വസ്ഥനാക്കി. ഒന്ന് തിരുമേനിക്ക് പെട്ടെന്നുണ്ടായ അസ്വസ്ഥത. രണ്ട് ഞാൻ ഏതു ഡോക്ടറെ വിളിച്ചുകൊണ്ടുപോകും. സാം അച്ചനെ തിരികെ വിളിച്ചപ്പോൾ തിരുമേനിക്ക് വല്ലാത്ത വിയർപ്പും തലചുറ്റലും ഉണ്ടെന്നും പറഞ്ഞു. ഏതെങ്കിലും ഒരു ഡോക്ടറുടെ സഹായം ലഭിക്കണം. ഞാൻ വീട്ടിൽ നിന്നിറങ്ങി എന്റെ അയൽവാസിയായ ജേക്കബ് സഖറിയ ഡോക്ടറുടെ അടുത്തേക്ക് ചെന്നു. ഞാൻ ഈ ആവശ്യം അദ്ദേഹത്തെ അറിയിച്ചു. തള്ളാനും കൊള്ളാനും വയ്യാത്ത അവസ്ഥ ഡോക്ടർക്കുണ്ടായി. അദ്ദേഹം നിസ്സംഗതയിൽ പറഞ്ഞു: 'ഞാൻ ത്വക്ക് സംബന്ധമായ രോഗത്തെ ചികിത്സിക്കുന്ന ആളാണ്. തിരുമേനിയെ പരിശോധിച്ച് മരുന്നു നല്കാൻ സാദ്ധ്യമല്ല'. ഈ മറുപടി എന്നെ വിഷമിപ്പിച്ചെങ്കിലും പിൻമാറിയില്ല. അദ്ദേഹത്തോട് ഒരു സ്റ്റെതസ്കോപ്പുമായി വന്ന് ഒന്ന് ഹൃദയമിടുപ്പിന്റെ അവസ്ഥ ഒന്ന് പരിശോധിച്ചാൽ മതിയെന്നു പറഞ്ഞു. മനസ്സില്ലാമനസ്സോടെ ഡോക്ടർ സമ്മതിച്ചു.

കാറിൽ ഒട്ടുംവൈകാതെ ഞങ്ങൾ അരമനയിലെത്തി. ബാവാതിരുമേനിയും സാംഅച്ചനും ശെമ്മാശ്ശന്മാരുമെല്ലാം തെയോഫിലോസ് തിരുമേനിയുടെ കിടക്കയ്ക്കടുത്തുണ്ട്. തിരുമേനി കണ്ണടച്ചു കിടക്കുകയാണ്. ശരീരം നന്നായി വിയർക്കുന്നുണ്ട്. ഡോക്ടർ എത്തിയിട്ടുണ്ടെന്ന് തിരുമേനിയെ അറിയിച്ചു. ഡോക്ടർ തിരുമേനിയെ പരിശോധിച്ചു. പൾസ്ബീറ്റ്, ഹൃദയമിടിപ്പ് ഒന്നിലും



അസ്വാഭാവികമായി ഒന്നും കണ്ടില്ല. തിരുമേനി കണ്ണുതുറന്നു. ഡോക്ടർ തിരുമേനിയുടെ അടുത്തിരുന്ന് സംസരിച്ചു. തിരുമേനി കട്ടിലിൽ എഴുന്നേറ്റിരുന്നു, വീണ്ടും ഉന്മേഷവാനായി.

തിരുമേനിക്ക് ഞാൻ ഡോക്ടറെ പരിചയപ്പെടുത്തിക്കൊടുത്തു. കോട്ടയം മെഡിക്കൽ കോളജിലെ ത്വക്ക് രോഗവിഭാഗത്തിന്റെ മേധാവിയാണ്; മാർ ഏലിയ കത്തീഡ്രൽ അംഗമാണ്; താമസിക്കുന്നത് അക്കരബാബുവിന്റെ വിടുംകഴിഞ്ഞ് ദേവലോകം റോഡിൽ അഞ്ചാമത്തെ വീട്ടിലാണ്. തിരുമേനിയുടെ മുഖത്ത് വിടർന്ന ചിരി ഒരിക്കലും മറക്കാൻ സാദ്ധ്യമല്ല. ശാരീരികാസ്വാസ്ഥ്യത്തിന് ഒരു ത്വക്ക്രോഗവിദഗ്ദ്ധന്റെ പരിചരണം ലഭിച്ച അമൂർത്തമായ സന്ദർഭം. തിരുമേനി സ്വതസിദ്ധ ശൈലിയിൽ ചിരിച്ചു. ഒരു ചെറുപുഞ്ചിരി. ക്ഷീണം മാറുന്നതിലുള്ള സംതൃപ്തി പ്രകടമായി. ഡോക്ടറുടെ കൈപിടിച്ച് ഒത്തിരി നന്ദി പറഞ്ഞു. ഡോക്ടറുടെ ജീവിതത്തിലെ അസുലഭമായ സന്ദർഭം. ശെമ്മാശ്ശൻ ചായയുമായി എത്തി. പരി. ബാവാ തിരുമേനിയും തെയോഫിലോസ് തിരുമേനിയും ഡോക്ടറും ചായകുടിച്ചു. ഡോക്ടർ തിരിച്ച് മെഡിക്കൽ കോളജിലേക്കു പോയി.

സംഭവം ചെറുതെങ്കിലും തെയോഫിലോസ് തിരുമേനിയുടെ വശ്യമായ വ്യക്തിത്വത്തിന്റെ ചാരുത നിമിഷങ്ങൾകൊണ്ട് പ്രകടമായി. തന്നെ സഹായിക്കാൻ വന്ന ഡോക്ടറോടും കൊണ്ടുവന്ന ആളിനോടുമുള്ള വാത്സല്യം വർണ്ണനാതീതമാണ്. എല്ലാ ചെറിയ കാര്യങ്ങൾക്കും അതിന്റേതായ വില കല്പിച്ചുകൊടുത്ത ഒരു ജീവിതശൈലിയുടെ ഉടമയായിരുന്നു തിരുമേനി.തനിക്ക് പ്രിയമായ ഒരു സെന്റുകുപ്പി കൊടുക്കുന്നവരോടുപോലും തിരുമേനി അത് കാണിച്ചിരുന്നു. ആരിൽനിന്നൊക്കെ സഹായങ്ങൾ ലഭിച്ചിട്ടുണ്ടോ അതൊക്കെ തിരുമേനി വിസ്മരിക്കാതെ അവരെ സഹായിച്ചിട്ടുമുണ്ട്. അങ്ങനെ അദ്ദേഹത്തിനു മാത്രമായി കോർത്തിണക്കാൻ സാധിച്ച സ്നേഹബന്ധത്തിന്റെ കണ്ണിയിൽ ഞാനും ഭാഗഭാക്കായി. ഇന്നും അതിൽ അഭിമാനം കൊള്ളുന്നു. എന്നാലും ഇപ്പോൾ എനിക്കൊരു ആശങ്ക. ഹൃദയസംബന്ധമായി എന്തെങ്കിലും പ്രശ്നങ്ങൾ അന്ന് സംഭവിച്ചിരുന്നെങ്കിൽ ഞാൻ കൊണ്ടുചെന്ന ത്വക്ക്രോഗവിദഗ്ദ്ധന്റെ സേവനം മതിയാവുമായിരുന്നോ? തിരുമേനി അതേപ്പറ്റി എന്നോട് ഒന്നും പറഞ്ഞിട്ടില്ലെങ്കിലും ആ ചെറുപുഞ്ചിരിയിൽ ആ ചോദ്യവും ഉണ്ടെന്ന് എനിക്കിപ്പോൾ തോന്നുന്നു.

# ആലുവായിലെ ആത്മീയ സന്തോഷം

**പ്രൊഫ. ഏബ്രഹാം മാത്യു**

1990 മെയ് 9-ന് M. G. O. C. S. M.-ന്റെ ആഭിമുഖ്യത്തിൽ ആലുവയിൽ നടന്ന 80-ാം ജന്മദിനാഘോഷവേളയിലാണ് ആലുവ സെന്ററിന്റെ തറക്കല്ല് അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി സ്ഥാപിച്ചത്. അന്നു ഞങ്ങൾ തിരുമേനിക്ക് 100 വയസ്സ് ആശംസിച്ചു. അതിനടുത്ത വർഷം ജന്മദിനാഘോഷവേളയിൽ 81 എന്ന് പുഷ്പാലങ്കാരത്തോടെ എഴുതിയ സംഖ്യ 18 എന്ന് തിരുമേനി തിരിഞ്ഞുനിന്നു വായിച്ചു. 18 വയസ്സിന്റെ ഊർജ്ജവും 81 വയസ്സിന്റെ ശ്രേഷ്ഠതയും അന്നും എന്നും പ്രസന്നത നിറഞ്ഞ ആ പുഞ്ചിരിയിൽ ഉണ്ടായിരുന്നു. ഇരുപതു വർഷങ്ങൾക്കുശേഷം ഇന്നും ഹൃദയം തുറന്നാൽ നിറഞ്ഞു തുളുമ്പുന്നത് ആ സന്തോഷവാന്റെ സ്നേഹവും കരുണയും കരുതലുംതന്നെ.

ആലുവ യൂണിയൻ ക്രിസ്ത്യൻ കോളജ് ചാപ്പലിൽ മലങ്കര ഓർത്തഡോക്സ് സിറിയൻ കോൺഗ്രിഗേഷന് വി. കുർബ്ബാന അർപ്പിക്കുവാൻ പട്ടക്കാരനെ നിയമിച്ചയച്ചിരിക്കുന്നത് അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത ആയിരുന്ന തെയോഫിലോസ് തിരുമേനിയായിരുന്നു. വി. കുർബ്ബാന മദ്ധ്യേ തുബ്ദേനിൽ തെയോഫിലോസ് തിരുമേനിയുടെ പേരു പറഞ്ഞ് ഓർത്തിരുന്നത് മാറ്റി 'എല്ലാ മേല്പട്ടക്കാർക്കുംവേണ്ടിയും' എന്നാക്കണം എന്ന് കോളജിലെ സീനിയറായ പാത്രിയർക്കീസ് വിഭാഗം പ്രൊഫസർമാർ ആവശ്യപ്പെട്ടു. 1976-ൽ വളരെ ജൂനിയർ ആയിരുന്ന ഞങ്ങളിൽ ചില അദ്ധ്യാപകർ അതിനോട് യോജിച്ചില്ല. ഞങ്ങൾ തൃക്കുന്നത്തു സെമിനാരിയിൽ ചെന്ന് തിരുമേനിയെ കണ്ടു.

കോളജിന്റെ തുടക്കം മുതൽ മലങ്കരസഭയുമായുള്ള ബന്ധവും പ്രാരംഭകാല പ്രവർത്തകരുടെ ചരിത്രവും ആയിരുന്നു തിരുമേനി



യുടെ മറുപടി. കെ. സി. ചാക്കോ സ്വപ്നംകണ്ട ഒന്നായ മലങ്കര സഭയും വിദ്യാർത്ഥിപ്രസ്ഥാനം കോൺഫറൻസുകളിൽ പ്രാസംഗികരായിരുന്ന എ. എം. വർക്കി, എൻ. എം. ഏബ്രഹാം, എം. തൊമ്മൻ എന്നിവരുടെ സംഭാവനകളും എല്ലാം ചർച്ചാവിഷയമായി. തുടർന്ന് പലപ്പോഴും തിരുമേനിയുടെ അടുക്കൽ ഞാൻ പോയിത്തുടങ്ങി. കോളജ് അദ്ധ്യാപകനായശേഷം M. G. O. C. S. M. മീറ്റിംഗുകൾക്ക് തിരുമേനിയാണ് എന്നെ പലേടത്തും കൊണ്ടുപോയിട്ടുള്ളത്.

അധികം താമസിയാതെ പാത്രിയർക്കീസ് വിഭാഗം കോളജ് ക്യാമ്പസ്സിനോടു ചേർന്ന് സെന്റ് മേരീസ് യാക്കോബായപള്ളി വെച്ചു. ഓർത്തഡോക്സു വിഭാഗത്തിന് വളരെ നേരത്തെതന്നെ ആലുവ യൂണിയൻ ക്രിസ്ത്യൻ കോളജ് ഹില്ലിൽ സെന്റ് തോമസ് ചർച്ച് ഇടവകയുണ്ടായിരുന്നു. കോളജ് വിദ്യാർത്ഥികളും അദ്ധ്യാപകരും ക്യാമ്പസ്സിനകത്തുള്ള ചാപ്പലിൽ തുടർന്നും കുർബ്ബാനകൂടിവന്നു. അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തയായ മാർ തെയോഫിലോസിന്റെ നാമം തന്നെ കുർബ്ബാനമദ്ധ്യേ തുബ്ദേനിലും ഓർത്തുപോന്നു.

M. G. O. C. S. M. ജനറൽ സെക്രട്ടറി ജോൺ തോമസ് അച്ചൻ വളരെ പെട്ടെന്നായിരുന്നു സുഹൃത്തുക്കളെ നേടിയിരുന്നത്. ആ സൗഹൃദത്തിൽ ഞാനും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സജീവപ്രവർത്തകനായി മാറി. ആലുവായിൽ ഒരു സ്റ്റുഡന്റ്സ് സെന്റർ ആകാം എന്ന തിരുമേനിയുടെ ആഗ്രഹം ഞങ്ങളും മനസ്സിലാക്കി.

ആലുവ ഫെലോഷിപ്പ് വക സ്ഥലത്തെക്കുറിച്ച് ഞങ്ങൾ ചർച്ച ചെയ്തു. ഓർത്തഡോക്സ് പള്ളി പണിയുവാൻ ചോദിച്ചിട്ടു കിട്ടാതിരുന്ന സ്ഥലമാണ്. അന്നത്തെ ഫെലോഷിപ്പ് ഹൗസ് സെക്രട്ടറി ശ്രീ. ചീരൻ മാത്യൂസ്, ശ്രീ. എൻ. പി. ഏബ്രഹാം എന്നിവരുടെ ഉത്സാഹത്തിൽ അഭിവന്ദ്യ കൂറിലോസ് തിരുമേനി അതേക്കുറിച്ച് കൂടുതൽ ചർച്ചകൾ നടത്തി. പലവട്ടം നടന്ന ചർച്ചകൾക്ക് ഒടുവിൽ സെന്റിന് ഏഴായിരും രൂപ നിരക്കിൽ 70 സെന്റ് സ്ഥലം പരിശുദ്ധ ബാവാ തിരുമേനിയുടെ പേരിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിനുവേണ്ടി തെയോഫിലോസ് തിരുമേനി വാങ്ങി.

എക്യുമെനിക്കൽ സ്ഥാപനമായ യൂണിയൻ ക്രിസ്ത്യൻ കോളേജിനു സമീപം ഒരു സഭയുടെ മാത്രമായ സ്ഥാപനം വരുന്നത് കോളജ് ഫെലോഷിപ്പിലെ സീനിയർ അദ്ധ്യാപകർ സ്വാഗതം ചെയ്തില്ല.

നെടുമ്പാശ്ശേരി മാർ അത്തനേഷ്യസ് സ്കൂളിനുവേണ്ടി തിരുമേനി കരുതിയിരുന്ന അഞ്ച് ലക്ഷം രൂപ ഈ സ്ഥലം വാങ്ങുവാൻ ഉപയോഗിച്ചതിൽ അതൃപ്തിയുള്ളവരും ഉണ്ടായിരുന്നു. തിരുവനന്തപുരം സ്റ്റുഡന്റ്സ് സെന്ററിന്റെ ബാങ്കുവായ്പ നിലനിൽക്കുമ്പോൾതന്നെ മറ്റൊരു ബാദ്ധ്യത വിദ്യാർത്ഥിപ്രസ്ഥാനത്തിന് ഉണ്ടാകാതിരിക്കാൻ സീനിയർ സുഹൃത്തുക്കൾ മുന്നറിയിപ്പ് നല്കുന്നുണ്ടായിരുന്നു. കാലയവനികയ്ക്കുള്ളിൽ മറഞ്ഞ അനേകം സീനിയർ സുഹൃത്തുക്കളുടെ പ്രാർത്ഥനമൂലം ആയിരിക്കാം അവരുടെ പ്രവർത്തനമണ്ഡലമായിരുന്ന ആലുവായിൽ അഭിവന്ദ്യ തെയോഫിലോസ് തിരുമേനി ഈ സ്ഥലം വാങ്ങിയത്.

കോട്ടയം, തിരുവനന്തപുരം സ്റ്റുഡന്റ്സ് സെന്ററുകളിൽനിന്നും വിഭിന്നമായി ഒരു കാര്യം തുടക്കത്തിൽത്തന്നെ വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡന്റും അങ്കമാലി ഭദ്രാസനാധിപനുമായ തെയോഫിലോസ് തിരുമേനി സൂചിപ്പിച്ചിരുന്നു. ഏതെങ്കിലും കാരണവശാൽ മലങ്കരസഭയുടെ അങ്കമാലി ഭദ്രാസനാസ്ഥാനമായ തൃക്കുന്നത്തു സെമിനാരി കൈവിട്ടുപോകയാണെങ്കിൽ, ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് ആലുവ സെന്ററിലേക്ക് മാറുവാൻ സാധിക്കണം. പക്ഷേ ഒരുദിവസംപോലും അതിനിടവരുകയുമരുതെന്ന് അദ്ദേഹം ആശിച്ചു. പിന്നീട് പല അവസരങ്ങളിലും M. G. O. C. S. M.-ന് ഫണ്ട് ഉള്ളപ്പോൾ സെക്രട്ടറി അച്ചൻ നിർബന്ധിച്ചിട്ടും തിരുമേനി തുടക്കത്തിൽ സ്ഥലം വാങ്ങുവാനെടുത്ത അഞ്ച് ലക്ഷം രൂപ അദ്ദേഹം തിരികെ വാങ്ങിയില്ല. തെയോഫിലോസ് തിരുമേനിയുടെ കാലശേഷം ആ തുക വിദ്യാർത്ഥിപ്രസ്ഥാനം, അഭിവന്ദ്യ തിരുമേനിയുടെ പിൻഗാമിയായ അങ്കമാലി ഭദ്രാസനാധിപനെ ഏല്പിക്കുകയായിരുന്നു.

M. G. O. C. S. M. Students Centre എന്നതിനു പകരമായി Mar Gregorios Study Centre എന്ന് നാമകരണം ചെയ്യുവാനും കാരണം ഇതുതന്നെ. എന്നാൽ ശിലാസ്ഥാപനത്തിന് കൊണ്ടുവന്ന ശിലാഫലകം ശരിയാക്കിയ ഭദ്രാസനസെക്രട്ടറി അച്ചൻ 'Orthodox Church Centre' എന്നാണ് ശിലയിൽ എഴുതിച്ചത്. തിരുമേനിയുടെ വീക്ഷണം ശരിക്കും മനസ്സിലാക്കിയിരുന്ന വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറി അച്ചനോ, സെന്ററിന്റെ ചീഫ് കോ-ഓർഡിനേറ്റർക്കോ യാതൊരു ആശങ്കയ്ക്കും അത് ഇടനല്കിയില്ല.



'Operation Silpi' എന്ന പ്രോജക്ടിലൂടെയാണ് ആലുവ സെന്ററിന് പണം കണ്ടെത്താൻ സാധിച്ചത്. വിദ്യാർത്ഥിപ്രസ്ഥാനം അംഗങ്ങളുടെ മുഴുവൻ പങ്കാളിത്തം ഉണ്ടായിരുന്നു. ഒരിഷ്ടിക സെന്ററിന് സമ്മാനമായി നല്കുവാൻ 10 രൂപയുടെ ഒരു കൂപ്പൺ എടുത്താൽ മതി. M. G. O. C. S. M. അംഗങ്ങൾ തങ്ങളുടെ സുഹൃത്തുക്കൾക്കും അഭ്യുദയകാംഷികൾക്കും ഈ കൂപ്പണുകൾ വിതരണംചെയ്ത് പണം സമാഹരിച്ച് ഫെഡറൽ ബാങ്കിന്റെ ഏതു ശാഖയിലും നിക്ഷേപിക്കാം. യാതൊരു സർവ്വീസ് ചാർജ്ജും ഇല്ലാതെ ഫെഡറൽ ബാങ്ക് ശാഖകൾ ആ തുക സ്വീകരിച്ച് ആലുവ ബ്രാഞ്ചിലുള്ള മാർ ഗ്രീഗോറിയോസ് സ്റ്റഡി സെന്റർ അക്കൗണ്ടിൽ എത്തിക്കും. വിദ്യാർത്ഥികൾ ഇഷ്ടിക കൈമാറുന്ന കൂപ്പൺ ഡിസൈൻ ചെയ്യാനും അച്ചടിപ്പിക്കുവാനുമുള്ള സർവ്വചെലവും ഫെഡറൽ ബാങ്ക് ഹെഡ്ഓഫീസിൽ നിന്നും വഹിച്ചു. സീനിയർ സുഹൃത്തുക്കൾ 100 രൂപയുടെ കോർണർ സ്റ്റോൺ കൂപ്പണുകളാണ് വാങ്ങിയിരുന്നത്. വിദേശമലയാളികൾക്കായി ഡോളർ സ്റ്റോൺ 10 ഡോളർ മൂല്യത്തിൽ അച്ചടിച്ചിരുന്നു.

Operation Silpi-യുടെ ചീഫ് കോ-ഓർഡിനേറ്റർ ആലുവ ഓഫീസിൽ കാര്യങ്ങൾ നിയന്ത്രിച്ചിരുന്നു. സഹായത്തിന് റീജണൽ കോ-ഓർഡിനേറ്ററും സബ് റീജണൽ കോ-ഓർഡിനേറ്ററും ഉണ്ടായിരുന്നു. ഒട്ടനവധി സീനിയർ സുഹൃത്തുക്കൾ Operation Silpi-യുടെ ഭാഗമായി വിവിധ കോളേജുകളിലും, സ്കൂളുകളിലും, ഇടവകകളിലും പോയി ശില്പിയുടെ സന്ദേശം നല്കിയിട്ടുണ്ട്. ഇന്ത്യയ്ക്കകത്ത് പ്രധാനപ്പെട്ട നഗരങ്ങളിൽ പല പള്ളികളിലും കോ-ഓർഡിനേറ്റർമാർ പ്രചരണം നടത്തി Operation Silpi വിജയകരമാക്കി. വിദേശരാജ്യങ്ങൾ സന്ദർശിച്ച് ഇഷ്ടികയുടെ ദൗത്യം വിജയിപ്പിച്ചത് എം. ജി. ഒ. സി. എസ്. എം. ജനറൽ സെക്രട്ടറി ജോൺ തോമസ് അച്ചനാണ്. എല്ലാ പ്രവർത്തനങ്ങളുടേയും ചുക്കാൻ പിടിച്ചതും ആശയവൽക്കരണം നല്കി ആശീർവദിച്ച് പ്രാർത്ഥിച്ചതും മാർ തെയോഫിലോസ് തിരുമേനിയായിരുന്നു.

ഉറക്കത്തിലായിരുന്ന പല എം. ജി. ഒ. സി. എസ്. എം. യൂണിറ്റുകളും Operation Silpi-യിലൂടെ ഉണർന്നു പ്രവർത്തിക്കുവാൻ തുടങ്ങി പഴയ പല പ്രവർത്തകരും ഉത്സുകരായി വന്നതിനോടൊപ്പം ധാരാളം പുതിയ സംഘാടകരും പ്രചാരകരും വിദ്യാർത്ഥിപ്രസ്ഥാന

ത്തിനുണ്ടായി. അവർക്കെല്ലാവർക്കും സൗഹൃദം പകരാനും പ്രചോദനം നല്കുവാനും തെയോഫിലോസ് തിരുമേനിക്കു കഴിഞ്ഞു. പലരും തിരുമേനിയുമായി നേരിട്ടു ആശയവിനിമയം നടത്തുവാനും അനുഗ്രഹം പ്രാപിപ്പാനും ഇടയായി.

പിന്നീട് തിരുമേനിയുടെ സെക്രട്ടറിയും ശുശ്രൂഷകനുമായി മാറിയ കോശി മാത്യു (കൊച്ചുമോൻ) Operation Silpi-യിലൂടെയാണ് തിരുമേനിയുടെ പ്രിയപ്പെട്ടവനായത്.

റിട്ടയേർഡ് ചീഫ് എൻജിനീയർ എ. എം. മാത്യു കൺസ്ട്രക്ഷൻ ചുമതലയേറ്റു. എറണാകുളത്ത് Silpi എന്ന ആർക്കിടെക്ചറൽ ഫേമിനെയാണ് തിരുമേനി രൂപകല്പനയുടെ ചുമതല ഏല്പിച്ചത്. റിട്ടയേർഡ് സൂപ്രണ്ടിംഗ് എൻജിനീയർ തോമസ് മാത്യുവിന്റെ തായിരുന്നു സ്ട്രക്ചറൽ ഡിസൈനിംഗ്. അദ്ദേഹം തിരുമേനിയുടെ അടുക്കൽവന്ന് പോകുമ്പോൾ ഈ തിരുമേനിയോട് ഞാൻ എങ്ങനെ ഫീസ് വാങ്ങും എന്നു പറഞ്ഞ് ഞങ്ങൾ ഏല്പിക്കുന്ന കവർ എല്ലായ്പ്പോഴും തിരികെ തന്നിരുന്നത് ഓർക്കുന്നു. ആലുവായിൽതന്നെയുള്ള എൻജിനീയർ എം. സി. വർഗീസ് ആയിരുന്നു സൈറ്റ് സൂപ്പർവൈസർ. തേവൻ എന്ന ചെറുകിട കോൺട്രാക്ടർ ലേബർ കോൺട്രാക്ട് എടുത്താണ് പണികൾ ചെയ്തത്.

അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയുടെ കരിസ്മാ ഇവർക്കെല്ലാം പ്രചോദനവും ശാക്തീകരണവും ആയിരുന്നു. ഇവരെയെല്ലാം തിരുമേനി പ്രത്യേകം പ്രാർത്ഥനയിൽ ഓർക്കുമായിരുന്നു. ഓരോരുത്തരോടും വളരെ സൗമ്യമായി വിവരങ്ങൾ ചോദിച്ച് അറിയുമായിരുന്നു. ആലുവ സെന്ററിന്റെ മർമ്മപ്രധാനിയായ 'ശില്പി' ഈ ദൈവികപുരുഷൻ ആയിരുന്നു.

'പെൺകുഞ്ഞുങ്ങളേയും മാമ്മോദീസാ സമയത്ത് മദ്ബഹായിൽ ത്രോണോസ്സിൽ മുത്തിച്ച് അനുഗ്രഹിക്കാം' എന്നു പരിശുദ്ധ സുന്നഹദോസ് തീരുമാനിച്ചതിനുശേഷം പരിശുദ്ധ കാതോലിക്കാ ബാവാ അതിൻപ്രകാരം കല്പന ഇറക്കി. അതിനുശേഷം 1993 ജൂലൈ 10-ന് കിഴക്കമ്പലം ബേത്ലഹേം ദയറായിൽ നടന്ന ക്ലോത്തിംഗ് സെറിമണിയിൽ പുതിയതായി 'ഉടുപ്പ്' അണിയിച്ച സിസ്റ്റർ സാലിയെ തിരുമേനി കൈപിടിച്ച് മദ്ബഹായിലേക്ക് കൊണ്ടുപോയി ത്രോണോസ്സിൽ മുത്തിച്ചു. മടിച്ചുനിന്ന സിസ്റ്റർ



സാലിയും, സിസ്റ്റർ ദീന ഉൾപ്പെടെ സീനിയർ സിസ്റ്റേഴ്സും മദറും അതുവരെ കണ്ടിരുന്നത് nouveaurc-നു ശേഷം മദ്ബഹായുടെ പടവിൽ മുട്ടുകുത്തി നിർത്തുന്നതാണ്.

സ്ത്രീപുരുഷസമത്വം പ്രഖ്യാപിച്ചുകൊണ്ടുള്ള സഭയുടെ കല്പനയായാണ് അഭിവന്ദ്യ തിരുമേനി മുൻപറഞ്ഞ കല്പനയെ കണ്ടത്. കന്യാസ്ത്രീകളെ മദ്ബഹായിൽ പ്രവേശിക്കുവാൻ അനുവാദം നല്കുവാനും ത്രോണോസ്സിൽ ശുശ്രൂഷാസമയത്ത് ക്രമീകരണം ചെയ്യുവാനും ആ അനുവാദം ധാരാളം മതിയായിരുന്നു.

തിരുമേനിയുടെ ഭാഷയിൽ അതേ കല്പന ധാരാളം മതി 'സഭാഭരണഘടന' ഭേദഗതി വരുത്തി പ്രായപൂർത്തിയായ സ്ത്രീകൾക്ക് സഭയിൽ വോട്ടവകാശം നല്കുവാൻ. നവീകരണത്തിന്റെ തിരുത്തൽ ഉൾക്കൊള്ളാൻ സാധിച്ചിരുന്ന പുരോഗമന പ്രായോജികൻ ആയിരുന്നു മാർ തെയോഫിലോസ് പിതാവ്.

തിരുവനന്തപുരത്ത് വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫറൻസ് സെന്റ് തോമസ് മാർത്തോമ്മാ സ്കൂളിൽ നടന്നപ്പോൾ തെസ്സെ കമ്മ്യൂണിറ്റിയിൽനിന്നുള്ളവർ അടക്കം വിദേശത്തുനിന്നും പലരും പങ്കെടുത്തിരുന്നു. ആലുവായിൽനിന്നും സന്തോഷ്, ജിക്കു എന്നിവരുടെ ചുമതലയിൽ Candle light (prayer songs) service നടത്തുവാൻ തിരുമേനി അനുവാദം കൊടുത്തു. ഭക്തിസാന്ദ്രമായ ഭജനങ്ങളോടൊപ്പം സംഗീതവും, ചെറുപ്രാർത്ഥനകളും, ദീപങ്ങളും, സ്വയം സമർപ്പിക്കലും ആ സന്ധ്യാശുശ്രൂഷയുടെ ഭാഗമായിരുന്നു.

പ്രാർത്ഥനാശുശ്രൂഷയ്ക്കുശേഷം വിദ്യാലയത്തിന്റെ നടുമുറ്റത്ത് വിദേശവിദ്യാർത്ഥികളോടൊപ്പം പലരും മെഴുകുതിരി കത്തിച്ചുപിടിച്ച് പാട്ടിന്റെ ഈണത്തിന് ചുവടുവെയ്ക്കുവാൻ തുടങ്ങി. ഈ നൃത്തം ചെയ്യൽ നിർത്തിവെയ്ക്കണമെന്ന് പ്രാർത്ഥനാശുശ്രൂഷയിൽ പങ്കെടുത്ത ഒരു മെത്രാപ്പോലീത്ത ആവശ്യപ്പെടുകയും ചെയ്തു. വിഷമവൃത്തത്തിലായ സംഘാടകർക്ക് കാണുവാൻ കഴിഞ്ഞത് കത്തിച്ച മെഴുകുതിരി കൈകളിലേന്തി സംഗീതത്തിന്റെ ഈണത്തിനോടൊപ്പം കുട്ടികളോടു ചേർന്ന് ചുവടുവെയ്ക്കുന്ന തെയോഫിലോസ് തിരുമേനിയെയാണ്. ഭക്തിയിലും പ്രാർത്ഥനയിലും ശുശ്രൂഷയിലും സന്തോഷമായിരുന്നു അഭിവന്ദ്യ തിരുമേനിയുടെ സ്ഥായിയായ ഭാവം.

തനിക്കു പ്രിയമുള്ളവർ ദൂരയാത്രയ്ക്കു പോകുന്നതിനു മുമ്പ് തിരുമേനി യാത്ര പോകുന്ന സ്ഥലത്തെക്കുറിച്ചും അവിടെയുള്ള സ്നേഹിതരെക്കുറിച്ചും ഒരു വിവരണം നല്കുമായിരുന്നു. റോമിൽ താൻ കണ്ട പ്രത്യേകതകളും, ജർമ്മനിയിൽ തന്റെ സൗഹൃദവും, പൂനയെക്കുറിച്ച് തനിക്ക് അവശേഷിക്കുന്ന സ്വപ്നങ്ങളും, ഡമാസ്ക്കസിൽ പരി. ബാവാ തിരുമേനിയെ സന്ദർശിക്കേണ്ടതും അങ്ങനെ പലതും പങ്കുവെയ്ക്കലിന്റെ ഭാഗമാകും. ഏതായാലും ഒന്നു തീർച്ച, പ്രിയമുള്ളവർ ഉദ്ദിഷ്ടസ്ഥലത്ത് എത്തുന്നതിനു മുമ്പ് തിരുമേനിയുടെ സന്ദേശം അവിടെ എത്തിയിരിക്കും. തന്റെ മക്കളെ കരുതുകയും താലോലിക്കുകയും താങ്ങിത്തലോടുകയും ചെയ്തിരുന്ന പിതാവ് ആയിരുന്നു അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ്.

ആലുവ സെന്ററിൽ ചാക്കോ ശെമ്മാശ്ശൻ എത്തിയതോടെ വടക്കൻ മേഖലകളിലെ യുവജന വിദ്യാർത്ഥിപ്രസ്ഥാനങ്ങൾ കൂടുതൽ ശക്തിപ്രാപിച്ചു. Campus Cream Contest അക്കാലത്ത് ഞങ്ങൾ ആവിഷ്ക്കരിച്ച Talent search ആയിരുന്നു. അമ്പതിൽപരം കലാലയങ്ങൾ ആ Wisdom test-ന് പരീക്ഷാകേന്ദ്രങ്ങളായി. മികവുള്ള വിദ്യാർത്ഥികൾക്ക് സമ്മാനങ്ങളോടൊപ്പം സന്മാർഗ്ഗ നിർദ്ദേശവേദികളും സജ്ജമാക്കിയിരുന്നു. CUSAT, IMG, FACT എന്നിവിടങ്ങളിൽനിന്നെല്ലാം Resource persons എത്തുമായിരുന്നു. അവരെല്ലാം തെയോഫിലോസ് തിരുമേനിയുടെ നല്ലവാക്കും ആശിസ്സും സ്നേഹവും അനുഭവിച്ച് തിരുമേനി നല്കുന്ന സ്മരണികയും സ്വീകരിച്ച് യാത്ര പറയുമ്പോൾ ഞങ്ങൾ നല്കാറുള്ള കവറുകൾ വാങ്ങാറില്ലായിരുന്നു. എപ്പോഴും പ്രവർത്തിക്കുക, പുതുതായി ചിന്തിക്കുക, വെടിപ്പോടും വിശുദ്ധിയോടും ചെയ്തികൾ മികവുറ്റതാക്കുക ഇതെല്ലാം മാർ തെയോഫിലോസിന്റെ ആളത്തത്തിന്റെ ഭാഗമായതിനാൽ ഒപ്പംനിന്നിരുന്ന ഞങ്ങളും ആ പ്രഭയുടെ തെളിച്ചത്തിലാണ് നടന്നത്.

*(Former Senior Vice President MGOCSM, Chief Co-ordinator, Mar Gregorios Study Centre, Alwaye)*

# പതറാത്ത വ്യക്തിത്വം

**ഏലിയാസ് എം. ചാക്കോ**

തെയോഫിലോസ് തിരുമേനിയുമായുള്ള ബന്ധം ആരംഭിക്കുന്നത് ഞാൻ സൺഡേസ്കൂൾ അദ്ധ്യാപകനായിരുന്ന കാലത്താണ്. വ്യക്തിബന്ധം നിലനിർത്താനുള്ള തിരുമേനിയുടെ കഴിവും, തീരുമാനങ്ങൾ എടുക്കാനുള്ള വേഗതയും, അചഞ്ചലമായ നിശ്ചയദാർഢ്യവും, പ്രതിസന്ധിയിൽ പതറാത്ത വ്യക്തിത്വവും, സഭയെ സ്നേഹിക്കാനുള്ള ആർജ്ജവവും, സഭാ സമാധാനത്തിനുള്ള അഭിവാഞ്ഛയും എനിക്ക് മറക്കാനാകുകയില്ല.

1970–കളുടെ ആരംഭത്തിൽ ക്രിസ്ത്യൻ യൂത്ത് ഫോറം എന്ന സംഘടന അങ്കമാലി ഭദ്രാസനത്തിൽ ആരംഭിച്ചതും പി. സി. ഏലിയാസ് എഡിറ്ററായി 'യുവപ്രഭ' എന്ന മാസിക പ്രസിദ്ധീകരിച്ചതും ഭദ്രാസനത്തിലെ യുവശക്തിയെ തിരുമേനിയുമായി കൂടുതൽ അടുപ്പിക്കുന്നതിന് ഉപകരിച്ചു. 1972–ൽ രൂപീകരിച്ച ഈ പ്രസ്ഥാനത്തിന് പ്രൊഫ. ഇ. എം. പൗലോസ്, പ്രൊഫ. പി. സി. ഏലിയാസ്, പ്രൊഫ. ബേബി എം. വർഗീസ്, അഡ്വ. തമ്പി ചെറിയാൻ എന്നിവരാണ് നേതൃത്വം നല്കിയിരുന്നത്. 1972–ൽ സഭ പിളർപ്പിലേക്ക് നീങ്ങുന്നതിനു മുമ്പ് ഭദ്രാസനത്തിലെ ചില പള്ളികളിൽ ക്രിസ്ത്യൻ യൂത്ത് ഫോറത്തിന്റെ യൂണിറ്റുകൾ ഉണ്ടായി. ജനപങ്കാളിത്തംകൊണ്ട് ശ്രദ്ധേയമായ സെമിനാറുകൾ നടത്തുവാൻ ഫോറത്തിനു കഴിഞ്ഞു. വടക്ക് ഓർത്തഡോക്സ് വിഭാഗത്തിന്റെ തായ്‌വേര് ഒരു പരിധിവരെ ക്രിസ്ത്യൻ യൂത്ത് ഫോറം ആയിരുന്നുവെന്ന കാര്യം പലർക്കും അറിയില്ല.

തൃക്കുന്നത്ത് സെമിനാരിയിൽ തിരുമേനിയുടെ അത്മായ സെക്രട്ടറിയായി ആ കാലഘട്ടത്തിൽ ഞാൻ താമസിക്കുന്നുണ്ടായിരുന്നു. എന്റെ പ്രധാന കർത്തവ്യംതന്നെ ക്രിസ്ത്യൻ യൂത്ത് ഫോറ

ത്തിന്റെ പ്രവർത്തനങ്ങളായിരുന്നു. സഭാസംരക്ഷണസമിതിയുടെ
ആവിർഭാവത്തോടെ ഈ പ്രസ്ഥാനം മന്ദീഭവിച്ചു.

1973-ൽ ക്രിസ്ത്യൻ യൂത്ത് ഫോറത്തിന്റെ പ്രവർത്തനത്തിന്റെ
ഭാഗമായി കോതമംഗലം മാർ ബേസിൽ സ്കൂളിൽവെച്ച് ഒരു
ഞായറാഴ്ച അർദ്ധദിന മീറ്റിംഗ് സംഘടിപ്പിച്ചിരുന്നു. അതിന്റെ തലേ
ദിവസം തിരുമേനിയോടൊപ്പം തിരുമേനിയുടെ കാറിൽ യാത്ര
ചെയ്ത് കോതമംഗലം മീറ്റിംഗിനെക്കുറിച്ച് സംസാരിച്ച് ആലുവാ
യിൽ വന്ന് ഞാൻ യാത്രപറഞ്ഞ് ഇറങ്ങി.

പിറ്റേ ദിവസം കോതമംഗലത്തുവെച്ചാണ് തിരുമേനിയുടെ കാർ
കത്തിയ വിവരം അറിയുന്നത്. ആ വാർത്ത എന്നെ ഞെട്ടിച്ചു.
തുടർന്ന് അന്ന് നടത്താനിരുന്ന യോഗം റദ്ദാക്കി. സെമിനാരിയിൽ
തിരിച്ചെത്തുമ്പോൾ കത്തിക്കരിഞ്ഞ കാർ മാത്രം കാണാൻ കഴിഞ്ഞത്
മനസ്സിനെ വളരെയധികം നൊമ്പരപ്പെടുത്തി. അപ്പോഴും തിരുമേനി
കാണിച്ച മനസാന്നിദ്ധ്യവും അചഞ്ചലമായ നിശ്ചയദാർഢ്യവും
എന്നെ അത്ഭുതപ്പെടുത്തി. തിരുമേനി അനുഭവിച്ച ഈ കഷ്ടത
കളെല്ലാം ക്രിസ്തീയ ജീവിതത്തിന്റെ ഭാഗമായാണ് ഞാൻ വിശ്വസി
ക്കുന്നത്. ആ കാലഘട്ടത്തിൽ തിരുമേനി അത്രമാത്രം വേദനകളും
കഷ്ടതകളും അനുഭവിച്ചിട്ടുണ്ട്. അന്നുള്ള സഭാപിതാക്കന്മാരിൽ
ആരാണ് തിരുമേനിയെപ്പോലെ ഇത്ര കഷ്ടതകൾ അനുഭവിച്ചിട്ടുള്ളത്?
ഒരുപക്ഷേ ഈ സന്ദർഭങ്ങളിൽ ബോംബെ ഭദ്രാസനത്തിന്റെ ചുമ
തലയും W. C. C.യുടെ അന്തർദ്ദേശീയ തലത്തിലുള്ള പ്രവർത്തന
ങ്ങളുമായിരിക്കും തിരുമേനിക്ക് അല്പമെങ്കിലും ആശ്വാസം
പകർന്നത്. അവിടുത്തെ ഭാരിച്ച ഉത്തരവാദിത്തം അങ്കമാലിയിലെ
പ്രവർത്തനങ്ങളിൽ ശ്രദ്ധ കുറയുന്നതിന് ഇടയാക്കരുതെന്ന് തിരു
മേനിക്ക് നിഷ്ഠയുണ്ടായിരുന്നു. ഈ കാലഘട്ടത്തിൽ ബ. മണ്ണാറ
പ്രായിലച്ചന്റെ റോൾ ശ്ലാഘനീയംതന്നെ. ഭദ്രാസനത്തിലെ പാത്രി
യർക്കീസ് വിഭാഗത്തിലുള്ളവരെയും ഉൾക്കൊണ്ടുകൊണ്ട് മുമ്പോട്ട്
നീങ്ങുവാൻ തിരുമേനി സ്വീകരിച്ച പ്രവർത്തനശൈലിയെ സഭാ
നേതൃത്വവും തെക്കുനിന്നുള്ളവരും വിമർശിച്ചിരുന്നു എന്നുള്ളതിന്
രണ്ട് ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കട്ടെ.

'തിരുമേനി ഞങ്ങളുടെകൂടെ നിന്നാൽ അങ്ങുതന്നെയായിരിക്കും
ഞങ്ങളുടെ പാത്രിയർക്കീസ്' എന്നുപോലും അങ്കമാലി ഭദ്രാസന



ത്തിലെ നേതൃനിരയിലുണ്ടായിരുന്ന വൈദികശ്രേഷ്ഠർ ഒരുമിച്ചു
പറഞ്ഞിട്ടും, തിരുമേനി ആ അഭിപ്രായത്തെ തള്ളിക്കളഞ്ഞു. പക്ഷേ,
സഭാപ്രശ്നങ്ങളെ അതിജീവിക്കുവാൻ തിരുമേനി മറ്റു പല കാര്യ
ങ്ങൾ ചെയ്യുകയാണുണ്ടായത്. അതിലൊന്ന് അപ്രേം മാർ തീമോ
ത്തിയോസിനെ ഓർത്തഡോക്സ് സഭയിലെ ഒരു മെത്രാപ്പോലീത്ത
എന്ന നിലയിൽ സ്വീകരിക്കാമെന്ന ഭദ്രാസന പൊതുയോഗത്തിലെ
പ്രസ്താവനയും ഭദ്രാസന ജിഹ്വയായ സഭാചന്ദ്രികയിൽ വന്ന കല്പ
നയുമാണ്. ഇത് വിമർശനാത്മകമാകുമെന്നു ആ കല്പന എഴുതു
മ്പോൾ തിരുമേനിയുടെ മുഖം വിളിച്ചറിയിക്കുന്നുണ്ടായിരുന്നു. ഭദ്രാ
സനസ്ഥാനത്തു വന്ന മാർ തീമോത്തിയോസിനെ സ്വീകരിക്കുവാൻ
സന്നദ്ധത കാണിച്ച തിരുമേനി സഭാസമാധാനത്തിനുവേണ്ടി
പ്രവർത്തിക്കണമെന്നു പറയുകയുണ്ടായി. ഈ തീരുമാനം ഭദ്രാസന
ത്തിലെ വൈദികരെയും അത്മായരെയും സന്തോഷിപ്പിച്ചു.

രണ്ടാമത്തെ സംഭവം മാർ തീമോത്തിയോസിന്റെ വിസ
ഗവണ്മെന്റ് ക്യാൻസൽ ചെയ്ത നടപടിയാണ്. ഇതുമൂലം ഭദ്രാസന
ത്തിലെ അന്തരീക്ഷം കുറെക്കൂടി കലുഷിതമായി. ആയിടയ്ക്ക്
ഭദ്രാസനത്തിലെ വൈദികശ്രേഷ്ഠരിൽ പ്രമുഖരുടെ നേതൃത്വത്തിൽ
അനധികൃതമായി ഒരു ഭദ്രാസനപൊതുയോഗം പെരുമ്പാവൂർ
ബഥേൽ സുലോക്കോ പള്ളിയിൽ വിളിച്ചുകൂട്ടിയിരുന്നു. ധാരാളം
പേർ പങ്കെടുത്ത ആ പൊതുയോഗത്തിൽ വിസ ക്യാൻസൽ ചെയ്ത
ഗവണ്മെന്റിന്റെ നടപടി പിൻവലിക്കാൻ അഭ്യർത്ഥിച്ചുകൊണ്ടുള്ള ഒരു
പ്രമേയം പാസ്സാക്കി. ആ പ്രമേയം തിരുമേനിതന്നെ കൊടുക്കണ
മെന്നു തിരുമേനിയെ തൃക്കുന്നത്തു സെമിനാരിയിൽ വന്നു കണ്ട,
ആ പൊതുയോഗത്തിന്റെ പ്രതിനിധികളായി വന്ന വൈദികശ്രേഷ്ഠർ
ആവശ്യപ്പെട്ടു. ഇതോടുകൂടി പ്രശ്നങ്ങൾ തീരുമെന്നായിരുന്നു
അവരുടെ വാഗ്ദാനം. ആദ്യം അക്കാര്യത്തിൽ തിരുമേനി വിസമ്മതം
പറഞ്ഞുവെങ്കിലും അവസാനം അവരുടെ നിർബന്ധത്തിന് വഴങ്ങു
കയാണുണ്ടായത്. പെരുമ്പാവൂർ ടി. ബി.യിൽവെച്ച് അന്നത്തെ ആഭ്യ
ന്തരമന്ത്രി കെ. കരുണാകരന് നിവേദനം നല്കി തിരുമേനി മടങ്ങു
മ്പോൾ ഞാൻ തിരുമേനിയോടൊപ്പം ഉണ്ടായിരുന്നു. മനസ്സാകെ
കലുഷിതമായിരുന്നെങ്കിലും തിരുമേനി പറഞ്ഞു: 'ഇങ്ങനെയെങ്കിലും
സഭയിൽ സമാധാനം ഉണ്ടായാൽ നന്ന്. എനിക്കീക്കാര്യത്തിൽ വിട്ടു
വീഴ്ച വേണമെന്ന് എന്റെ മനസ്സ് പറയുന്നു. ഞാനോർത്തുപോകു

ന്നത് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായേ യാണ്'. തിരുമേനി നിർത്തി.

സഭാസമാധാനത്തിനായി ഭദ്രാസനഭരണംവരെ കൈമാറുവാൻ തിരുമേനി സന്നദ്ധനായിരുന്നു. പാത്രിയർക്കീസ് അനുഭാവികൾ ഏറെയുള്ള ഒരു ഭദ്രാസനമെത്രാപ്പോലീത്തയായി ഭരിച്ച തിരുമേനിക്ക് 1967 മുതൽ 1972 വരേയ്ക്കും സർവ്വവിധ പിന്തുണയും അങ്കമാലി ഭദ്രാസനം നല്കിയിരുന്നു. ശമ്പളപരിഷ്ക്കരണം, വൈദികരുടെ ട്രാൻസ്ഫർ, മെഡിക്കൽ രംഗത്തെ വിപ്ലവകരമായ ചുവടുവെയ്പ്, ഓർത്തഡോക്സ് സഭകളിൽ മലങ്കരസഭയ്ക്കുള്ള സമുന്നതസ്ഥാനം എന്നിവ ലക്ഷ്യമിട്ടു തിരുമേനി വെച്ച ഓരോ കാൽവെയ്പ്പുകളും തിരുമേനിയുടെ നേതൃത്വപാടവത്തെ വിളിച്ചോതുന്നതായിരുന്നു. തിരുമേനി ഒരിക്കലും ഭദ്രാസനത്തിനു യോജിക്കാത്ത മെത്രാപ്പോലീത്തയായിരുന്നില്ല. അഞ്ചു വർഷംകൊണ്ട് ഭദ്രാസനത്തിന്റെ ഘടന തന്നെ മാറ്റിയെടുത്തു. സഭയിൽ ഭിന്നത ഉടലെടുക്കാതിരുന്നെങ്കിൽ മലങ്കരയിലെ ഏറ്റവും നല്ല ഭദ്രാസനം അങ്കമാലി ആകുമായിരുന്നു. അന്തർദ്ദേശീയ നിലവാരവും, ആദ്ധ്യാത്മിക ഉന്നതിയും, ആതുര സേവന പ്രതിബദ്ധതയുമുള്ള ഭദ്രാസനം. ഒരു സമയത്ത് പാത്രിയർക്കീസ് കക്ഷിക്കാർ ഏറെയുണ്ടായിരുന്ന അങ്കമാലി ഭദ്രാസനത്തിൽ ഒരു വലിയ വിഭാഗത്തെ തന്റെ ഒപ്പം നിർത്തുവാൻ തിരുമേനിക്ക് സാദ്ധ്യമായി എന്നത് ഒരു വലിയ വിജയംതന്നെയാണ്.

# അപൂർവ്വ വ്യക്തിത്വം

**ജോർജ് മത്തായി നൂറനാൽ**

എന്റെ മനസ്സിന്റെ ഒരു കോണിൽ മായാത്ത ഓർമ്മകൾ ബാക്കി വെച്ച ഒരു അപൂർവ്വ വ്യക്തിത്വമാണ് തെയോഫിലോസ് തിരുമേനിയുടേത്. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൽ ചെറുപ്പം മുതലേ സജീവമായി പ്രവർത്തിച്ചിരുന്നതുകൊണ്ട് പല അവസരങ്ങളിലും തിരുമേനിയുമായി അടുത്ത് ഇടപഴകുവാൻ അവസരം ലഭിച്ചിട്ടുണ്ട്. എന്റെ പിതാവ് ഫാദർ മത്തായി നൂറനാലുമായി വളരെ അടുത്ത ബന്ധം പുലർത്തിയിരുന്നതിനാൽ പലപ്പോഴും തിരുമേനിയെ അരമനയിലും സന്ദർശിക്കുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. എന്നെ ഏറ്റവും സ്വാധീനിച്ച ഘടകം തിരുമേനിയുടെ തലയെടുപ്പും ആഢ്യത്തത്തോടെയുള്ള പെരുമാറ്റരീതിയുമായിരുന്നു.

എന്റെ അപ്പച്ചനോടൊപ്പം ഒരിക്കൽ തിരുമേനിയെ അരമനയിൽ സന്ദർശിച്ച രംഗം ഇപ്പോഴും ഓർമ്മയുണ്ട്. ഞാനും അപ്പച്ചനും അരമനയിലെ സ്വീകരണമുറിയിൽ ചെന്നു കയറിയപ്പോൾ എഴുന്നേറ്റു നിന്ന് സ്വീകരിച്ച തിരുമേനി എനിക്ക് അത്ഭുതമായിരുന്നു. അന്നുവരെ അങ്ങനെ ഒരാളെ ഞാൻ കണ്ടിട്ടില്ല. കൈമുത്താനായി ചെന്ന അപ്പച്ചനെ തിരുമേനി കെട്ടിപ്പിടിച്ച് സ്വീകരിച്ചു. പിന്നീട് ഇരിക്കാൻ പറഞ്ഞു. അപ്പച്ചൻ ഇരുന്നു. ഞാൻ അവിടെത്തന്നെ നിന്നു. തിരുമേനി ഇരിക്കാൻ ആംഗ്യം കാണിച്ചെങ്കിലും ഏനിക്കത് അത്ര വിശ്വാസമില്ലാത്തതുകൊണ്ടും മുൻപരിചയിച്ചതല്ലായിരുന്നതുകൊണ്ടും ഞാൻ അവിടെത്തന്നെ നിന്നു.

അപ്പോൾ തിരുമേനി പറഞ്ഞു: 'ജോർജ്കുട്ടീ, കസേര ഇരിക്കാനുള്ളതാണ്. ഇരുന്നോളൂ. ഒരു കുഴപ്പവുമില്ല'.

എന്നെ സംബന്ധിച്ച് അന്നത്തെ പ്രായത്തിൽ ഇതൊക്കെ പുതിയ അനുഭവമായിരുന്നു. വലിയ മനസ്സുള്ളവർക്കേ അതു സാധിക്കൂ എന്നെനിക്ക് തോന്നിയിരുന്നു.

സുൽത്താൻബത്തേരി കത്തീഡ്രലിന്റെ കൂദാശയോടനുബന്ധിച്ച് പരിശുദ്ധ കാതോലിക്കാ ബാവായ്ക്കും മറ്റു തിരുമേനിമാർക്കും സ്വീകരണം ഏർപ്പെടുത്തിയിരുന്നു. കാതോലിക്കാബാവായും തിരുമേനിമാരും ഞങ്ങളുടെ വീട്ടിലാണ് താമസം. തെയോഫിലോസ് തിരുമേനിക്ക് ഒരു മുറി മാറ്റിവെച്ചിട്ടുണ്ട്. തിരുമേനിയെത്തി. കൂടെ ശെമ്മാശ്ശനെയൊന്നും കാണുന്നില്ല. കാറിൽനിന്നിറങ്ങിയ തിരുമേനി ഒരു പെട്ടിയും തൂക്കി നേരെ സ്വീകരണമുറിയിലെത്തി. എന്നെ കണ്ട യുടനെ തിരുമേനിയുടെ മുറി കാണിച്ചു തരുവാൻ ആവശ്യപ്പെട്ടു. പെട്ടി ഞാൻ പിടിക്കാമെന്നു പറഞ്ഞപ്പോൾ ആദ്യം വിസമ്മതിച്ചു. പിന്നീട് എന്റെ നിർബന്ധത്തിനു വഴങ്ങി. മുറിയിൽ ചെന്നപ്പോൾ ഞാൻ ചോദിച്ചു. തിരുമേനിയുടെ ശെമ്മാശ്ശനെവിടെ. എല്ലാ ശെമ്മാശ്ശന്മാർക്കുംകൂടി ഒരു മുറി തയ്യാറാക്കിയിട്ടുണ്ട്. തിരുമേനി ഒന്നു ചിരിച്ചിട്ട് പറഞ്ഞു: 'ഞാനൊറ്റയ്ക്കേയുള്ളൂ. ഡ്രൈവറുടെ കാര്യം ഒന്നു നോക്കണം'. ശെമ്മാശ്ശന്മാരില്ലാതെ തിരുമേനിമാർ ദൂരയാത്ര പോകുന്നത് അന്ന് പതിവില്ലായിരുന്നു. സന്ദേഹത്തോടുകൂടെ എന്റെ നോട്ടം കണ്ടപ്പോൾ തിരുമേനി പറഞ്ഞു: 'എന്താ ശെമ്മാശ്ശൻ കൂടെയില്ലെങ്കിൽ തിരുമേനിയാകില്ലേ'.

വിദേശരാജ്യങ്ങളിൽ നമ്മുടെ സഭയ്ക്ക് ഒരു സ്ഥാനം നേടിക്കൊടുക്കുന്നതിൽ തിരുമേനി വലിയ പങ്ക് വഹിച്ചിട്ടുണ്ട്. ആയിടയ്ക്ക് സഭയിൽനിന്നും ഒരു പ്രതിനിധിസംഘം റഷ്യൻ പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ പോയിരുന്നു. അന്ന് ആ സംഘത്തെ നയിച്ചത് വന്ദ്യ തിരുമേനിയായിരുന്നു. അക്കൂട്ടത്തിൽ ഒരംഗമായി പോകാൻ എന്റെ പിതാവിനും അവസരം ലഭിച്ചു. പോകുന്നതിന്റെ തയ്യാറെടുപ്പിന്റെ ഭാഗമായി എല്ലാ അംഗങ്ങൾക്കുംവേണ്ടി തിരുമേനി ഒരു ക്ലാസ്സ് കോട്ടയത്ത് സംഘടിപ്പിച്ചു. റഷ്യയിൽ പെരുമാറേണ്ട രീതി, ആചാരങ്ങൾ എന്നിവയെപ്പറ്റിയെല്ലാം പ്രതിപാദിക്കുന്ന ഒരു ക്ലാസ്സ്. ഒരു കാര്യം ചെയ്യുമ്പോൾ എത്ര തയ്യാറെടുപ്പോടെ വേണം അത് ചെയ്യുവാൻ എന്നതിന്റെ ഒരു ഉദാഹരണമാണിത്. റഷ്യൻ യാത്ര കഴിഞ്ഞ് തിരിച്ചെത്തിയ അപ്പച്ചന് തിരുമേനിയുടെ നേതൃത്വപാടവത്തെപ്പറ്റിയും വിദേശത്തെ സ്വീകാര്യതയെപ്പറ്റിയും ഏറെ പറയാനുണ്ടായിരുന്നു.



കാലങ്ങൾക്കുശേഷം തിരുമേനിയോടൊപ്പം ഒരു സ്റ്റേജിൽ പ്രസംഗിക്കുവാനുള്ള അവസരവും എനിക്ക് ലഭിച്ചു. കോഴിക്കോട്ട് ഞാൻ പ്രാക്ടീസ് തുടങ്ങിയതേയുള്ളൂ. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഒരു സമ്മേളനം കത്തീഡ്രലിൽ നടക്കുന്നു. തിരുമേനിയാണ് പ്രധാന പ്രഭാഷകൻ. ആശംസ നേരുന്നവരുടെ കൂട്ടത്തിൽ ഫാദർ മത്തായി നൂറനാലിന്റെ പേരുമുണ്ട്. സമയമായിട്ടും അപ്പച്ചൻ എത്തിയിട്ടില്ല. സഹകരണസംഘത്തിന്റെ ഒരു സുപ്രധാന മീറ്റിംഗുമായി ബന്ധപ്പെട്ട് അപ്പച്ചൻ തിരുവനന്തപുരത്താണ്. വരാൻ പറ്റാത്ത സാഹചര്യം സംഘാടകരെ വിളിച്ചറിയിച്ചിരുന്നു. സ്വാഗതപ്രസംഗകൻ ഇക്കാര്യം തന്റെ പ്രസംഗത്തിൽ സൂചിപ്പിച്ചു.

തിരുമേനി ഉടൻതന്നെ ഒരു ചോദ്യം: 'അച്ചന്റെ ഒരു മകൻ ഇവിടെയുണ്ടല്ലോ. എവിടെ?' മീറ്റിംഗിന് പങ്കെടുക്കാനെത്തിയ എന്നെ കണ്ടുപിടിച്ചു. എന്നെ സ്റ്റേജിലേക്ക് വിളിപ്പിച്ചു. കസേരയും തന്നു. അച്ചന്റെ അസാന്നിദ്ധ്യത്തിൽ മകൻ പ്രസംഗിക്കുമെന്നു തിരുമേനി പ്രസ്താവിക്കുകയും ചെയ്തു. യാതൊരു തയ്യാറെടുപ്പുംകൂടാതെ അവിടെ എത്തപ്പെട്ട ഞാൻ വെട്ടിലായി. എന്റെ ആശംസാപ്രസംഗത്തിന്റെ ആമുഖമായി ഞാൻ പറഞ്ഞു: 'അപ്പനു പകരം മകനെ കാര്യങ്ങൾ ഏല്പിക്കുന്ന രീതി ശരിയല്ലെന്നാണ് എന്റെ വ്യക്തിപരമായ അഭിപ്രായം. പക്ഷേ, തിരുമേനിയുടെ കല്പന അനുസരിക്കുവാൻ ഞാൻ ബാദ്ധ്യസ്ഥനായതുകൊണ്ട് പ്രസംഗിക്കുന്നു'.

തിരുമേനി എന്നെ നോക്കി തലകുലുക്കി ചിരിച്ചു. മീറ്റിംഗ് അവസാനിക്കുന്നതിനു മുമ്പ് തിരുമേനി വീണ്ടും ഒരു അവലോകന പ്രസംഗം നടത്തി. കൂട്ടത്തിൽ എന്നെ നോക്കി പറഞ്ഞു:

'നൂറനാലച്ചനെ സഭയുടെ മാത്രം സ്വത്തായിട്ട് ഞാൻ കണ്ടിട്ടില്ല. അച്ചൻ ഈ സമൂഹത്തിന്റെ മൊത്തം സ്വത്താണ്. ബഹുജന പ്രസ്ഥാനവുമായി ബന്ധപ്പെട്ട് അച്ചൻ തിരക്കിലാണെന്ന് എനിക്കറിയാം. പക്ഷേ, അച്ചന്റെ അഭാവത്തിൽ സഭയ്ക്ക് കോട്ടംവരരുത്. അതുകൊണ്ട് അത്യാവശ്യ സന്ദർഭത്തിന് അച്ചനുപകരം മകൻ പ്രവർത്തിച്ചാലും കുഴപ്പമൊന്നുമില്ല'.

അപ്പച്ചൻ വിടവാങ്ങിയിട്ട് ഇപ്പോൾ വർഷങ്ങളായി. തിരുമേനിയുടെ ഈ വാക്കുകൾ ഇപ്പോഴും എന്റെ ചെവിയിൽ മുഴങ്ങുന്നു. ഒരുപാട് കാര്യങ്ങൾ ഒരു ദീർഘദർശിയെപ്പോലെ തിരുമേനി എന്നെ പഠിപ്പിച്ചു എന്നു തോന്നുന്നു.

എന്റെ മനസ്സിൽ തിരുമേനി ഇന്നും നിറഞ്ഞുനിൽക്കുന്നു. കറതീർന്ന പെരുമാറ്റരീതി എന്നെ ആകർഷിക്കുന്നു. നമ്മുടെ സഭയുടെ നാലതിരുകൾക്കകത്തു മാത്രം ഒതുങ്ങിനിൽക്കാതെ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്ത തിരുമേനി എന്നും യുവജനങ്ങൾക്ക് പ്രിയങ്കരനായിരുന്നു. തിരുമേനിക്ക് പ്രണാമം.

*(മുൻ വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാലിന്റെ പുതൻ. കോഴിക്കോട്ട് ചാർട്ടേഡ് അക്കൗണ്ടന്റ് ആയി പ്രവർത്തിക്കുന്നു)*

# ഒരു കുളിർ കാറ്റായ്...

**ചെറിയാൻ വറുഗീസ്**

*(ജൂനിയർ ചേമ്പർ അന്തർദ്ദേശീയ പരിശീലകൻ)*

മാർ തെയോഫിലോസ്, വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ അഴകായിരുന്നു. ഹൃദ്യമായ പുഞ്ചിരി, ഭംഗിയായ വസ്ത്രധാരണം, ഹ്രസ്വമായ സംസാരം, ആകർഷണീയമായ ഇംഗ്ലീഷ് ഭാഷ - യുവാക്കളെ ആകർഷിക്കാൻ ഇതിൽപ്പരം മറ്റെന്തുവേണം.

എന്റെ വ്യക്തിജീവിതത്തിൽ ഏറെ സ്വാധീനം ചെലുത്തിയ വ്യക്തിയാണ് തെയോഫിലോസ് തിരുമേനി.

എന്റെ ഔദ്യോഗിക പ്രവർത്തനത്തോടൊപ്പംതന്നെ മാനേജ്മെന്റ് പരിശീലകൻ എന്ന നിലയിലും, സഭയുടെ ഔദ്യോഗിക സമിതികളിലെ അംഗം എന്ന നിലയിലും പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചപ്പോൾ തിരുമേനിയിൽനിന്നും ലഭിച്ച പരിശീലനം എനിക്ക് ഏറെ കരുത്തായി മാറിയിട്ടുണ്ട്. കോളജ് വിദ്യാഭ്യാസകാലത്ത് കോട്ടയം സ്റ്റുഡന്റ്സ് സെന്ററുമായി ഉണ്ടായിരുന്ന അടുപ്പം,പിന്നീട് തെയോഫിലോസ്തിരുമേനിയെ അടുത്തറിയുവാൻ കാരണമായിത്തീർന്നു.

ജൂനിയർ ചേംബറിന്റെ അന്തർദ്ദേശീയ പരിശീലകനായി ഇന്ത്യയിലും വിദേശത്തും വിവിധ ക്ലാസ്സുകൾക്ക് നേതൃത്വം കൊടുക്കുവാൻ ദൈവം അനുവദിച്ചപ്പോഴും എന്നെ ആ നിലയിലേക്ക് വളർത്തുവാൻ കൈപിടിച്ച ബലമുള്ള കരം തിരുമേനിയുടേതായിരുന്നു. അത്തരം നിരവധി സന്ദർഭങ്ങൾ വിദ്യാർത്ഥിപ്രസ്ഥാനത്തിലൂടെ എനിക്ക് ലഭ്യമായിട്ടുണ്ട്.

പത്തനാപുരം കോൺഫറൻസിനോടനുബന്ധിച്ച് 'ഓർമ്മശക്തി എങ്ങനെ വർദ്ധിപ്പിക്കാം' എന്ന വിഷയത്തിൽ നടത്തിയ വർക്ക്ഷോപ്പ് ഇതിന് ഉദാഹരണമാണ്. വർക്ക്ഷോപ്പിന്റെ പേരിന്റെ

ആകർഷണീയതകൊണ്ടാകാം വലിയൊരുഗ്രൂപ്പ് വിദ്യാർത്ഥികൾ ഇതിൽ പങ്കെടുത്തു. നൂറോളം വാക്കുകൾ കുട്ടികൾ ബോർഡിൽ എഴുതിത്, ഒന്നുപോലും തെറ്റാതെ, മുമ്പോട്ടും പിറകോട്ടും പറഞ്ഞ് കുട്ടികളെ വിസ്മയിപ്പിച്ചപ്പോൾ ലഭിച്ച നിലയ്ക്കാത്ത കരഘോഷ ത്തിനു പിന്നിൽ പുഞ്ചിരിയോടെ തിരുമേനിയുടെ സാന്നിദ്ധ്യമു ണ്ടായിരുന്നു. പിന്നീട് എത്രയെത്ര വാർഷികകോൺഫറൻസുകൾ, വേദികൾ. ഓരോ സന്ദർഭങ്ങളിലും തിരുമേനി നല്കുന്ന വാക്കു കളും പ്രചോദനവും അഭിനന്ദനവും ചെറുപുഞ്ചിരിയും കരുത്തായി എനിക്കും മറ്റ് വിദ്യാർത്ഥിപ്രസ്ഥാനം പ്രവർത്തകർക്കും അനുഭവ പ്പെട്ടു. ഈ പ്രചോദനമാണ് ഓരോ കോൺഫറൻസിലും പുതിയ വിഷയങ്ങൾ അവതരിപ്പിക്കുവാൻ ഞങ്ങൾക്ക് പ്രേരണയായത്. വിദ്യാർത്ഥിപ്രസ്ഥാനം വേദികളായിരുന്നു പരിശീലനകളരികൾ. പുതിയ വിദ്യകൾ, വിഷയങ്ങൾ ഇവയോട് വിദ്യാർത്ഥിസമൂഹം എങ്ങനെ പ്രതികരിക്കുമെന്ന് അറിയുവാനുള്ള ആദ്യപരീക്ഷണങ്ങൾ വിദ്യാർത്ഥിപ്രസ്ഥാനം സമ്മേളനങ്ങളായിരുന്നു. അത്തരം അവതര ണങ്ങൾ പിന്നീട് പൊതുവേദികളിൽ ഏറെ വിജയകരമാവുകയും ചെയ്തു. ഭാഷയുടെ ശുദ്ധിയും അവതരണത്തിന്റെ പുതുമയും തിരു മേനി എന്നും ശ്രദ്ധിച്ചിരുന്നു. കുറവുകൾ ചൂണ്ടിക്കാട്ടിയും, നന്മകൾ അഭിനന്ദിച്ചും തിരുമേനി കരുത്തുപകർന്നു.

സഭാ മാനേജിംഗ് കമ്മറ്റിയംഗമായും, സഭയുടെ വിവിധ സ്ഥാപന ങ്ങളിലേയും സമിതികളിലേയും അംഗമായും പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചപ്പോഴും എന്നെ സ്വാധീനിച്ചത് തെയോഫിലോസ് തിരു മേനിയിൽനിന്നും പഠിച്ച പാഠങ്ങളായിരുന്നു. ഏതു കാര്യത്തിലും വ്യക്തത, കൃത്യത, ഭംഗി, വിശ്വസ്തത, സമയക്ലിപ്തത ഇവ തിരു മേനിക്ക് നിഷ്ഠയായിരുന്നു. കൂടെയുള്ളവരും അങ്ങനെതന്നെ ആകണമെന്ന് തിരുമേനി ശഠിച്ചിരുന്നു. അതിന് വിഘ്നം വരുമ്പോൾ ശകാരിക്കുന്നതിലും ഒരു കുറവും വരുത്തിയിരുന്നില്ല. ഉപയോഗി ക്കുന്ന മുറിയും മേശപ്പുറവും ചുറ്റുപാടുകളും ഏറ്റവും വൃത്തിയായി വെടിപ്പോടെ തിരുമേനി സൂക്ഷിച്ചിരുന്നു.

ആഹാരം കഴിക്കുന്ന രീതിയിൽപ്പോലും ഒരു ഭംഗിയുണ്ടാ യിരുന്നു. ഒരുപക്ഷേ, വിദേശസമ്പർക്കത്തിൽനിന്നു കിട്ടിയ മേന്മ കളാകാം. തിരുമേനിയുടെ ചലനങ്ങൾ നോക്കിയിരിക്കാൻതന്നെ



കൗതുകമാണ്. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വാർഷിക കണക്കുകൾ അവതരിപ്പിക്കുന്നത് ട്രഷറാർ ആയിരുന്ന അടുത്തിടെ അന്തരിച്ച മർക്കോസ് സാർ ആയിരുന്നു. ബാലൻസ്ഷീറ്റും മറ്റ് കണക്കു സംബന്ധമായ പേപ്പറുകളും തിരുമേനിക്കും കമ്മറ്റിഅംഗങ്ങൾക്കും വിതരണം ചെയ്തശേഷം മർക്കോസ് സാർ ആമുഖമായി സംസാ രിക്കും. അപ്പോൾ തിരുമേനി പറയും, 'എനിക്ക് ഇതൊന്നും മനസ്സി ലാവുകയില്ല. ഞങ്ങൾ ശ്രദ്ധിക്കേണ്ട കാര്യം എന്തെങ്കിലും ഉണ്ടെങ്കിൽ അതുമാത്രം പറയുക'. നിമിഷങ്ങൾകൊണ്ട് അക്കൗണ്ട് പാസ്സാകും. നോക്കൂ, തിരുമേനി കൂടെയുള്ളവരിൽ അർപ്പിച്ച വിശ്വാസം എത്ര വലുതായിരുന്നു. ബാലൻസ്ഷീറ്റിൽ കോട്ടയ ത്തേയും തിരുവനന്തപുരത്തേയും ആസ്ഥികളുടെ വില വർദ്ധി ക്കുന്നത് ചൂണ്ടിക്കാട്ടി തിരുമേനി അഭിമാനത്തോടെ പുഞ്ചിരിക്കു മായിരുന്നു. കണക്കുകൾ അവതരിപ്പിക്കുമ്പോൾ, തിരുമേനി കൂടെ ക്കൂടെ പറയുന്ന ഒരു വാചകമുണ്ട്: 'ഒരു വ്യക്തിയുടെ ശരിയായ സ്വഭാവം തിരിച്ചറിയുന്നത്, അയാൾ പണവുമായി അടുത്ത് ഇടപെടു മ്പോഴാണ്' (The true metal of a person will be proved through his financial dealings).

ഏറ്റവും ഭംഗിയായ വസ്ത്രധാരണമായിരുന്നു തിരുമേനിയുടേത്. വെടിപ്പുള്ള കുപ്പായം, ആകർഷണീയമായ പേന, ഭംഗിയുള്ള ഡയറി ഇവ എപ്പോഴും കൂടെക്കരുതും. അതൊരു ജീവിതശൈലിയായിരുന്നു, അനുകരണീയമായ മാതൃകയും.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 75-ാമത് കോൺഫറൻസ് പഴയ സെമിനാരിയിൽ നടക്കുമ്പോഴാണ്, സംഘാടകശക്തിയുടെ ഔന്നത്യം അറിയുവാനും അനുഭവിക്കുവാനും എനിക്ക് കഴിഞ്ഞത്. എണ്ണയിട്ട യന്ത്രംപോലെ ഞങ്ങൾ ഒരു വിഭാഗം ചെറുപ്പക്കാർ അന്ന് ഒത്തുചേർന്നു പ്രവർത്തിച്ചു. എത്രയെത്ര പ്രശസ്തവ്യക്തികളെ ആ ദിവസങ്ങളിൽ ഞങ്ങൾ സ്വീകരിച്ചു. അത്തരം പ്രശസ്തരായ ഓരോരു ത്തരും അവരുടെ പ്രസംഗങ്ങളിൽ ഏറെ പരാമർശിച്ചത് തെയോ ഫിലോസ് തിരുമേനിയുമായുള്ള ബന്ധവും അനുഭവങ്ങളുമായിരുന്നു. കല്ദായ സഭയുടെ ഡോ. പൗലൂസ് മാർ പൗലോസും കത്തോലിക്കാ സഭയുടെ താമരശ്ശേരി രൂപതാ അദ്ധ്യക്ഷൻ ഡോ. സെബാസ്റ്റ്യൻ മങ്കുഴിക്കരിയും തിരുമേനിയെപ്പറ്റി പറഞ്ഞ വാക്കുകൾ ശ്രോതാ ക്കൾക്ക് ഏറെ ഇമ്പകരമായിരുന്നു.

പുതിയ ആശയങ്ങൾ, ആര് മുമ്പോട്ടുവെച്ചാലും അത് സ്വീകരിക്കുവാനും പരീക്ഷിക്കുവാനും തിരുമേനി ഒരുക്കമായിരുന്നു. അത്തരം നിരവധി സന്ദർഭങ്ങളിൽ ഒന്നുമാത്രമാണ്, ആലുവ സ്റ്റുഡന്റ്സ് സെന്ററിന്റെ നിർമ്മാണത്തിനായി 'ഒരു വ്യക്തി-ഒരിഷ്ടിക' എന്ന ആശയം സ്വീകരിച്ചതും, വിജയകരമായി നടപ്പിലാക്കിയതും.

വാർഷിക കോൺഫറൻസുകളിലെ സായാഹ്നങ്ങൾ തിരുമേനി വിദ്യാർത്ഥികൾക്കൊപ്പമാണ്. ഒരു മരത്തണലിലോ, വരാന്തയിലോ, തിരുമേനിയോടൊപ്പം ഞങ്ങൾ ഒത്തുകൂടും. ഓരോരുത്തരേയും തിരിച്ചറിയാൻ, അവരുടെ കുടുംബാംഗങ്ങളെപ്പറ്റി ചോദിക്കുവാൻ തിരുമേനി പ്രത്യേക താല്പര്യം കാണിച്ചിരുന്നു.

വിദ്യാർത്ഥിപ്രസ്ഥാനം പ്രവർത്തകർക്ക് ജോലി കിട്ടിയില്ലെങ്കിൽ തിരുമേനി പറയും: 'നീ ബോംബെയ്ക്ക് വന്നാൽ മതി, ഞാൻ നിനക്ക് എന്റെ സ്കൂളിൽ ജോലിതരാം'.

അതൊരു കരുതലായിരുന്നു, ഒരു പിതാവിനെപ്പോലെ. ആ സ്നേഹത്തണലിൽ ഇരുന്നവർക്ക് അവ എന്നും സന്തോഷം നല്കുന്ന, കുളിർതെന്നലായിരുന്നു. വർഷങ്ങൾ കടന്നുപോകുമ്പോഴും ആ കുളിർതെന്നൽ നമുക്ക് പ്രചോദനമാണ്, ആനന്ദമാണ്, ഒപ്പം അനുഗ്രഹവും. ഓർമ്മകൾക്കു മുമ്പിൽ പ്രണാമം.

# പുതിയ തലമുറയുടെ മെത്രാൻ

**കെ. സി. ഈപ്പൻ കണ്ടത്തിൽ**

1950-കളിൽ പരിചയപ്പെട്ട കെ. ഫീലിപ്പോസ് ശെമ്മാശ്ശനെ പിന്നീട് അച്ചനായും മെത്രാപ്പോലീത്തയായും കൂടുതൽ അറിയുവാനും അദ്ദേഹം കാലംചെയ്യുന്നതുവരേയും ആ സ്നേഹബന്ധം തുടരുന്നതിനും ഇടയായത് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. വളരെ ചെറുപ്പം മുതലേ വിദ്യാർത്ഥിപ്രസ്ഥാന സമ്മേളനങ്ങളിൽ എന്റെ പിതാവ് കെ. ഇ. ചെറിയാനോടൊപ്പം സംബന്ധിക്കാനിടവന്നത് സഭയുടെ അത്മായനേതാക്കന്മാരുമായും മെത്രാപ്പോലീത്തന്മാരുമായും ഇടപഴകുന്നതിനും സഭയോടുള്ള എന്റെ അടുപ്പം വർദ്ധിക്കുന്നതിനും ഇടയായി.

വിദ്യാർത്ഥിപ്രസ്ഥാനത്തെപ്പറ്റി ഓർക്കുമ്പോൾ എനിക്ക് ഒരിക്കലും മറക്കുവാൻ സാധിക്കാത്ത സമ്മേളനങ്ങൾ തൃശ്ശൂരും തിരുമൂലപുരം ബാലികാമഠത്തിലും നടന്നവയാണ്. പരി. ഗീവറുഗീസ് ദ്വിതീയൻ വലിയ ബാവായുടെ സാന്നിദ്ധ്യവും ഭക്തിനിർഭരവും ഘനഗാംഭീര്യശബ്ദത്തോടുകൂടിയ വി. കുർബ്ബാനയും ഇന്നും കാതുകളിൽ അലയടിക്കുന്നു. 1957-ലെ തൃശ്ശൂർ സമ്മേളനം കഴിഞ്ഞ രാത്രിതന്നെ ബഹു. എം. വി. ജോർജ്ജച്ചനോടൊപ്പം (പിന്നീട് ഒസ്താത്തിയോസ് തിരുമേനി) ഞങ്ങൾ അഞ്ച് വിദ്യാർത്ഥികൾ മലബാർ സുവിശേഷ പര്യടനത്തിന് പോയത് ഇന്നലെയെന്നപോലെ ഓർക്കുന്നു.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രസിഡന്റായിത്തീർന്ന ഫീലിപ്പോസ് മാർ തെയോഫിലോസ് എന്തുകൊണ്ടും ആ പദവിക്ക് ഏറ്റം യോഗ്യനായിരുന്നു. ഭാരവാഹിത്വം ഏറ്റെടുക്കുന്നതിന് എത്രയോ മുമ്പുതന്നെ അദ്ദേഹം വിദ്യാർത്ഥികളുടെ ഒരു സുഹൃത്തായിരുന്നു. ശെമ്മാശ്ശനായും വൈദികനായും സഭയെ പ്രതിനിധീകരിച്ച് തിരുവനന്തപുരത്ത് ഗവണ്മെന്റു തലത്തിൽ കാര്യങ്ങൾ സാധിക്കുവാൻ

വരുമ്പോഴെല്ലാം എന്റെ പിതാവിനെയും കൂട്ടിക്കൊണ്ടുപോകുവാൻ ഞങ്ങളുടെ വസതിയിൽ വരുന്നത് പതിവായിരുന്നു.

സഭയുടെ അംബാസഡറായി ആഗോളതലത്തിൽ അറിയപ്പെട്ടിരുന്ന കെ. ഫീലിപ്പോസ് അച്ചൻ മറ്റു സഭാവിഭാഗങ്ങളിലെ ആത്മീയ പിതാക്കന്മാരുടെ നല്ല സുഹൃത്തുകൂടിയായിരുന്നു. അർമ്മീനിയൻ സഭാപിതാക്കന്മാരെ കാണുന്നതിനും സെറാമ്പൂർ യൂണിവേഴ്സിറ്റി സമ്മേളനങ്ങളിൽ സംബന്ധിക്കുന്നതിനും കൽക്കട്ടയിൽ വരുമ്പോഴെല്ലാം ഞാനും അദ്ദേഹത്തോടൊപ്പം കൂടുമായിരുന്നു. നമുക്ക് സ്വന്തം പള്ളി ഇല്ലാതിരുന്ന ആ സമയത്ത് അർമ്മീനിയൻ ദേവാലയത്തിലായിരുന്നു അദ്ദേഹം കുർബ്ബാന അർപ്പിച്ചിരുന്നത്. ചെറുപ്പം മുതലേ അല്പം ഭയത്തോടും എന്നാൽ ഭക്തിയോടുംകൂടി മാത്രം സഭയുടെ മെത്രാപ്പോലീത്തന്മാരുമായി അടുത്തിടപെട്ടുകൊണ്ടിരുന്ന എനിക്ക് തെയോഫിലോസ് തിരുമേനിയുടെ മറ്റുള്ളവരോടുള്ള സമഭാവത്തോടെയുള്ള അടുപ്പം വേറിട്ടൊരു അനുഭവമായിരുന്നു.

സഭാസ്നേഹിയും ആതുരവത്സലനുമായിരുന്ന പി. ഗീവറുഗീസ് കങ്ങഴയിൽ ആരംഭിക്കുകയും പിന്നീട് മലങ്കരസഭയ്ക്ക് എഴുതിക്കൊടുക്കുകയും ചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെമ്മോറിയൽ (MGDMH) ആശുപത്രിയിൽ എന്റെ ഭാര്യ ഡോ. ഏവീസ് ഈപ്പൻ 1966-ൽ ജോലിയിൽ പ്രവേശിച്ചതു മുതൽ തിരുമേനി കാലം ചെയ്യുന്നതുവരെയും ഞങ്ങളുടെ സുഹൃദ്ബന്ധം (വളരെ പ്രായ വ്യത്യാസം ഉണ്ടായിരുന്നിട്ടുകൂടി) തുടർന്നിരുന്നു. കങ്ങഴവെച്ചു നടന്ന മെഡിക്കൽ ഓക്സിലറി ക്യാമ്പിലും സമ്മേളനത്തിലും ഭാരവാഹി അല്ലാതിരുന്നിട്ടുകൂടി തിരുമേനി ഭാഗഭാക്കായിരുന്നു. പ്രസ്ഥാനത്തിന്റെ സെക്രട്ടറി പിന്നീട് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ആയ ഫിലിപ്പോസ് തോമസ് എന്ന എന്റെ സുഹൃത്ത് ബേബി ആയിരുന്നു. ആശുപത്രിയുടെ ആരംഭകാലമായിരുന്നതിനാൽ അവിടുത്തെ സൗകര്യങ്ങളും പരിമിതമായിരുന്നു. അതിനാൽ ഞങ്ങളുടെ കുടുംബവും ഭവനവും സമ്മേളനങ്ങളുടെയും ഭാഗമായിരുന്നു, അങ്ങനെ തിരുമേനിയും ഞങ്ങളുടെ ഭവനത്തിൽ സാധാരണ സന്ദർശകനായിരുന്നു.

കങ്ങഴ ആശുപത്രി മലങ്കരസഭയുടേതായശേഷം തിരുമേനി ട്രസ്റ്റ് ബോർഡ് അംഗവും പരി. ബാവാ പ്രസിഡന്റായിരുന്ന ഗവേണിംഗ്



കൗൺസിലിന്റെ വൈസ്പ്രസിഡന്റും ദൈനംദിന കാര്യങ്ങൾ നോക്കിനടത്തിയിരുന്ന എക്സിക്യൂട്ടീവ് കമ്മറ്റി പ്രസിഡന്റുമായിരുന്നു. ആശുപത്രിയോടനുബന്ധിച്ച് തുടങ്ങിയ പി. ഗീവറുഗീസ് നേഴ്സിംഗ് സ്കൂളിന്റെ മുഴുവൻ സാമ്പത്തികസഹായവും ഏകദേശം 50 ലക്ഷം രൂപ അന്നത്തെ കാലത്ത് തിരുമേനിയുടെ സ്വന്തം സ്വാധീനത്താൽ വിദേശത്തുനിന്നും കൊണ്ടുവന്നതാണ്. ആശുപത്രിയുടെ വികസനത്തിന് പുറംരാജ്യങ്ങളിലെ വിവിധ മിഷനുകളിൽനിന്നും കോടികളുടെ സഹായം ലഭിക്കുന്നതിന് തിരുമേനിയുടെ സാന്നിദ്ധ്യവും സംസാരശേഷിയും സൗഹൃദവും ഒരു വലിയ പങ്കുവഹിച്ചിട്ടുണ്ട്.

ഒരു പ്രത്യേക സാഹചര്യത്തിൽ ഞങ്ങൾ കങ്ങഴ വിട്ട് കോട്ടയത്തിന് പോരാൻ തീരുമാനമെടുത്തപ്പോൾ ഏറ്റം വിഷമിച്ചത് തിരുമേനിയാണ്. തിരുമേനിയുടെ ജന്മദിനം ആശുപത്രിയിൽ ആഘോഷിച്ചപ്പോൾ വിവരം അറിഞ്ഞ തിരുമേനി യോഗശേഷം സെക്രട്ടറി ജോർജ്ജ് കുര്യൻ ശെമ്മാശ്ശനെയും (ഇപ്പോൾ വിദ്യാർത്ഥി പ്രസ്ഥാനം പ്രസിഡന്റായിരിക്കുന്ന ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത)കൂട്ടി നേരെ വന്നത് ഞങ്ങളുടെ വീട്ടിലേക്കാണ്. തുടർന്ന് പല രീതികളിലും പ്രവർത്തിച്ച് എന്റെ ഭാര്യ തുടർന്നും കങ്ങഴയിൽ ജോലി ചെയ്യുന്നതിനുള്ള സാഹചര്യം ഒരുക്കി. കങ്ങഴ ആശുപത്രി നേത്രചികിത്സാ വിഭാഗത്തിനും സൗജന്യനേത്രചികിത്സാ ക്യാമ്പുകൾക്കും എല്ലാവർഷവും ലക്ഷങ്ങളുടെ തുക സംഭാവന നല്കുകയും ഇപ്പോഴും നല്കിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ജർമ്മനിയിലെ ക്രിസ്റ്റഫർ ബ്ലിൻഡർ മിഷൻ (CBM)പ്രതിനിധി ഈ ആവശ്യത്തിലേക്ക് ഞങ്ങളെ വന്നു കാണുകയും തീരുമാനം മാറ്റണമെന്ന് നിർബന്ധിക്കയും ചെയ്ത അവസരത്തിൽ തിരുമേനി സിനഡ് യോഗത്തിൽനിന്നും ഇറങ്ങിവന്ന് ചർച്ചയിൽ പങ്കെടുത്തത് സി. ബി. എം. പ്രതിനിധിയെയും ഞങ്ങളെയും അത്ഭുതപ്പെടുത്തിയതു കൂടാതെ അദ്ദേഹത്തിന് ഞങ്ങളോടുള്ള പ്രത്യേക സ്നേഹവും ഞങ്ങൾക്ക് അനുഭവിച്ചറിയുന്നതിന് ഇടയാക്കി. സ്വന്തം സഭയുടെ സ്ഥാപനത്തോടുള്ള ഒരു വലിയ വാത്സല്യമാണ് അദ്ദേഹം അതുവഴി പ്രകടിപ്പിച്ചത്.

# സ്വർഗ്ഗത്തിലെ അംബാസഡർ

**ഡോ. വർഗീസ് പേരയിൽ**
*(M.G.O.C.S.M. മുൻ അസോസിയേറ്റ് സെക്രട്ടറി)*

'തെയോഫിലോസ് മെത്രാച്ചൻ ഇനിയും മലങ്കരസഭയുടെ സ്വർഗ്ഗത്തിലെ അംബാസഡർ ആയിരിക്കും'. പറഞ്ഞത് മറ്റാരുമല്ല, മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ. 1997 സെപ്തംബർ 30-ാം തീയതി ചൊവ്വാഴ്ച ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ നടന്ന അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ കബറടക്ക ശുശ്രൂഷകൾക്ക് നേതൃത്വം കൊടുത്തുകൊണ്ട് നടത്തിയ പ്രസംഗമദ്ധ്യേയാണ് പരിശുദ്ധ ബാവാ ഇപ്രകാരം കല്പിച്ചത്.

അടൂർ സെന്റ് സിറിൾസ് കോളജിന്റെ അന്നത്തെ പ്രിൻസിപ്പൽ പ്രൊഫ. എബ്രഹാം തലവടിയോടൊപ്പം കബറടക്ക ശുശ്രൂഷയിൽ പങ്കെടുക്കാനെത്തിയ ഞാൻ സാകൂതം ആ കല്പന കേട്ടുനിന്നു. അതുവരെയും എല്ലാവരും തിരുമേനിയെ മലങ്കരസഭയുടെ ലോകത്തിലെ അംബാസഡർ ആയി മാത്രമേ കരുതിയിരുന്നുള്ളൂ.

മലങ്കരസഭയുടെ പ്രവർത്തനമേഖല ഒരുകാലത്ത് കേരളത്തിൽ മാത്രമായിരുന്നു. വിദേശരാജ്യങ്ങളുമായിട്ട് നല്ല ബന്ധമുണ്ടായിരുന്ന തെയോഫിലോസ് തിരുമേനിയാണ് യഥാർത്ഥത്തിൽ മലങ്കരസഭയുടെ ചക്രവാള സീമകൾക്ക് പുതിയ അതിർവരമ്പുകൾ വിരചിച്ചത്.

തെയോഫിലോസ് തിരുമേനിയെ ആദ്യമായി അംബാസഡർ എന്നു വിളിക്കുന്നത് ഞാൻ കേട്ടത് 1994-ലാണ്. മാർത്തോമ്മാ സഭയുടെ ഇപ്പോഴത്തെ പരമാദ്ധ്യക്ഷൻ അഭിവന്ദ്യ ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായാണ് അപ്രകാരം വിളിച്ചത്.



മാർത്തോമ്മാ സഭയുടെ തിരുവനന്തപുരം, കൊല്ലം ഭദ്രാസനാധിപനും എൻ. സി. സി. ഐ. പ്രസിഡന്റുമായിരുന്നു അദ്ദേഹം അപ്പോൾ. M. G. O. C. S. M.-ന്റെ 86-ാമത് വാർഷിക കോൺഫറൻസ് ആ വർഷം മണ്ണന്തലയിലുള്ള മാർത്തോമ്മാ റസിഡൻഷ്യൽ സ്കൂളിൽവച്ചായിരുന്നു. ആയിരം പൂർണ്ണചന്ദ്രന്മാരെ ദർശിക്കാൻ അവസരം ലഭിച്ച തിരുമേനിയുടെ ശതാഭിഷേക സ്തോത്രശുശ്രൂഷയും സമ്മേളനത്തിൽ ഉണ്ടായിരുന്നു. അന്ന് തെയോഫിലോസ് തിരുമേനിയുടെ അന്തർദേശീയ തലത്തിലുള്ള പ്രാധാന്യത്തെക്കുറിച്ച് മാർത്തോമ്മാ സഭയിലെ ഒരു എപ്പിസ്കോപ്പ വർണ്ണിക്കുന്നതു കേട്ട് ഞാൻ അഭിമാനംകൊണ്ടു.

ആലുവ ഏലൂർ ഫാക്ട് ഹൈസ്കൂളിൽ നടന്ന M.G.O.C.S.M. 70-ാമത് വാർഷിക കോൺഫറൻസിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽനിന്നുള്ള പ്രതിനിധിയായി ഞാൻ പങ്കെടുത്തു. അന്നത്തെ വിദ്യാർത്ഥി സെമിനാറിൽ പ്രസംഗിക്കാൻ എനിക്ക് അവസരം ലഭിച്ചു. എന്റെ പ്രസംഗത്തിൽ 'കൂലങ്കഷം' എന്ന വാക്ക് രണ്ടു തവണ ഉപയോഗിച്ചു. തുടർന്നു പ്രസംഗിച്ച ജോർജ് കുര്യൻ (ഇപ്പോൾ അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി) തന്റെ പ്രസംഗത്തിലും കൂലങ്കഷം എന്ന വാക്ക് പ്രയോഗിച്ചു. സെമിനാർ ഉപസംഹരിച്ച വേളയിൽ തെയോഫിലോസ് തിരുമേനി എന്നെ നോക്കി 'കൂലംകഷായം' എന്നു സംബോധന ചെയ്തപ്പോൾ സദസ്സ് പൊട്ടിച്ചിരിച്ചു. പിന്നെ കോൺഫറൻസ് തീരുംവരെ കുട്ടികൾ എന്നെ 'കൂലംകഷായം' എന്നാണ് വിളിച്ചത്. ടാലന്റ്നൈറ്റിലും കുട്ടികൾ എന്നെ കൂലംകഷായം എന്നു വിളിച്ച് ആ പേര് ഉറപ്പിച്ചു.

ആലുവ കോൺഫറൻസിൽവച്ച് തിരുമേനി പറഞ്ഞ ചില പദപ്രയോഗങ്ങൾ ഞാൻ ഇന്നും മറന്നിട്ടില്ല. സുൽത്താൻ ബാറ്ററി, കമ്മട്ടി എന്നിങ്ങനെ ചില പദങ്ങൾ ഉദാഹരണം.

1996-ൽ ഞാൻ പ്രസ്ഥാനത്തിന്റെ അസോസിയേറ്റ് സെക്രട്ടറിയായി. തിരുമേനിയുടെ വ്യക്തിത്വം കൂടുതലായി മനസ്സിലാക്കാൻ ഈ കാലത്ത് അവസരം ലഭിച്ചു. 1995-ൽ അടൂരിലായിരുന്നു പ്രസ്ഥാനത്തിന്റെ വാർഷികസമ്മേളനം. എന്നെ 'കൂലംകഷായം' എന്നു വിളിച്ച കാര്യം ഞാൻ ഓർമ്മിപ്പിച്ചപ്പോൾ തിരുമേനി ഒന്നു മന്ദഹസിച്ചു. എന്റെ മനസ്സിൽ ആ മന്ദഹാസം നിറഞ്ഞുനിൽക്കുന്നു.

# അനുരഞ്ജനത്തിന്റെ മെത്രാപ്പോലീത്താ

**തോമസ് ഏബ്രഹാം**

ആധുനിക മലങ്കരസഭയുടെ ശില്പികളിൽ പ്രമുഖനായ തെയോഫിലോസ് തിരുമേനിയെ ഏതു തലത്തിൽകൂടി നോക്കിക്കാണണമെന്ന് ആലോചിക്കുമ്പോൾ എനിക്ക് ആശങ്കയുണ്ട്. കെ. ഫിലിപ്പോസ് ശെമ്മാശൻ, കെ. ഫിലിപ്പോസച്ചൻ, മാർ തെയോഫിലോസ് എന്നീ നിലകളിൽ സ്മര്യപുരുഷനെ ദൂരത്തും, ചാരത്തും നിന്ന് കാണുന്നതിനും, കേൾക്കുന്നതിനും അത്യാവശ്യസന്ദർഭങ്ങളിൽ ഇടപെടുന്നതിനുമുള്ള ഭാഗ്യം എനിക്ക് ലഭിച്ചിട്ടുണ്ട്. ഞാൻ ജനിക്കുന്നതിന് രണ്ടു വർഷം മുമ്പ് 1937-ൽ ഉപരിപഠനാർത്ഥം ഇംഗ്ലണ്ടിലേക്ക് കപ്പൽകയറിയ അദ്ദേഹത്തെ ശെമ്മാശനായി ഞാൻ കണ്ടിട്ടില്ല. സിറിയൻ ക്രിസ്ത്യൻ സ്റ്റുഡന്റ്സ് കോൺഫറൺസിന്റെ സജീവ പ്രവർത്തകൻ, ട്രാവലിംഗ് സെക്രട്ടറി, കുറച്ചുകാലം ആക്ടിംഗ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുള്ള യശ്ശഃശരീരനായ എന്റെ പിതാവ് വി. ടി. ഏബ്രഹാമിൽനിന്ന് (പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂൾ പ്രഥമാദ്ധ്യാപകൻ) ശെമ്മാശനെക്കുറിച്ച് ധാരാളം കേട്ടിട്ടുണ്ട്. സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ പ്രസിഡന്റായിരുന്ന ഭാഗ്യസ്മരണാർഹനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയെ കാണാൻ ശെമ്മാശൻ പത്തനംതിട്ട ബേസിൽ അരമനയിൽ എത്തുക പതിവായിരുന്നു. അക്കാലത്ത് നമ്മുടെ സഭയുടെ ഉപസിരാകേന്ദ്രം കൂടിയായിരുന്ന മാർ പീലക്സിനോസിന്റെ അരമന വിദ്യാർത്ഥി കോൺഫറൻസിനെ, നെഞ്ചിലേറ്റി താലോലിച്ചിരുന്ന യശ്ശഃശരീരരായ ഫാദർ എൻ. ജി. കുര്യൻ, വി. ജി. ജോർജ്ജ്, പി. ഇ. ചെറിയാൻ, പി. ഇ. ദാനിയേൽ (പിന്നീട് ദാനിയേൽ മാർ പീലക്സിനോസ്) സി. പി. ചാണ്ടി തുടങ്ങി ഒരുപറ്റം ശ്രേഷ്ഠാദ്ധ്യാപകരാൽ അനുഗൃഹീതമായിരുന്നു അക്കാലത്ത് കാതോലിക്കേറ്റ് ഹൈസ്കൂളും ചുറ്റുപാടും.



വിദ്യാർത്ഥി കോൺഫറൻസ് കാലത്തിനൊപ്പം നടന്നുനീങ്ങി. ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം, 1958-ലെ സഭാസംയോജനത്തിനോടൊപ്പം ഇരുവിഭാഗങ്ങളിലെ വിദ്യാർത്ഥി കൂട്ടായ്മയുടെ പേരുകൾ ലയിപ്പിച്ച് എം. ജി. ഒ. സി. എസ്. എം. ആയി പരിണമിച്ചു. സെക്രട്ടറിയുടെ കിടപ്പുമുറിയും, അതിലെ മേശയും, കസേരയും മാത്രം ആയിരുന്നു പ്രസ്ഥാനം ഓഫീസ്. സ്ഥിരമായി ആഫീസിന്റെ ആവശ്യകത മനസ്സിലാക്കിയ സഭാകേന്ദ്രം, സി.എം.എസ്.കോളേജിന് സമീപമുള്ള എം. ഡി. ഹോസ്റ്റൽ പ്രസ്ഥാനത്തിന് വിട്ടുകൊടുത്തു. 1968-ൽ തെയോഫിലോസ് മെത്രാച്ചൻ പ്രസ്ഥാനം പ്രസിഡന്റായി ചുമതലയേറ്റു. 1969-ൽ കോട്ടയത്തുവെച്ചു നടന്ന വജ്രജൂബിലി സമ്മേളനത്തോടുനുബന്ധിച്ച് പ്രസ്ഥാനത്തിനുവേണ്ടി വിദേശ സഹായത്തോടുകൂടി നിർമ്മിച്ച ബഹുനില മന്ദിരത്തിന് പരി. ഔഗേൻ ബാവാ തറക്കല്ലിട്ടു. ഈ നിർമ്മാണസംരഭത്തിനുള്ള വിദേശഫണ്ട് സമാഹരിച്ചത് പ്രസിഡന്റ് തിരുമേനിയായിരുന്നു. മുൻ പ്രസിഡന്റ് ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയോടൊപ്പം കാൽനടജാഥയായി എത്തിയവരുടെ കൂട്ടത്തിൽ ഞാനുമുണ്ടായിരുന്നു. അനുഗ്രഹവും ആവേശവും തുളുമ്പിനിന്ന ഒരു ചടങ്ങായിരുന്നു അത്. തടിയിൽ ചിത്രപണികളോടുകൂടിയ അഴികൾ മുൻ മുൻവശത്തുള്ള ഒരു പഴയ ഇരുനില മാളികയും, മുറ്റത്ത് ഒരു കമ്പിളി നാരകവും, അല്പസ്വല്പം ക്രോട്ടൺ, ചെമ്പരത്തി ചെടികളും, വെട്ടുകല്ലിൽ തീർത്ത സംരക്ഷണമതിലും, തടിയിൽ തീർത്ത ആടിയുലയടുന്ന ഒരു ഗേറ്റുമായിരുന്ന വടക്കോട്ടഭിമുഖമായി നിന്നിരുന്ന അന്നത്തെ എം. ഡി. ഹോസ്റ്റൽ. സി. എം. എസ്. കോളേജിൽ ഇംഗ്ലീഷ് അഭ്യസിക്കാൻ വരുന്ന സുറിയാനി ക്രിസ്ത്യാനി ശെമ്മാശൻമാർക്ക് നമസ്കരിച്ച്, ഉണ്ടുതാമസിച്ച് പഠിക്കുന്നതിനുവേണ്ടി അനപത്യാ ദുഃഖിതനായ കൊല്ലപറമ്പിൽ കുര്യൻ മാത്തുണ്ണി 1921-ൽ സഭയ്ക്ക് ദാനംചെയ്ത സ്ഥലത്ത് വട്ടശ്ശേരിൽ മെത്രാച്ചൻ പണിയിച്ച് തന്റെ ഗുരുവിനു സമർപ്പിച്ചതായിരുന്നു ഈ മാളിക. 1973 ഡി.സ. 27-ന് പുതിയ മന്ദിരം പരി. ഔഗേൻബാവ കൂദാശചെയ്തു.

വെണ്ണിക്കുളം, സെന്റ് ബഹനാൻസ് സ്കൂളിൽവെച്ച് നടത്തിയ വാർഷിക കോൺഫ്രൺസിൽവച്ചാണ് പ്രസ്ഥാനവുമായി ഞാൻ ബന്ധപ്പെടുന്നത്. സ്കൂൾവിദ്യാർത്ഥിയായിരുന്ന ഞാൻ എന്റെ

പിതാവിനൊപ്പം മീറ്റിംഗിൽ പങ്കെടുത്തതും സമാപന സമ്മേളനം ആശിർവദിച്ച പരി. ഗീവർഗീസ് ദ്വിതീയൻ ബാവായെ ആദ്യമായി കാണുവാൻ സാധിച്ചതും പച്ചപിടിച്ച ഓർമ്മകളായി നിൽക്കുന്നു. നീണ്ട്, മെലിഞ്ഞ്, വെളുത്ത് വോയിൽ ജുബ്ബ ധരിച്ച പോൾ വറുഗീസ് (പിന്നീട് പൗലൂസ് മാർ ഗ്രിഗോറിയോസ് ) ആയിരുന്നു പ്രസ്ഥാനം ജനറൽ സെക്രട്ടറി.

തേവര എസ്. എച്ച്. കോളേജിൽ ഞാൻ പഠിക്കുമ്പോൾ വിദ്യാർത്ഥിപ്രസ്ഥാനം, എസ്സ്. സി. എം. മീറ്റിംഗുകൾ കോളേജ് പരിസരത്തുവെച്ച് നടത്തുവാൻ അനുവാദമില്ലായിരുന്നു. കോളേജ് പരിസരിത്തുള്ള സഭാംഗങ്ങളുടെ വീടുകളിൽവെച്ചും മുറ്റത്തുവെച്ചും, പിന്നീട് നിവേദനങ്ങളുടെ ഫലമായി ക്രമേണ ഫുട്ബോൾ കോർട്ടിന്റെ മൂലയിൽവെച്ചും കോളേജിൽ കാർപോർച്ചിൽവെച്ചും അദ്ധ്യയനവർഷത്തിൽ രണ്ടുമൂന്നു തവണ മീറ്റിംഗുകൾ മെഴുകുതിരി വെട്ടത്തിൽ കൂടിയിരുന്നത് മധുരസ്മരണകൾ തന്നെ. ചിലപ്പോൾ എം. തൊമ്മൻ സാറോ, ചുരുക്കമായി മഹാരാജാസ് കോളേജ് വിദ്യാർത്ഥിയും എറണാകുളം പള്ളി അസി. വികാരിയുമായിരുന്ന പി. വി. ജോസഫ് അച്ചനോ (ജോസഫ് മാർ പക്കോമിയോസ്) വന്ന് മീറ്റിംഗുകൾ അനുഗ്രഹപ്രദമാക്കിയിരുന്നു. പത്തിൽ താഴെ വിദ്യാർത്ഥികൾ മാത്രമായിരുന്നു അംഗങ്ങളായി ഉണ്ടായിരുന്നത്.

വെട്ടിഒതുക്കി നരകയറിത്തുടങ്ങിയ താടിമീശയും മുഖശ്രീയും കുലീനത്വവും സ്ഫുരിക്കുന്ന നടത്തവും ആരോഗദൃഢഗാത്രവുമുള്ള ഫിലിപ്പോസ് അച്ചനെ ഹാറ്റ് ധരിച്ച് ലേഡീസ് സൈക്കിളിലും, ടോപ്പ് തുറന്ന് വയ്ക്കാവുന്ന മോറീസ് മൈനർ കാറിലും തിരുനക്കരവഴി ഓടിച്ചുപോകുന്നത് ഞാൻ കണ്ടിട്ടുണ്ട്. തിരുനക്കരയിലുള്ള കിരീട ധാരണ വൈദ്യശാലയിൽ വെച്ചും പലപ്പോഴും അച്ചനെ കണ്ടിട്ടുണ്ട്.

1963-ൽ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കോട്ടയം എം. ഡി. സ്കൂളിൽവെച്ച് നടത്തിയ മെഡിക്കൽക്യാമ്പിൽവെച്ചാണ് കെ. ഫിലിപ്പോസ് അച്ചനെ അടുത്തു കാണുന്നതും ഇടപെടുന്നതും. ക്യാമ്പിന്റെ പ്രധാന സംഘാടകനായ അച്ചനെ എന്റെ പിതാവ് എനിക്ക് പരിചയപ്പെടുത്തി തന്നത് ഓർക്കുന്നു. നമ്മുടെ സഭയിലെ ഡോക്ടർമാരും, വെല്ലൂർ മെഡിക്കൽ കോളേജിലെ ഡോക്ടർമാരും പങ്കെടുത്തു വിജയിപ്പിച്ച പ്രസ്തുത ക്യാമ്പ് വിദ്യാർത്ഥിപ്രസ്ഥാന



ത്തിന്റെ ഒരു നാഴികക്കല്ലായിരുന്നു. ആതുരശുശ്രൂഷാരംഗത്ത് പ്രസ്ഥാനം കാലൂന്നി. ഈ ക്യാമ്പിന്റെ ആശയത്തിൽനിന്ന് ഉടലെടുത്തതാണ് മെഡിക്കൽ ഓക്സിലിയറി, എന്നതുപോലെ കേരളത്തിലെ മെഡിക്കൽക്യാമ്പുകളുടെ ചരിത്രത്തിലെ മുൻഗാമിയു മാണ്. കുപ്പിവെള്ളത്തിന്റെ കാലമല്ലാത്തതിനാൽ ക്യാമ്പിൽ എത്തിച്ചേരുന്നവർക്ക് കുടിവെള്ളം കരുതിയിരുന്നത് സ്കൂൾ വരാന്തകളിൽ നിരത്തിയിരുന്ന പുത്തൻ കലങ്ങളിലായിരുന്നു. ഓരോ അലൂമിനിയം മഗ്ഗും. ചുമതലാ ബാഹുല്യത്തിനിടയിലും അച്ചൻ ഓരോ കലങ്ങളും പരിശോധിച്ച് ചെറിയ കാര്യങ്ങളിലുള്ള തന്റെ വലിയ ശ്രദ്ധ പതിപ്പിച്ചത് എനിക്ക് വലിയ പാഠമായി.

ചർച്ച് വീക്കിലി, മലങ്കരസഭ, മനോരമ തുടങ്ങിയ മാധ്യമങ്ങളി ലൂടെ പ്രസ്ഥാനത്തെക്കുറിച്ചും തദ്വാരാ ഫീലിപ്പോസച്ചനെക്കുറിച്ചും കൂടുതൽ മനസ്സിലാക്കിയിരുന്നു. എന്റെ സഹോദരീ ഭർത്താവ് ഡോ. സി. വി. ചെറിയാൻ പ്രസ്ഥാനത്തിന്റെ സീനിയർ വൈസ് പ്രസിഡന്റായി പ്രവർത്തിച്ചിട്ടുള്ളതിനാൽ അദ്ദേഹത്തോടൊപ്പം പലപ്പോഴും ജനറൽബോഡി മീറ്റിംഗുകളിലും വാർഷിക കോൺ ഫറൻസുകളിലും സംബന്ധിക്കുകയും തിരുമേനിയുടെ സൗഹൃദം വഴിയുന്ന വ്യക്തിബന്ധം, പ്രതിസന്ധികളെ തരണംചെയ്യുന്ന രീതി, ആരാധനകളിലുള്ള നിഷ്ഠ, സമയക്ലിപ്തത മുതലായവ കണ്ടു മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്.

1965 ഡിസംബർ 28-ന് കോട്ടയം എം.ഡി.യിൽ വെച്ചു കൂടിയ മലങ്കര അസോസിയേഷനിലും, എപ്പിസ്കോപ്പൽ തെരഞ്ഞെടു പ്പിലും മാതൃഇടവകയെ പ്രതിനിധീകരിച്ച് എന്റെ പിതാവ് പങ്കെടുത്തിരുന്നു. അദ്ദേഹത്തെ അനുധാവനം ചെയ്ത എനിക്ക് കെ. ഫീലിപ്പോസ് അച്ചനെ, സി. റ്റി. തോമസ്, എൻ. എസ്. യൂഹാനോൻ, പോൾ വറുഗീസ്, എം. വി. ജോർജ്ജ്, എന്നീ വൈദീകർക്കൊപ്പം എപ്പിസ്കോപ്പൽ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തെന്ന സന്തോഷ വാർത്ത തൽസമയം കേൾക്കാനിടയായി. പിന്നീട് 1966 ആഗസ്റ്റ് 24-ന് കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ദേവാലയത്തിൽവെച്ച് നടന്ന സ്ഥാനാഭിഷേകചടങ്ങിൽ മോർ തെയോഫിലോസ് എപ്പിസ്കോപ്പാ യോഗ്യൻ എന്ന അംഗീകാരശബ്ദം കേൾക്കാൻ സാധിച്ചത് ധന്യമായ ഓർമ്മകൾതന്നെ. പരി. ഔഗേൻബാവായായിരുന്നു അഭിഷേക

ചടങ്ങിൽ മുഖ്യ കാർമ്മികൻ. വിദ്യാർത്ഥിപ്രസ്ഥാനത്തിലൂടെ വളരുകയും, അതിനെ അനുകരണീയമായ നിലയിൽ വളർത്തുകയും ചെയ്ത പ്രസ്ഥാനത്തിന്റെ സ്വന്തം മെത്രാപ്പോലീത്താ തന്നെ അതിന്റെ പ്രധാന അമരക്കാരനായിരിക്കട്ടെ എന്ന് പരി. സുന്നഹദോസ് തീരുമാനിച്ചത് ദൈവകല്പിതം തന്നെ.

വിശാലമായ എക്യുമെനിക്കൽ ആശയത്തിന്റെ വക്താവിനെയാണ് സ്മര്യപുരുഷനിൽ കണ്ടത്. Catch them when they are young എന്നുള്ളത് തന്റെ പ്രവർത്തനത്തിന്റെ ഒരു കുറിവാക്യമായി അദ്ദേഹം കൊണ്ടുനടന്നു. വികലമായ രാഷ്ട്രീയ സ്വാധീനത്താൽ കലാപകലുഷിതമായ കലാലയ അന്തരീക്ഷത്തിൽനിന്ന് ഹോസ്റ്റലുകൾ അന്യംനിന്നു തുടങ്ങിയ കാലത്ത് വിവിധ മതക്കാരും, വിവിധ കലാലയങ്ങളിലുള്ളവരും വിഭിന്ന പ്രത്യയശാസ്ത്രത്തിൽ വിശ്വസിക്കുന്നവരും ഒന്നിച്ചുണ്ടുറങ്ങി പഠിക്കുവാനും സഹവാസത്തിലൂടെ വ്യക്തിത്വം വളർത്തി സമൂഹത്തിന്, രാജ്യത്തിന് ഉത്തമപൗരന്മാരെ ഒരുക്കുക എന്ന മഹത്തായ ആശയം മുൻനിർത്തിയാണ് തിരുമേനി കോട്ടയത്തും തിരുവനന്തപുരത്തും, ആലുവയിലും, കോതമംഗലത്തും സ്റ്റുഡന്റ്സ് സെന്ററുകൾ തുടങ്ങിയതെന്ന് തന്റെ ഉദ്ബോധനങ്ങളിലൂടെ ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. വിദ്യാർത്ഥികൾക്കൊപ്പം ഏതാനും മുതിർന്നവരെക്കൂടി താമസിപ്പിക്കുവാൻ അദ്ദേഹം തീരുമാനിച്ചതുകൊണ്ടാവാം കോട്ടയം പബ്ലിക്ക് ലൈബ്രറിയിൽ, ലൈബ്രേറിയനായി ജോലിചെയ്യവേ 1977 മുതൽ മുപ്പത് വർഷം എനിക്ക് കോട്ടയം സെന്ററിൽ താമസിക്കുവാൻ സാധിച്ചത്. സി. എം. എസ്. കോളേജിൽ വിദ്യാർത്ഥിയായിരിക്കെ ശ്രീ. കെ. ആർ. നാരായണൻ (പിന്നീട് ഇന്ത്യൻ പ്രസിഡന്റ്), മെത്രാപ്പോലീത്താമാരായവർ, പ്രശസ്ത കോളേജ് അദ്ധ്യാപകർ, പ്രമുഖ വൈദികർ തുടങ്ങിയവർ താമസിച്ചിരുന്ന ഒന്നാമത്തെ മുറിയിൽതന്നെ അന്നത്തെ പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. പി. സി. ചെറിയാൻ എന്നെയും പ്രവേശിപ്പിച്ചു. താമസം തുടങ്ങിയ ആഴ്ചതന്നെ തിരുമേനി ഹോസ്റ്റലിൽ വന്നു. ആദ്യമയി കൈമുത്തുന്നതിനും അടുത്ത് പരിചയപ്പെടുന്നതിനും അവസരം ലഭിച്ചു. തുടർന്നുള്ള കാലങ്ങളിൽ ജെന്റിൽമാൻ എന്ന ഇംഗ്ലീഷ് പ്രയോഗം അദ്ദേഹത്തിന് ഇണങ്ങുന്നതാണെന്ന് മനസ്സിലായി. മുഖശ്രീ, നടത്തം, സംസാരം, പെരുമാറ്റം, വസ്ത്രധാരണം, ഭക്ഷണരീതി, വൃത്തി, മര്യാദകൾ



എല്ലാം തിരുമേനിയുടെ കുലീനത്വം വെളിപ്പെടുത്തുന്നതായിരുന്നു. മെത്രാച്ചന്റെ ചുമതലയിലുള്ള ഹോസ്റ്റലിൽ ഒരു പുരുഷായുസിന്റെ പകുതി തുടർച്ചയായി താമസിച്ചതിനുള്ള റെക്കോർഡ് എനിക്ക് മാത്രം അവകാശപ്പെട്ടതാണെന്ന് തോന്നുന്നു.

തിരുമേനിയോടൊപ്പം പള്ളി ആരാധനകളിൽ പങ്കെടുക്കുന്നതിനുള്ള ഭാഗ്യം എനിക്ക് ലഭിച്ചിട്ടുണ്ട്. ഹൃദ്യവും, സ്ഫുടവും, ആത്മീയ സംവർദ്ധകവുമായ ആരാധനകൾ ശ്രുതിമധുരമോ, ഭക്തിപ്രകടനപരമോ, കൃത്രിമത്തം നിറച്ചതോ ആയിരുന്നില്ല. ശെമ്മാശനായിരിക്കെ സെക്രട്ടറിയായി വട്ടശ്ശേരിൽ തിരുമേനിയുടെ കൂടെ താമസിച്ച് ലഭിച്ച പരിശീലനംകൊണ്ടാവാം ഗുരുവിനെപ്പോലെ ശിഷ്യനിൽ കപടഭക്തി തൊട്ടുതീണ്ടിയിരുന്നില്ല എന്നാണെന്റെ അഭിപ്രായം. പ്രസ്ഥാനം ആഫിസിലിരുന്ന് സ്വകാര്യസംഭാഷണമദ്ധ്യേ ഞാൻ ശ്രവിച്ച ചില കാര്യങ്ങൾ വായനക്കാരുമായി പങ്കുവെയ്ക്കുന്നു. വട്ടശ്ശേരിൽ മെത്രാച്ചന്റെ കൂടെ സെമിനാരി ചാപ്പലിൽ സന്ധ്യാനമസ്ക്കാരവും, സൂത്താറായും പൂർത്തിയാക്കി ഉറങ്ങാൻ ഒരുങ്ങുന്ന ശെമ്മാശ്ശനോട് ഫീലിപ്പോസെ നീ പ്രാർത്ഥിച്ചുവോ? എന്ന വല്യമെത്രാച്ചന്റെ ആവർത്തിച്ചുള്ള ചോദ്യം കൊച്ചു ശെമ്മാശ്ശനെ ഏറെ കുഴക്കി. ചോദ്യത്തിന്റെ അർത്ഥം മനസ്സിലാകാതെ മറുപടിക്ക് തെല്ലു പതറിയ ശെമ്മാശ്ശൻ ഞാൻ തിരുമേനിയുടെ കൂടെ അല്ലേ നമസ്കരിച്ചത് എന്നു പറയുകയും, കാനോനിക നമസ്കാരത്തിന്റെ കാര്യമല്ല രഹസ്യത്തിൽ ഇരിക്കുന്ന നിന്റെ പിതാവിന്റെ സന്നിധിയിൽ നിന്റെ സ്വകാര്യപ്രാർത്ഥന നിർവഹിച്ചുവോ എന്നാണ് ചോദിച്ചതെന്ന് വിശദീകരിക്കുകവഴി സൃഷ്ടിയും, സൃഷ്ടാവും തമ്മിലുള്ള സ്വകാര്യ സംസർഗ്ഗത്തിന്റെ ആവശ്യകത മനസ്സിലാക്കികൊടുക്കുകയും ചെയ്തു. ഇത് കേൾക്കാൻ സാധിച്ച എനിക്ക് വലിയ ഒരു ജീവതോപദേശ സാരമായി അതനുഭവപ്പെട്ടു.

ഒരിക്കൽ വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപെരുന്നാൾ കഴിഞ്ഞ് പ്രസ്ഥാനം ആഫീസിൽ ഇരുന്നുള്ള സംഭാഷണമദ്ധ്യേ വട്ടശ്ശേരിൽ മെത്രാച്ചനെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിനെക്കുറിച്ച് വിവിധ അഭിപ്രായങ്ങൾ കേട്ട തിരുമേനി, അയ്യോ, വല്യമെത്രാച്ചൻ പ്രാർത്ഥനാ മനുഷ്യനാ, അദ്ദേഹം പരിശുദ്ധനാ,

മഹാ പരിശുദ്ധനാ എന്ന് ആവർത്തിച്ച് സാക്ഷ്യപ്പെടുത്തുന്നത് ഞാൻ കേൾക്കുകയുണ്ടായി. സെമിനാരിയുടെ മുകളിലത്തെ മുറിയിൽ വട്ടശ്ശേരി തിരുമേനിയും, പലകതട്ടിനു താഴെ മുറിയിൽ ശെമ്മാശനും കഴിഞ്ഞുവരവേ നിശയുടെ നിശബ്ദതയിൽ നാടു മുഴുവൻ ഉറങ്ങുമ്പോൾ വലിയ തിരുമേനി ഉണർന്ന് മുഖം കഴുകി രഹസ്യങ്ങളിൽ ഇരിക്കുന്ന ഉണർവ്വുള്ളവനായ തന്റെ പിതാവിന്റെ സന്നിധിയിൽ തന്നെ ഭരമേൽപിച്ച വിശ്വാസികൾക്കും, സഭയ്ക്കുംവേണ്ടി മാറത്തടിച്ചു കരഞ്ഞു പ്രാർത്ഥിക്കുന്ന പതിവിനെക്കുറിച്ച് വിവരിച്ചത് ഞാൻ ഓർത്തുപോകുന്നു. ബന്ധുവും, മല്ലപ്പള്ളിക്കാരനുമായ എന്നിൽ വട്ടശ്ശേരിൽ മെത്രാച്ചനെക്കുറിച്ച് രൂഢമൂലമായിരുന്ന സന്ദേഹങ്ങൾ അപ്പാടെ ഇല്ലാതായി. മറ്റാരുടേയുമല്ല മിതഭാഷിയും, സഹചാരിയുമായിരുന്ന തെയോഫിലോസ് മെത്രാച്ചന്റെ സാക്ഷ്യപ്പെടുത്തൽകൊണ്ടുതന്നെ.

ഉത്തമ നേതൃത്വത്തിന് ഒരു മാതൃകയായിരുന്നു തിരുമേനി. മാർഗ്ഗഭ്രംശം വരാനിടയുള്ള ബാല്യ, കൗമാര, യുവത്വങ്ങൾക്ക് സദ്മാർഗ്ഗത്തിന്റെയും നന്മയുടെയും അനുരഞ്ജനത്തിന്റെയും സ്നേഹത്തിന്റെയും സഹവർത്തിത്വത്തിന്റെയും സന്ദേശം തിരുമേനി പകർന്നുകൊടുത്തു. അതെല്ലാം സ്വജീവിതംകൊണ്ട് തിരുമേനി ജീവിച്ചു കാണിച്ചുതരികയും ചെയ്തു. ആ നിലയിൽ ഒരു വലിയ ഗുരുവിനെ, മോട്ടിവേറ്ററെയാണ് തിരുമേനിയിൽ ഞാൻ ദർശിച്ചത്. പ്രാർത്ഥനയിൽകൂടി ഊർജ്ജം സ്വീകരിക്കുവാൻ അദ്ദേഹം വിദ്യാർത്ഥികളെ ഉദ്ബോധിപ്പിച്ചത് അനേകം തവണ കേട്ട എനിക്കും അത് അനുകരണീയമായി തോന്നി. സ്വജീവിതമായിരുന്നു അദ്ദേഹത്തിന്റെ സന്ദേശം.

വളർത്തുമൃഗങ്ങളെയും, ചെടികളെയും പൂക്കളെയും, പ്രകൃതി ദൃശ്യങ്ങളെയും പരിപാലിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്ന തിരുമേനി സ്വന്തം ഷൂസ് തനിയെ പോളീഷ് ചെയ്യുകയും, ടോയിലറ്റ് വൃത്തിയാക്കുകയും ചെയ്തിരുന്നു. ഇവ അദ്ദേഹത്തിന്റെ സ്വകാര്യതകളും, മാതൃകകളുമായിരുന്നു. കൂടെനിൽക്കുന്നവരേയും, ചുമതലകൾ വിശ്വസിച്ചേൽപ്പിക്കുന്നവരേയും ആദരിക്കുന്ന സ്വഭാവമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. ഇത് ബലഹീനതയായി കണക്കാക്കി പലരും മുതലെടുപ്പ് നടത്തിയിരുന്നു.



വർഷങ്ങൾക്ക് മുൻപ് സി. എം. എസ്. കോളേജ് മൈതാനിയിൽ വിവിധ മതനേതാക്കന്മാരും ക്രൈസ്തവാദ്ധ്യക്ഷന്മാരും സന്നിഹിതരായിരുന്ന ഒരു പൊതുസമ്മേളനത്തിൽ സ്വാഗതപ്രസംഗകൻ വേദിയിലുണ്ടായിരുന്ന തിരുമേനിയെ ബിഷപ്പ് എന്നാണ് സംബോധനചെയ്തത്. ഊഴം വന്നപ്പോൾ സുറിയാനി സഭയിൽ ബിഷപ്പില്ല എപ്പിസ്കോപ്പാ/മെത്രാപ്പോലീത്താ എന്നാണ് സംബോധനാസംജ്ഞയെന്ന് തിരുത്തിയത് പ്രസംഗങ്ങളുടെ വിരസത അകറ്റാൻ സദസ്യകർക്കുപകരിച്ചു.

വിശാലമായ മനസ്സിന്റെ ഉടമയായിരുന്ന പിതാവ്, ശത്രുമിത്രഭേദമെന്യേ എല്ലാവരുമായി സൗഹൃദം പുലർത്തുന്നതിനുള്ള അനിതരസാധാരണമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. തനിക്കെതിരായി സംസാരിക്കുന്നവരെയും, പ്രവർത്തിക്കുന്നവരെയും മിത്രങ്ങളായി കാണുവാനുള്ള ആർജ്ജവം അദ്ദേഹം പ്രദർശിപ്പിച്ചു. സഭയിലെ കക്ഷിവഴക്കിന്റെ ഏറെ തിക്തഫലങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുമ്പോഴും മറുഭാഗത്തെ നേതാക്കളുമായി സൗഹൃദ സംഭാഷണങ്ങളിലൂടെ വ്യക്തിബന്ധം പുലർത്തുന്ന കാഴ്ച അനുകരണീയമായി തോന്നിയിട്ടുണ്ട്. സ്റ്റാലിന്റെ ഇരുമ്പുമറയുടെ കാലത്ത് യശ്ശഃശരീരനായ അമ്പാസിഡർ കെ. പി. എസ്. മേനോന്റെ ശുപാർശക്കത്തുമായി റഷ്യയിൽ പ്രവേശിച്ച പ്രഥമ വൈദികൻ കെ. ഫീലിപ്പോസ് ആണെന്നുള്ളത് സുവിദിതമാണല്ലോ. കാലങ്ങൾക്കുശേഷം കെ. പി. എസ്., ഏബ്രഹാം ഈപ്പൻ പാലമ്പടത്തിനയച്ച സ്വകാര്യകത്തിൽ ഫാ. കെ. ഫീലിപ്പോസും, ഫാ. പോൾ വർഗീസും യഥാക്രമം തന്റെ ഹൃദയത്തോടും തലച്ചോറിനോടും ചേർന്നിരിക്കുന്നതായി ഭംഗ്യന്തരേണ ചേർത്തിട്ടുണ്ട് -ഹൃദയങ്ങൾ തമ്മിലുള്ള അടുപ്പവും, ബുദ്ധിപരമായ ഉടപ്പവും എന്ന് വിവക്ഷ- ഈ വിവരം കോട്ടയം സ്റ്റുഡന്റ്സ് സെന്ററിൽവെച്ചും, പബ്ളിക് ലൈബ്രറിയിൽവച്ചും വ്യത്യസ്തങ്ങളായ രണ്ടു സന്ദർഭങ്ങളിൽ, മീറ്റിംഗുകളിൽ അദ്ദഹം ഉദ്ധരിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഒരിക്കൽ കത്തിന്റെ പ്രസ്തുത ഭാഗം എന്നെ കാണിക്കകയും ചെയ്തു.

മെത്രാച്ചനൊപ്പം രണ്ടു മൂന്നു സന്ദർഭങ്ങളിൽ ഹൃസ്വദൂരം കാറിൽ യാത്ര ചെയ്യുന്നതിനിടയായിട്ടുണ്ട്. 1986-ൽ കോട്ടയം, ജെറുസലേം മാർത്തോമ്മാ പള്ളിയുടെ തിരുമുറ്റത്തുള്ള ഡോ. യൂഹാനോൻ

മാർത്തോമ്മാഹാൾ ഉദ്ഘാടനചടങ്ങ്. സംസ്ഥാനാതിഥിയായി കേരളത്തിലെത്തിയിട്ടുള്ള ആംഗ്ലിക്കൻ സഭയുടെ ആർച്ചുബിഷപ്പ് കെന്നഡി റൺസി ഉദ്ഘാടകൻ. ആശംസാപ്രസംഗകരിൽ നമ്മുടെ തിരുമേനിയുമുണ്ട്. സ്നേഹവും, കരുതലുമുള്ള ബഹു. ജോർജ്ജ് കുര്യനച്ചനാണ് (ഗീവർഗീസ് മാർ കൂറിലോസ്) പ്രസ്ഥാനം. ജനറൽസെക്രട്ടറി. സമ്മേളനത്തിലേക്ക് ക്ഷണിതാവായ എന്നെയും അച്ചന്റെ ശുപാർശപ്രകാരം തിരുമേനിക്കൊപ്പം കൊണ്ടുപോയതു കാരണം എനിക്കും ഒരു മിനി വി. ഐ. പി. പരിഗണന കിട്ടിയത് രസകരമായ അനുഭവമായി ഓർമ്മയിൽ നിൽക്കുന്നു. വേറൊരവസരത്തിൽ സീറിയിൽവെച്ച് നടന്ന ലോകസുറിയാനി സമ്മേളനത്തിൽ പങ്കെടുക്കുന്നതിന് തിരുമേനിക്കൊപ്പം ചെന്നപ്പോഴും അനുഭവം മറിച്ചായിരുന്നില്ല.

1983-ൽ പഴയ സെമിനാരിയിൽ വെച്ചു നടന്ന പ്ലാറ്റിനം ജൂബിലി സമ്മേളനത്തിലെ ഒരു സെമിനാർ സെഷൻ. ഡോ. സി. വി. ചെറിയാൻ മോഡറേറ്റർ പ്രസിഡന്റ് തിരുമേനി അവതരിപ്പിച്ച ചില ചരിത്രവസ്തുതകളെ തെറ്റിദ്ധരിച്ച് പ്രകോപനപരമായ അഭിപ്രായം വേദിയിലുയർന്നപ്പോൾ അക്ഷോഭ്യനായി, വിവാദങ്ങളോടും, വികാരാവേശത്തോടും പ്രതികരിക്കുവാനോ, വാദിക്കുവാനോ നില്ക്കാതെ നയചാതുര്യത്തോടെ സന്ദർഭത്തെ ലാഘവത്താക്കി. വാക്കുകൾ ഹൃദയത്തിന്റെ വാതായനങ്ങളായി നാം ഗണിക്കാറുണ്ട്. സംസ്കാരസമ്പന്നനായ തിരുമേനി മറ്റുള്ളവരെ മുറിപ്പെടുത്തുവാനോ കുറച്ചുകാട്ടുന്നതിനോവേണ്ടി വാക്കുകളെ ആയുധമണിയിക്കാറില്ലായിരുന്നു. വാക്കുകൾ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ബന്ധത്തിന്റെ അംബാസഡർമാരായിരുന്നു. സ്ഥാനമാനങ്ങളെത്തേടി അദ്ദേഹം അലഞ്ഞില്ല. സ്ഥാനമാനങ്ങൾ അദ്ദേഹത്തെ തേടി വന്നപ്പോൾ അദ്ദേഹം പുറംതിരിഞ്ഞുനിന്നു. സീനിയോറിട്ടിയുടെയും, മറ്റു പല ഘടകങ്ങളുടെയും അടിസ്ഥാനത്തിൽ നിയുക്ത കാതോലിക്കാ സ്ഥാനത്തിന് അർഹതയുണ്ടായിരുന്ന തിരുമേനി ഞാൻ ആ സ്ഥാനത്തിന് യോഗന്യനല്ല എന്ന് അഭ്യൂദയകാംക്ഷികളോട് പറഞ്ഞ് മാറിനിന്ന സംഭവത്തിന് ഞാൻ സാക്ഷിയാണ്. മലങ്കരസഭയെ ഒരു നൂറ്റാണ്ട് മുമ്പെ നടത്തിയ തിരുമേനി ചിന്തയിലും, വാക്കിലും ഒരു യുവാവായിരുന്നോ എന്ന ചോദ്യത്തിന് എനിക്ക് ഒരു ഉത്തരമേയുള്ളു. അതേ!



വാർദ്ധ്യകൃത്തിന്റെയും, രോഗത്തിന്റെയും ബുദ്ധിമുട്ടുകളും ക്ലേശങ്ങളും അനുഭവിക്കുന്ന തിരുമേനിയെ ഞാൻ കണ്ടിട്ടുണ്ട്. പ്രസന്നവദനനായി ആരോടും പരിഭവമില്ലാതെ എല്ലാവരോടും സൗഹൃദമനോഭാവത്തോടുകൂടി ഉന്നൂവടിയെക്കൂടി സ്നേഹിച്ച് തിരുമേനി നടന്നുനീങ്ങി. 1977-ൽ ഹോസ്റ്റലിൽവെച്ച് കണ്ടുമുട്ടിയപ്പോൾ മുതൽ സൗഖ്യമാണോ, ലൈബ്രറിയൊക്കെ ഭംഗിയായി പോകുന്നല്ലോ എന്ന സ്നേഹനിർഭരമായ ക്ഷേമാന്വേഷണം അവസാനമായി കണ്ടപ്പോഴും ഞാൻ കേട്ടു. കൈമുത്തി!

1997 സെപ്ത. 28 ഞായറാഴ്ച സന്ധ്യ. സംഭവബഹുലവും, പുണ്യപൂർണ്ണവുമായ ഒരു ജീവിതത്തിന് അന്ത്യം കുറിച്ചുകൊണ്ട് ശ്രേഷ്ഠ പിതാവ് നിത്യസമ്മാനത്തിനായി കർത്തൃസന്നിധിയിലേക്ക് പറന്നുപോയി കാരുണ്യത്തിന്റെ പുഞ്ചിരിയോടെ വിദ്യാർത്ഥികൾക്ക് ആത്മീയോർജ്ജം പകർന്ന മലങ്കരയുടെ വലിയ പിതാവിന് ഇനി സ്രഷ്ടാവിന്റെ സന്നിധിയിൽ നിത്യവിശ്രമം. അങ്ങ് തെളിച്ച വെളിച്ചം ഞങ്ങളുടെ പാതകളെ പ്രകാശമാനമാക്കുന്നു. അങ്ങയുടെ വാക്കുകൾ ഞങ്ങളെ ശക്തരാക്കുന്നു. നന്മയും, പ്രചോദനവുമായി, കരുതലും, സ്നേഹവുമായി അങ്ങ് എപ്പോഴും ഞങ്ങൾക്കൊപ്പമുണ്ടായിരുന്നു. മലങ്കരസഭയുടെ മഹത്വം ആഗോളതലത്തിലെത്തിച്ച മാർ തെയോഫിലോസ് (ദൈവത്തെ വഹിച്ചവൻ) ഇനി ഓർമ്മയിൽ മാത്രം.

# എന്റെ ആത്മീയ പിതാവ്

**സാറാമ്മ ജോസഫ് കടമാൻകുന്നേൽ**

നാളുകൾ നീളുമ്പോഴും ഒളിമങ്ങാതെ തെളിഞ്ഞുനിൽക്കുന്ന അനുഭവങ്ങളും പാഠങ്ങളും ഓർമ്മകളും അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ എന്റെ ജീവിതത്തിൽ ഇന്നും സജീവമാണ്. മൂന്നര പതിറ്റാണ്ട് കഴിഞ്ഞിട്ടും എന്നിൽ കത്തിനിൽക്കുന്നത്, കാലംചെയ്ത് നമ്മിൽനിന്നും നിത്യതയിലേക്ക് കടന്ന തിരുമേനിയുടെ സജീവ ഓർമ്മകളാണ്.

കൃത്യമായി പറഞ്ഞാൽ 1973-ൽ കോലഞ്ചേരി മെഡിക്കൽ മിഷനിൽവച്ച്, മലങ്കര ഓർത്തഡോക്സ് സഭയിലെ ഭദ്രാസനങ്ങളിൽനിന്നും ജർമ്മനിയിലെ വെസ്റ്റ് ഫാലിയൻ ബിഷപ്പിന്റെ 'Cultural Exchange' എന്ന പ്രോഗ്രാമിൽ ഉൾപ്പെടുത്തി നേഴ്സിംഗ് പഠനത്തിന് ആ സഭയുടെ ചിലവിൽ ജർമ്മനിയിൽ പഠിപ്പിക്കുന്നതിലേക്ക് തിരഞ്ഞെടുക്കപ്പെട്ടവരിൽ ഒരാളാണ് ഞാൻ. പ്രൗഢമായ വ്യക്തിത്വം കൊണ്ട്, ആദ്യമൊക്കെ ഇടപെടാൻ വളരെ പേടിയായിരുന്നുവെങ്കിലും, തിരുമേനിയുമായി കൂടുതൽ ബന്ധപ്പെട്ടപ്പോൾ സ്നേഹസമ്പന്നമായ മനസ്സിന്റെ ഉടമയാണെന്ന് ബോദ്ധ്യപ്പെട്ടു. ജർമ്മനിയിലേക്കുള്ള യാത്രയ്ക്കുവേണ്ട നിർദ്ദേശം തരുന്നതിനും, മുൻപരിചയമില്ലാത്ത, അന്യമായ ഭാഷപോലും സംസാരിക്കുന്ന രാജ്യത്ത് എത്തിച്ചേരുമ്പോൾ സ്വീകരിക്കേണ്ട താമസസൗകര്യം, പഠനസൗകര്യം ഇവയെല്ലാം വളരെ മുന്നമേ ക്രമീകരിക്കുന്നതിൽ തിരുമേനി കാട്ടിയ ദീർഘവീക്ഷണം ഞങ്ങളെ അത്ഭുതപ്പെടുത്തി.

'മാർ തെയോഫിലോസിന്റെ സഭയിൽനിന്നും വന്ന കുട്ടികൾ' എന്ന് ജർമ്മൻ സ്കൂളധികൃതർ ഞങ്ങളെ അഭിസംബോധന ചെയ്തപ്പോൾ, തിരുമേനിയുടെ സഭയെക്കുറിച്ചും, തിരുമേനിയെക്കുറിച്ചും ഞങ്ങൾ ഊറ്റംകൊള്ളുകയായിരുന്നു. ജർമ്മനിയിലെ ഞങ്ങളുടെ



വാസത്തിന് ഒരു വീട് ഏർപ്പാടാക്കി. 'ശാന്തി'യെന്ന് നാമകരണം ചെയ്തു. ആ വീടിന്റെ താഴത്തെ നിലയിൽ ജർമ്മനിയിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികനായി നിയമിതനായ ഫാ. കോര വറുഗീസും കൊച്ചമ്മയും കുട്ടികളും ഉണ്ടായിരുന്നു. അച്ചൻ ഞങ്ങൾക്ക് ഒരു ജ്യേഷ്ഠസഹോദരനും, ഉത്തമസുഹൃത്തും ആത്മീയ വഴികാട്ടിയുമായിരുന്നു. നാട്ടിൽനിന്നും അകന്ന് വിദൂരത്തിൽ പഠിച്ചിരുന്ന ഞങ്ങൾക്ക് താങ്ങായും തണലായും പ്രയാസങ്ങൾ വരുമ്പോൾ ആശ്വസിപ്പിച്ചും സഭാശിക്ഷണത്തിൽ വളർത്തിയ കോര വറുഗീസച്ചനെ ഞങ്ങൾക്കുവേണ്ടി തിരുമേനി കരുതിയത് വിസ്മരിക്കുവാൻ സാദ്ധ്യമല്ല.

ജർമ്മനിയിലെ തന്റെ തിരക്കേറിയ ഔദ്യോഗിക സന്ദർശനങ്ങളിൽപ്പോലും തിരുമേനി 'ശാന്തി'യിൽ വരാതിരിക്കില്ല. ക്ഷേമങ്ങൾ തിരക്കിയും, ഭക്ഷണംകഴിക്കാത്തതിന് ശകാരിച്ചും, ജോലി ചെയ്ത് അന്നു കിട്ടിയിരുന്ന തുച്ഛവരുമാനം പാഴാക്കരുതെന്ന് ഉപദേശിച്ചും ഒരു ഉത്തമ ഇടയന്റെ കർത്തവ്യം കാട്ടിയിരുന്നു. ഞങ്ങളോടൊത്ത് അത്താഴം കഴിക്കുമ്പോൾ, ഭക്ഷണമേശയിലെ ചിട്ടകൾ, ശ്രദ്ധിക്കേണ്ട കാര്യങ്ങൾ ഇവയൊക്കെ വിശദീകരിച്ചു തരുമ്പോൾ ഞങ്ങൾ അദ്ദേഹത്തിന് ആത്മീയ ഗുരുവിലുപരി, പിതൃതുല്യമായ സ്ഥാനം നല്കിയിരുന്നു. അക്കാരണത്താൽ ഓരോ തവണയും തിരുമേനി ഞങ്ങളോടൊപ്പം ഹാശാ ശുശ്രൂഷകൾക്കായി വരുമ്പോൾ ഏറ്റവും ആഹ്ലാദവും സന്തോഷവും ഉണ്ടായിരുന്നു.

നാനാതലത്തിലുള്ള വിജ്ഞാനം മനസ്സിലാക്കുവാൻ തിരുമേനിയോടൊപ്പം നടക്കാനിറങ്ങിയാൽ മതി. തികഞ്ഞ പ്രകൃതിസ്നേഹിയായ അദ്ദേഹത്തിന് ഓരോ ചെടിയുടേയും പൂവിന്റേയും പേരും വിവരങ്ങളും ആരേയുംകാൾ കൂടുതൽ അറിയാമായിരുന്നു. വിവിധ ആഗോള ക്രൈസ്തവസഭകൾ തമ്മിലുള്ള ബന്ധം അദ്ദേഹത്തിന് 'മലങ്കരസഭയുടെ അംബാസിഡർ' എന്ന പദവി നേടിക്കൊടുത്തു. ക്രൈസ്തവസഭകൾ തമ്മിലുള്ള എക്യൂമെനിസം ഉറപ്പിക്കുന്നതിൽ അദ്ദേഹത്തിന്റെ പങ്ക് അവിസ്മരണീയമാണ്. ആ വ്യക്തിത്വത്തിനു മുമ്പിൽ എല്ലാ സഭാമേലാക്കന്മാരും അദ്ദേഹത്തെ അതിരറ്റ് ആദരിച്ചിരുന്നു.

തിരുമേനി ഈസ്റ്റർ ശുശ്രൂഷകൾക്ക് 1994-ൽ ജർമ്മനിയിൽ എത്തിയപ്പോൾ, ധാരാളം സ്വീകരണ സമ്മേളനങ്ങളിൽ പങ്കെടു

ത്തിരുന്നു. അന്ത്യോഖ്യാ പ്രതിനിധിവരെ അദ്ദേഹത്തെ ബഹുമാനിച്ച് സ്വീകരിക്കുവാൻ താല്പര്യപ്പെട്ടു. തിരുമേനിയുടെ ഉത്തമ സുഹൃത്തും വെസ്റ്റ് ഫാലിയ ബിഷപ്പുമായിരുന്ന ബിഷപ്പ് തിമ്മേ എല്ലാ ദുഃഖ വെള്ളിയാഴ്ചകളിലും ശുശ്രൂഷാമദ്ധ്യേ സന്ദേശം നല്കുന്ന പതിവുണ്ടായിരുന്നു. ഇത്തവണ ബിഷപ്പ് തിമ്മേ പ്രസംഗിച്ചത് വളരെയേറെ ഹൃദയവ്യഥയോടെയായിരുന്നു. കാരണം തന്റെ പ്രിയപ്പെട്ട കൂട്ടുകാരൻ, അതേ മാർ തെയോഫിലോസ് - പെസഹാവ്യാഴാഴ്ച ഉച്ചയ്ക്കുശേഷം രോഗബാധിതനായി 'ഗിലയാദ്' ഹോസ്പിറ്റലിൽ തീവ്രപരിചരണ വിഭാഗത്തിൽ ആണെന്ന വിവരം അദ്ദേഹത്തെ ഏറെ തളർത്തിയിരുന്നു.

താൻ ഇന്ത്യയിൽനിന്നു പറഞ്ഞയച്ചു പഠിപ്പിച്ച സഭാമക്കളുടെ ശുശ്രൂഷയാണ് തിരുമേനിക്ക് ഏറ്റവും പ്രയോജനമേറിയത്. ഞങ്ങൾ മറ്റാർക്കും തിരുമേനിയുടെ കാര്യങ്ങൾ ശ്രദ്ധിക്കുവാൻ അവസരം കൊടുത്തില്ല. എല്ലാവരും മാറിമാറി തിരുമേനിയെ ശുശ്രൂഷിക്കുവാൻ എത്തി. ഡോക്ടർമാർക്ക് തിരുമേനിയുടെ ആരോഗ്യത്തിൽ അതിയായ ആശങ്കയായി. കോര വറുഗീസച്ചൻ ദേവലോകത്ത് വിവരമറിയിച്ചു. തന്റെ അരുമശിഷ്യനായ ഗീവർഗീസ് മാർ കൂറിലോസിനെ വിവരമറിയിക്കാൻ തിരുമേനിതന്നെ ആംഗ്യഭാഷയിൽക്കൂടി പറഞ്ഞു. 'എന്നെക്കൊണ്ട് കുറേക്കൂടി കാര്യങ്ങൾ സഭയ്ക്ക് ചെയ്യാനുണ്ട്' എന്ന് അബോധാവസ്ഥയിലും ഉരുവിടുന്നത് വളരെയേറെ ശ്രദ്ധിച്ച ഞങ്ങൾക്ക് മനസ്സിലായി. എന്തെങ്കിലും തീരുമാനം ഉടനടി കൈക്കൊള്ളണമെന്ന് ഡോക്ടർമാർ നിർദ്ദേശം നല്കി. ക്ഷണനേരം കൊണ്ട് ലോകം മുഴുവൻ തിരുമേനിയുടെ രോഗവിവരം അറിഞ്ഞു. ഇൻഡ്യയുടെ പല ഭാഗങ്ങളിൽനിന്നും, അമേരിക്ക, യൂറോപ്പ്, ആഫ്രിക്ക, ഗൾഫ് രാജ്യങ്ങളിൽനിന്നും തിരുമേനിയുടെ രോഗാവസ്ഥ തിരക്കി ഫോൺകോളുകൾ വന്നിരുന്നു. ഞങ്ങളെല്ലാവരും കണ്ണിലെണ്ണയൊഴിച്ച്, കാവലിരുന്ന ദിനരാത്രങ്ങൾ ഒന്നും സംഭവിക്കരുതേ എന്ന് തേങ്ങിക്കരഞ്ഞുകൊണ്ട് ആശുപത്രി ചാപ്പലിൽ മെഴുകുതിരി കത്തിച്ച് അഖണ്ഡപ്രാർത്ഥന നടത്തിയിരുന്നു. കൂറിലോസ് തിരുമേനി എത്തിയതോടെ ഞങ്ങൾക്കും കോര വറുഗീസച്ചനും ആശ്വാസമായി. കൊച്ചുതിരുമേനി ഡോക്ടർമാരുമായി സംസാരിച്ചു. അതിജീവനത്തിനുള്ള സാദ്ധ്യത വളരെ വിരളമാണ്; ഏതു നിമിഷവും മരണം പ്രതീക്ഷിക്കാം. അത്രത്തോളം ജർമ്മൻ ഡോക്ടേഴ്സ് തീർപ്പു കല്പിച്ചപ്പോൾ, എല്ലാ മേഖലകളിലേക്കും സന്ദേശങ്ങൾ അയച്ചു. അഥവാ കാലം ചെയ്താൽ ഗ്ലാസ്സ്കേസിൽ ഇരുത്തി നാട്ടിലെത്തിക്കുവാനുള്ള ആലോചനകൾവരെ പൂർത്തിയായി. അന്നത്തെ മുംബൈ ഗവർണ്ണർ പി. സി. അലക്സാണ്ടർ വേണ്ട ഒത്താശകൾ ചെയ്യുവാൻ ഇന്ത്യയിൽ സന്നദ്ധനായിരുന്നു. തന്റെ വാത്സല്യശിഷ്യനായിരുന്ന പി. സി. ചെറിയാനച്ചൻ കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കി അമേരിക്കയിൽനിന്നും ഡോക്ടർമാരുടെ വിലക്ക് അവഗണിച്ചുകൊണ്ട് ഓടിയെത്തി. തിരുമേനിയുടെ കാൽക്കൽവീണു കരഞ്ഞു. കോര വറുഗീസച്ചൻ വി. കുർബ്ബാനയർപ്പിച്ച് എല്ലാ ദിവസവും തിരുമേനിക്ക് വി. കുർബ്ബാന കൊടുത്തു. ജർമ്മനിയിലും സമീപരാജ്യങ്ങളിലുമുള്ള മലയാളികൾ ഗിലയാദിലേക്ക് പാഞ്ഞെത്തി തിരുമേനിയുടെ കൈമുത്തി അനുഗ്രഹം വാങ്ങാൻ കാവൽനിന്നു. എന്റെ മനസ്സിന്റെ വ്യഥ പാരമ്യത്തിലെത്തി.



ദേവലോകത്തുനിന്നും തിരുമേനിയെ നാട്ടിലെത്തിക്കണമെന്ന ബാവാതിരുമേനിയുടെ അടിയന്തിരസന്ദേശം എത്തി. പിന്നീട് ജീവനോടെ നാട്ടിലെത്തിക്കുവാനുള്ള ശ്രമമായി. ആശുപത്രി വിടുമ്പോൾ എല്ലാവരും ശ്വാസമടക്കി പ്രാർത്ഥനയോടെ കരഞ്ഞുകൊണ്ട് വിടചൊല്ലി. അടിയന്തിര ചികിത്സയ്ക്കുവേണ്ട സകല സന്നാഹങ്ങളുമായി ജർമ്മനിയിൽനിന്ന് ഒരു ഡോക്ടറും നേഴ്സായി ഞാനും ഒപ്പമുണ്ടായിരുന്നു. എയർ ഇന്ത്യയുടെ സീറ്റുകൾ നിവർത്തി തിരുമേനിയെ സ്ട്രെച്ചറിൽ കിടത്തി. വിമാനം ഉയരുമ്പോഴും ഉലയുമ്പോഴും മറ്റും വന്നേക്കാവുന്ന ശാരീരിക വ്യതിയാനങ്ങൾ വളരെ കൃത്യമായി നിരീക്ഷിച്ചുകൊണ്ട് ഞാനും ഡോക്ടറും കൂറിലോസ് തിരുമേനിയും കോര വറുഗീസച്ചനും പ്രാർത്ഥനാനിരതരായിരുന്നു. 8 മണിക്കൂർ നീണ്ട യാത്രയ്ക്കുശേഷം വിമാനം മുംബൈയിൽ ഇറങ്ങിയപ്പോൾ തിരുമേനിയുടെ ഹൃദയത്തുടിപ്പുകൾ സാധാരണഗതിയിലായത് ഞങ്ങളെ സന്തോഷഭരിതരാക്കി. ഓർമ്മ മറിഞ്ഞ് അബോധാവസ്ഥയിലായിരുന്നിട്ടും ഞങ്ങൾ തിരുമേനിയോട് ഇടയ്ക്കിടയ്ക്ക് സംസാരിച്ചുകൊണ്ടിരിക്കും. തിരുമേനിയിൽനിന്നു അവ്യക്തമായ മറുപടിയും കിട്ടിയിരുന്നതാണ് ഞങ്ങൾക്ക് ഉൾപ്രചോദനം നല്കിയിരുന്നത്.

മുംബൈയിലെത്തിയെന്ന് തിരുമേനിയോട് ചെവിയിൽ പറഞ്ഞപ്പോൾ അവിശ്വസനീയമായ ഒരു പ്രതികരണം തിരുമേനിയിൽനിന്നു

മുണ്ടായി. വിമാനത്താവളത്തിൽ തടിച്ചുകൂടിയ മുംബൈ ഭദ്രാസനത്തെ കണ്ട് ഞാൻ ആകെയൊന്ന് പരിഭ്രമിച്ചു. ശ്വാസമടക്കിപ്പിടിച്ചു നിൽക്കുന്ന മെത്രാച്ചന്മാരും, അച്ചന്മാരും, പതിനായിരക്കണക്കിന് അയ്മേനികളും തിരുമേനിയെ ഒരുനോക്കു കാണുവാൻ നിൽക്കുന്നു. അതിവ ശ്രദ്ധയോടെ തിരുമേനിയെ ഹോളി സ്പിരിറ്റ് ഹോസ്പിറ്റലിൽ എത്തിച്ചു. രണ്ടു ദിവസം തിരുമേനിയോടൊപ്പം ആശുപത്രിയിൽ ശുശ്രൂഷിക്കുവാനുള്ള ഭാഗ്യവും എനിക്ക് ലഭിച്ചു. മുംബൈ ഗവർണ്ണർ പി. സി. അലക്സാണ്ടറും ഭാര്യയും തിരുമേനിയെ സന്ദർശിച്ചു കൈമുത്തി. തിരുമേനിയെ സന്ദർശിക്കുവാൻ വന്ന ജനക്കൂട്ടത്തെ നിയന്ത്രിക്കുവാൻ ആശുപത്രി അധികൃതർ നന്നെ വിഷമിച്ചു.

കേരളത്തിലേക്ക് വിമാനത്തിൽ രണ്ടു ദിവസത്തിനുശേഷം എത്തിച്ചു. നെടുമ്പാശ്ശേരിയിൽ പരി. ബാവായും എപ്പിസ്കോപ്പൽ സംഘവും എത്തിയിരുന്നു. കോലഞ്ചേരി മെഡിക്കൽ മിഷനിൽ രാവിലെ 11 മണിക്ക് എത്തിയപ്പോൾ ആശുപത്രിയും പരിസരവും ജനസമുദ്രമായി. തിരുമേനി സ്നേഹിച്ച മണ്ണിലെത്തിയപ്പോൾ ക്രമേണ ക്രമേണ രോഗം വിമുക്തമാകുന്ന ലക്ഷണങ്ങൾ കാണിച്ചു തുടങ്ങി. ജർമ്മനിയിലെ ഡോക്ടർമാർ അസാദ്ധ്യമെന്ന് തറപ്പിച്ചു പറഞ്ഞുവെങ്കിലും തിരുമേനിക്കുവേണ്ടിയുള്ള പ്രാർത്ഥനയും അർപ്പണ ശുശ്രൂഷയും അദ്ദേഹത്തെ വീണ്ടും ആരോഗ്യാവസ്ഥയിലേക്ക് കൈപിടിച്ചു കയറ്റി. 1994 മെയ് 9-ന് തിരുമേനിയുടെ 85-ാം ജന്മദിനം കോലഞ്ചേരി ആശുപത്രിയിൽ വിപുലമായി കൊണ്ടാടിയ അവസരത്തിൽ ഉച്ചാരണശുദ്ധിയോടെയല്ലെങ്കിലും 'ഈ സഭ ഉറയ്ക്കും' എന്ന് മറുപടി പറഞ്ഞപ്പോൾ എല്ലാവരും എഴുന്നേറ്റ് തിരുമേനിയെ ആദരിച്ചു. തിരുമേനിയുടെ ചിന്തയിൽ സഭയും അതിന്റെ ഉന്നമനവും മാത്രമേ ഉണ്ടായിരുന്നുള്ളൂ.

നാലുവർഷംകൂടി ദൈവം തിരുമേനിക്ക് ആയുസ്സു കൊടുത്തു. മുംബൈയിലും ആലുവായിലും കോട്ടയത്തുമായി മാറി മാറി സമയം ചിലവിട്ടു. ചുമതലകളെല്ലാം കൂറിലോസ് തിരുമേനിയേയും പക്കോമിയോസ് തിരുമേനിയേയും ഏല്പിച്ചു. വിശ്രമജീവിതത്തിനിടയിലും തിരുമേനിക്ക് യാത്രകൾ ഇഷ്ടവിനോദമായിരുന്നു. ചികിത്സകൾക്ക് കോലഞ്ചേരി ആശുപത്രിയിൽ കഴിയുമ്പോൾ ഞാൻ തിരുമേനിയെ കാണാൻ പോകുമായിരുന്നു. സ്നേഹവും വാത്സല്യവും എനിക്ക്



ധാരാളമായി നല്കി. നിത്യതയിൽ വിശ്രമിക്കുന്നുവെങ്കിലും ഞാനിന്നും തിരുമേനിയുടെ മദ്ധ്യസ്ഥത യാചിക്കുന്നു. എനിക്ക് പ്രത്യക്ഷമായ അനുഭവങ്ങളും കിട്ടിയിട്ടുണ്ട്.

തിരുമേനി അന്ത്യശ്വാസം വലിക്കുമ്പോഴും തൊട്ടടുത്തുനിന്ന് ശുശ്രൂഷിക്കുവാനുള്ള മഹാഭാഗ്യം എനിക്കു ലഭിച്ചു. തിരുമേനിയെ അടുത്തറിഞ്ഞവർക്കെല്ലാം തിരുമേനിയുടെ ഹൃദയത്തിൽ ഒരിടം കൊടുത്തിരുന്നതിന്റെ തെളിവാണ് കാലംചെയ്തപ്പോൾ മുതൽ കബറടക്കംവരെയുണ്ടായിരുന്ന നിലയ്ക്കാത്ത ജനപ്രവാഹം. ഓമനിച്ചു ലാളിച്ചു പുനർജ്ജീവിപ്പിച്ച പഴയസെമിനാരിയുടെ മണ്ണിൽ കെടാവിളക്കായോ, വിശ്വാസപ്പോരാട്ടഭൂമിയിലെ പിത്തളസർപ്പമായി മാറാനോ ഏതാണ് തിരുമേനി അഭിലഷിച്ചിരുന്നത്? അവിടെയും തിരുമേനി ആരെയും തീരുമാനമറിയിച്ചില്ല. സഭയെന്ന ചിന്തയ്ക്കു മുമ്പിൽ സ്വാർത്ഥതയ്ക്കു സ്ഥാനം നല്കാതെ ആദർശധീരനായി ആലുവ തൃക്കുന്നത്തു സെമിനാരിയുടെ മുറ്റത്ത് നമുക്കുവേണ്ടി നിത്യവും പ്രാർത്ഥിക്കുന്ന തിരുമേനിയുടെ കബറിടം കുറെക്കൂടി ഭംഗിയായി സൂക്ഷിക്കുവാൻ സഭ കടപ്പെട്ടിരിക്കുന്നു.

# കർമ്മധീരനായ തേരാളി

**കുഞ്ഞുമോൻ വാരിക്കാട്**

സ്വന്തം ജീവിതം സഭയുടെ ചരിത്രമായി മാറത്തക്കവിധം ജീവിച്ച തെയോഫിലോസ് തിരുമേനി സഭയുടെ ചരിത്രത്തെ പുതിയ വഴിത്താരയിലേക്കു നയിച്ച അതുല്യപ്രതിഭയായിരുന്നു. അദ്ദേഹം തൊട്ടതെല്ലാം പൊന്നായി മാറി. ആ സ്പർശനമറിഞ്ഞതെല്ലാം തിളങ്ങി. ഒരേസമയം അദ്ദേഹം എല്ലാവർക്കും സുഹൃത്തും സഹോദരനുമായിരുന്നു. ഒരേസമയം നല്ല അദ്ധ്യാപകനും ആചാര്യനുമായിരുന്നു.

ആത്മാർപ്പണത്തിന്റെ പാതയിലൂടെ പിന്നിലേക്കു തിരിഞ്ഞു നോക്കാതെ ചങ്കൂറ്റത്തോടുകൂടി പൊരുതി വിജയിക്കുവാനുള്ള പടയാളിയുടെ ആവേശത്തോടെയായിരുന്നു അദ്ദേഹത്തിന്റെ കുതിപ്പ്. മലങ്കരസഭയ്ക്ക് ചാരുതയും ചൈതന്യവും ദൈവത്തിൽനിന്നും വാങ്ങിക്കൊടുക്കുവാൻ, വിശ്വാസത്തോടെ ദൈവസന്നിധിയിൽ നിൽക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ഇന്നു കാണുന്നതുപോലെ വേദികൾക്കുവേണ്ടി അരയും തലയും മുറുക്കി രംഗത്തിറങ്ങാതെ, ഒച്ചപ്പാടുകളധികമൊന്നും ഉണ്ടാക്കാതെ, വിവാദപരമായ കാര്യങ്ങൾക്കു തിരികൊളുത്താതെ എൺപത്തേഴുകളുടെ സായാഹ്നത്തിലും അദ്ദേഹം അറിവിന്റെ സാരഥിയായി നിലകൊണ്ടു.

എല്ലാ പദവികളും തെയോഫിലോസ് തിരുമേനിയിലേക്കു വന്നു ചേരുകയായിരുന്നു. ആ പദവികൾ ഓരോന്നും പല വിധത്തിലും അനുഗ്രഹമാക്കിത്തീർക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ഓരോ വാക്കും വ്യക്തമായും അർത്ഥ സ്പഷ്ടമായും തിരുമേനി പറയുമായിരുന്നു. വസ്തുതകളുടെ സ്വഭാവത്തെ തിരിച്ചറിഞ്ഞ് അടു



ക്കോടും ചിട്ടയോടുംകൂടി മാത്രമേ തിരുമേനി അവതരിപ്പിച്ചിരുന്നുള്ളൂ. കാര്യമാത്ര പ്രസക്തങ്ങളായ അദ്ദേഹത്തിന്റെ മറുപടികൾ തിരുമേനിയുടെ വ്യക്തിത്വത്തിന്റെ നിദർശനങ്ങളായിരുന്നു.

തിരുമേനിയുടെ വീക്ഷണഗതിയിൽ തുടിച്ചുനിന്ന സാർവ്വലൗകികത്വം അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളിലും പ്രകടമായിരുന്നു. ഒരു നല്ല കൂട്ടുകാരനോടെന്നപോലെ യുവാക്കൾക്ക് അദ്ദേഹവുമായി ആശയവിനിമയം നടത്തുവാൻ സാധിച്ചിരുന്നു.

വളരുന്ന തലമുറയെ ദീർഘവീക്ഷണത്തോടുകൂടി സഭയ്ക്കും, രാഷ്ട്രത്തിനും, സമൂഹത്തിനും കൊള്ളാവുന്നവരാക്കിത്തീർക്കുന്നതിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന് നല്ലൊരു പങ്കുവഹിക്കുവാനുണ്ടെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു. നേതൃത്വഗുണവും സാമർത്ഥ്യവുമുള്ള അനേകം യുവാക്കളെ വളർത്തിക്കൊണ്ടുവരുവാൻ തിരുമേനിക്കു കഴിഞ്ഞിരുന്നുയെന്നത് വലിയ നേട്ടമാണ്. മതപരവും പ്രാദേശികവുമായ തരംതിരിവുകൾക്കും അതിർവരമ്പുകൾക്കും അപ്പുറത്തേക്കു വിദ്യാർത്ഥിപ്രസ്ഥാനത്തെ വളർത്തുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. ഇതിൽനിന്നെല്ലാം അദ്ദേഹത്തിന്റെ സങ്കുചിതമല്ലാത്ത നല്ല മനസ്സിനെ വ്യക്തമായി കാണുവാൻ സാധിക്കും.

# അനുഗ്രഹസ്പർശം

പ്രിയ ജേക്കബ്

മലങ്കരസഭയുടെ ചരിത്രചുരുളുകളിൽ എക്കാലത്തും മിന്നിത്തിള ങ്ങുന്ന യുഗപ്രഭാവനാണ് പുണ്യശ്ലോകനായ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി. വിദ്യാർത്ഥിപ്രസ്ഥാനത്തെ വിശ്വസ ത്തോളമുയർത്തിയ ജീവാത്മാവും പരമാത്മാവുമായിരുന്നു ആ പുണ്യ പിതാവ്. 'ലോകം വളരുകയാണ്, സഭയും വളരണം' എന്ന മഹ ത്തായ ദർശനത്തോടെയാണ് അദ്ദേഹം വിദ്യാർത്ഥിപ്രസ്ഥാനത്തെ നയിച്ചത്. അത് ദൈവനിയോഗം. ഏറ്റവും വലിയ വിദ്യാർത്ഥി പ്രസ്ഥാനമായി ആഗോളതലത്തിൽ M. G. O. C. S. M. ശ്രദ്ധിക്ക പ്പെടുന്നത് ഈ ദീർഘദർശനംകൊണ്ടാകുന്നു.

1985-ലെ M. G. O. C. S. M. യൂണിറ്റ് ഉദ്ഘാടനം ചെയ്യാൻ കോട്ടയം ബി. സി. എം. കോളജിലേക്ക് തെയോഫിലോസ് തിരുമേനി കടന്നുവന്നത് ഇന്നും ഓർമ്മയിൽ സജീവമാണ്. പ്രൗഢിയോടെ, ആത്മീയതേജസ്സോടെ, തിരുമേനി ഞങ്ങളെ അഭിസംബോധന ചെയ്തു. ആരാധനയും പഠനവും സേവനവും ഒരു ജീവിതക്രമ മാണെന്നും സ്ത്രീശാക്തീകരണം കാലഘട്ടത്തിന്റെ ആവശ്യ മാണെന്നും തിരുമേനി ഞങ്ങൾക്ക് ഓതിത്തന്നു. കത്തോലിക്കാ സഭയുടെ സ്ഥാപനമായ കോളജ് ഹോസ്റ്റലിൽ പാർത്തു പഠിക്കുന്ന ഓർത്തഡോക്സ് വിദ്യാർത്ഥിനികളെ ഞായറാഴ്ച ആരാധന യ്ക്കായി സമീപത്തുള്ള ഏലിയാ കത്തീഡ്രലിൽ അയയ്ക്കണ മെന്നും സന്ധ്യയ്ക്കും പ്രഭാതത്തിലും സഭാനുസൃതമായ നമസ്കാര ങ്ങൾക്കുള്ള സന്ദർഭം ഉണ്ടാവണമെന്നും അല്ലാത്തപക്ഷം കോട്ടയത്ത് പെൺകുട്ടികൾക്ക് ഒരു ഹോസ്റ്റൽ പണിയുവാൻ പ്രസ്ഥാനം മുന്നിട്ടിറങ്ങുമെന്നും ആ സന്ദർഭത്തിൽ തിരുമേനി ആഗ്രഹം പ്രകടി പ്പിച്ചു. അതിനു ശേഷമാണ് ഞായറാഴ്ച ആരാധനകളിൽ ഏലിയാ



കത്തീഡ്രലിൽ സംബന്ധിക്കുവാനുള്ള അവസരം ഓർത്തഡോക്സു കാരായ ഹോസ്റ്റൽ വിദ്യാർത്ഥിനികൾക്കു ലഭിച്ചത്.

1989-ലെ കോഴിക്കോട് കോൺഫറൻസ് എന്റെ ജീവിതത്തിലെ അവിസ്മരണീയമായ അനുഭവമായിരുന്നു. ക്രിസ്ത്യാനിയുടെ സാമൂഹിക പ്രതിബദ്ധത എന്ന വിഷയത്തെ അധികരിച്ചുള്ള സെമിനാറിൽ പ്രബന്ധം അവതരിപ്പിക്കാനുള്ള നിയോഗം എനി ക്കാണുണ്ടായത്. ആരാധ്യനായ പ്രൊഫ. പി. സി. ഏലിയാസ് സാറായിരുന്നു അതിന്റെ ശില്പി. പരിശുദ്ധ ബാവാ തിരുമേനിയും അഭിവന്ദ്യരായ മറ്റു തിരുമേനിമാരുമടങ്ങിയ മഹനീയ സദസ്സിനു മുന്നിൽ ഞാൻ വിഷയം അവതരിപ്പിച്ചു. അതിനുശേഷം ഇടവേള സമയത്ത് തെയോഫിലോസ് തിരുമേനി എന്നെ വിളിപ്പിച്ചു. സെമി നാറിൽ മോഡറേറ്ററായിരുന്ന പ്രൊഫ. കെ. പി. ജോണിസാറും അടുത്തുണ്ടായിരുന്നു. ആ മഹനീയ മുഹൂർത്തത്തിൽ തിരുമേനി എന്നെ ഉള്ളംതുറന്ന് അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. മാത്രമല്ല ആ തിരുക്കരങ്ങൾ എന്റെ ശിരസ്സിൽവെച്ച് എന്നെ അനുഗ്രഹിക്കുകയും ചെയ്തു. പിന്നീട് ഓരോ വേദിയിൽ കയറു മ്പോഴും സംസാരിക്കുമ്പോഴും ആ അനുഗ്രഹസ്പർശമാണ് എനിക്ക് ഊർജ്ജമേകിയത്. അങ്ങനെതന്നെയാണ് അതിന്നും.

അക്കാലത്ത് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഓരോ കോൺ ഫറൻസ് കഴിയുമ്പോഴും പ്രസ്ഥാനത്തിന്റെ മുഖ്യധാരയിലേക്ക് ഒരു സംഘം വിദ്യാർത്ഥികളെ ആനയിക്കുവാൻ നേതൃത്വത്തിനു കഴിഞ്ഞിരുന്നു. ഇക്കാര്യത്തിൽ ജനറൽ സെക്രട്ടറിമാരായിരുന്ന ജോർജ്ജ് കുര്യൻ അച്ചന്റേയും ജോൺ തോമസച്ചന്റേയും പ്രവർത്തന ശൈലിയും കർമ്മകുശലതയും എടുത്തു പറയേണ്ടതാണ്. അവരെ അതിനു ശക്തരാക്കിയതും തെയോഫിലോസ് തിരുമേനിയുടെ അനുഗ്രഹവചസ്സുതന്നെയായിരുന്നു. അന്ന് അവരിൽനിന്നു ലഭിച്ച പ്രോത്സാഹനവും പ്രചോദനവും മാഞ്ഞുപോകാതെ, സഭയിലും സമൂഹത്തിലും ശ്രദ്ധേയരായ പലരും, പ്രസ്ഥാനവുമായുള്ള തങ്ങളുടെ ബന്ധം ശക്തമായി തുടരുന്നത് ശ്രദ്ധേയമാണ്.

1990-ലാണ് പ്രസ്ഥാനത്തിന്റെ ജനറൽ അസംബ്ലിയിൽ ആദ്യമായി ഞാൻ പങ്കെടുക്കുന്നത്. അന്ന് ആ സമൂഹത്തെ അത്ഭുതാദരവു കളോടെയാണ് അഭിമുഖീകരിച്ചത്. ഉന്നത വിദ്യാഭ്യാസമേഖലയിലും

സാമൂഹ്യരംഗത്തും പ്രവർത്തിക്കുന്ന അത്മായ നേതൃത്വത്തിന്റെ വിശാലമായ കൂട്ടായ്മയായിരുന്നു ആ സദ്സംഗമം. പ്രൊഫഷണൽ കോളജിലെ വിദ്യാർത്ഥികളും ഇതര കലാലയങ്ങളിലെ വിദ്യാർത്ഥി പ്രതിനിധികളും ചേർന്നുള്ള ഗ്രൂപ്പ് ചർച്ചകൾ, അവിടെ ഉരുത്തിരിയുന്ന ക്രിയാത്മകമായ അഭിപ്രായങ്ങൾ ഇവയെല്ലാം സസൂക്ഷ്മം ശ്രദ്ധിക്കുകയും അഭിപ്രായങ്ങളെ ഉൾക്കൊള്ളുകയും വിലയിരുത്തുകയും ചെയ്തിരുന്നത് ധിഷണാശാലിയായ തെയോഫിലോസ് തിരുമേനിതന്നെയായിരുന്നു. തിരുമനസ്സിന്റെ വചനങ്ങൾക്കു കാതോർത്തിരിക്കുന്ന ഞങ്ങൾ സദസ്യർ കോരിത്തരിക്കുകയായിരുന്നു ഓരോ നിമിഷവും. മീറ്റിംഗുകൾ പര്യവസാനിക്കുമ്പോഴും തിരുമേനിക്കു ചുറ്റും വിദ്യാർത്ഥികൾ കൂട്ടംകൂടിനിന്നു സംസാരിച്ചു. അവയെല്ലാം സഹിഷ്ണുതയോടെ കേട്ടിരിക്കുകയും പ്രതികരിക്കുകയും ചെയ്തിരുന്ന വലിയ തിരുമേനി ഇന്നും ഞങ്ങളുടെയൊക്കെ ഊർജ്ജമാണ്.

1996-ൽ W. C. C.-യുടെ ഓർത്തഡോക്സ് വിമൻസ് കോൺഫറൻസ് സിറിയയിലെ ദമാസ്കസിലായിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിൽനിന്നും പ്രതിനിധികളായി അന്ന് തിരുമനസ്സ് നിയോഗിച്ചയച്ചത് എന്നെയും ശ്രീമതി. സുമു എം. കുര്യനെയുമാണ് (മിസ്സസ് ഏബ്രാഹം മാത്യു, ആലുവ). അവിടെ ദമാസ്കസിലെ ഒരു സായാഹ്നം, കോൺഫറൻസ് അംഗങ്ങൾക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിനെ സന്ദർശിക്കാനുള്ളതായിരുന്നു. ലോക ഓർത്തഡോക്സ് സഭകളിലെ ഇരുനൂറോളം പ്രതിനിധികളാണ് അവിടെ സമ്മേളിച്ചത്. ഇന്ത്യൻ തനിമ വിളിച്ചോതുന്ന ഞങ്ങളുടെ വസ്ത്രധാരണം കണ്ട് അവർക്കിടയിൽനിന്നും സഖാ പാത്രിയർക്കീസ് ഞങ്ങളെ തിരിച്ചറിഞ്ഞു, സമീപത്തേക്ക് ക്ഷണിച്ചു. അഭിവന്ദ്യ തെയോഫിലോസ് തിരുമേനി അദ്ദേ ങ്ങയ്ക്ക് ഈ കൂടിക്കാഴ്ചയെപ്പറ്റി ഒരു കത്തയച്ചിരുന്നുവെന്ന് ആനുഷംഗികമായി ഞങ്ങൾ സൂചിപ്പിച്ചു. പുഞ്ചിരിയോടെ 'എന്റെ അഭിവന്ദ്യ സുഹൃത്തിൽനിന്നുള്ള കത്തുകൾ നിങ്ങൾതന്നെയാണ്' എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം ഞങ്ങളെ ആശീർവദിച്ചു. തിരുമനസ്സിന്റെ ആരോഗ്യസ്ഥിതിയെപ്പറ്റി അദ്ദേഹം ചോദിച്ചറിഞ്ഞു. പ്രാർത്ഥനകളിൽ താനെന്നും പ്രത്യേകം ഓർമ്മിക്കുന്ന ആത്മസ്നേഹിതനും സഹോദരനുമാണ് തെയോഫിലോസ് തിരുമേനിയെന്ന് അദ്ദേഹം വികാരഭരിതനായി പറഞ്ഞു. അന്നു



ഞാനോർത്തത് ഇപ്പോഴും മനസ്സിലുണ്ട്. അങ്കമാലിയിൽ വിഘടനവാദികളുടെ ദാക്ഷിണ്യമില്ലാത്ത പല ക്രൂരവിനോദങ്ങൾക്കും ഇരയായ വലിയ തിരുമേനിയുടെ ആന്തരികപ്രഭയെ കെടുത്തിക്കളയുവാൻ ആർക്കും സാദ്ധ്യമല്ലെന്നുള്ള തിരിച്ചറിവായിരുന്നു പാത്രിയർക്കീസിന്റെ സൗഹൃദത്തിലലിഞ്ഞ ആ വികാരപ്രകടനം.

ദേവലോകം അരമനയ്ക്കുവേണ്ടി യശഃശരീരനായ മാമ്മൻ മാപ്പിളയോടൊപ്പം വീടുവീടാന്തരമുള്ള യാത്രകൾ, സെമിനാരിയുടെ ആദ്യകാല പ്രവർത്തനങ്ങൾക്കുവേണ്ടിയുള്ള പുസ്തകശേഖരണം, ആലുവ ഫെലോഷിപ്പ് ഹൗസിനോടും മഹാനായ കെ. സി. ചാക്കോയോടുമുള്ള ആത്മബന്ധം, അൽവാറീസ് മാർ യൂലിയോസിന്റെ പുനഃസംസ്കരണം, ഇത്തരം അനുസ്മരണങ്ങൾ തിരുമേനിയുടെ പ്രഭാഷണങ്ങളിൽ കേൾക്കാറുണ്ടായിരുന്നത് വിദ്യാർത്ഥികളുടെ ഹൃദയങ്ങളിൽ ഉമിത്തീപോലെ എരിഞ്ഞിരുന്നു. 83-ാം പിറന്നാൾ ആഘോഷത്തിനായി ആലുവായിൽ എത്തിച്ചേർന്ന വിദ്യാർത്ഥിസംഘത്തെ എത്ര ആഹ്ലാദത്തോടെയാണ് തിരുമനസ്സ് സ്വീകരിച്ചത്. 'ശില്പി പദ്ധതി'യും ആലുവ സ്റ്റുഡൻസ് സെന്റർ എന്ന പിറന്നാൾ സമ്മാനവും പിറന്നാളാഘോഷവും ഇന്നെന്നപോലെ ഓർക്കുന്നു. ഒരു വിദ്യാർത്ഥി ഒരു ഇഷ്ടിക സമ്മാനിച്ചുകൊണ്ടുള്ള ആ പ്രോജക്ടിൽ പങ്കാളിയാകുവാനുള്ള ആഹ്വാനം സ്വീകരിച്ച ഓരോ വ്യക്തിയും ആ മഹാനുഭാവന്റെ കൂട്ടുവേലക്കാരാകുകയായിരുന്നു.

പിന്നീട് ജർമ്മനിയിൽ ഹാശാ ശുശ്രൂഷയ്ക്കായി പോയ തിരുമേനി രോഗാതുരനായത് ഏറെ ദുഃഖകരമായ വാർത്തയായിരുന്നു. മലങ്കരയിലെ മക്കൾ പ്രത്യേകിച്ച് പ്രസ്ഥാനത്തിന്റെ പ്രവർത്തകർ, പ്രാർത്ഥനയിലും ജാഗരണത്തിലും കഴിഞ്ഞ ദിനങ്ങൾ. ആപത്കരമായ വാർത്തകൾ പലതും മാധ്യമങ്ങളിൽ വന്നുകൊണ്ടിരുന്നു. എങ്കിലും ദൈവകൃപയുടെ നിറവിൽ തിരുമേനി നാട്ടിൽ തിരിച്ചെത്തുകതന്നെ ചെയ്തു. പരിക്ഷീണനെങ്കിലും ആ മുഖശോഭ നഷ്ടപ്പെട്ടിരുന്നില്ല. ഓർമ്മശക്തി നഷ്ടപ്പെട്ടു എന്നായിരുന്നു വർത്തമാനം. വിവാഹത്തിനുശേഷം തിരുമനസ്സിന്റെ തൃക്കൈമുത്തി അനുഗ്രഹം വാങ്ങാൻ ഞങ്ങൾ ആഗ്രഹിച്ചിരുന്നു. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു സന്ദർഭം ലഭിച്ചു. തിരിച്ചറിയുമോ എന്ന ഉത്കണ്ഠ മനസ്സിലുണ്ടായിരുന്നതുകൊണ്ട് അല്പം മാറിനിന്നു. അടുത്തു വന്നപ്പോൾ പേരു വിളിച്ച് പ്രിയയല്ലേ എന്നു ചോദിച്ചത് ഇന്നും മനസ്സിൽ മുഴങ്ങി

ക്കേൾക്കുന്നുണ്ട്. ഞങ്ങളെ രണ്ടുപേരേയും ചേർത്തുനിർത്തി അനുഗ്രഹിച്ചതും ആശീർവദിച്ചതും ജീവിതത്തിലെ അനുഗൃഹീതമായ അനുഭവം.

1997 സെപ്തംബർ 28-ാംതീയതി ഞായറാഴ്ച സന്ധ്യയോടെ തിരുമനസ്സ് കാലംചെയ്ത വാർത്ത എല്ലായിടത്തും പരന്നു. ഫോണിലൂടെ പരസ്പരം സങ്കടപ്പെടുകയും വിലപിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്യുന്ന പ്രസ്ഥാനം പ്രവർത്തകർ. അന്ന് കേരളത്തിൽ പല ഭാഗത്തും അനിശ്ചിതകാല പ്രൈവറ്റ് ബസ് സമരമായിരുന്നു. എങ്കിലും വലിയ തിരുമേനിയെ ഒരു നോക്കു കാണാൻ ഞങ്ങൾ ചെന്നു. ഈ ഓർമ്മക്കുറിപ്പ് എഴുതുമ്പോഴും മനസ്സ് വിങ്ങുന്നുണ്ട്. തൃക്കുന്നത്ത് സെമിനാരിയുടെ തുറക്കാത്ത വാതിലുകൾക്കു പുറത്ത് ടാർപ്പോളിനിട്ട താൽക്കാലിക ഷെഡ്ഡിൽ ശുശ്രൂഷകൾ നടന്ന രംഗം ഹൃദയഭേദകമായിരുന്നു. വലിയ തിരുമേനിയുടെ കണ്ണുനീർ വീണു കുതിർന്ന അങ്കമാലിയുടെ മണ്ണിൽ അന്ത്യയാത്രയിലും കക്ഷിവഴക്കിന്റെ മുള്ളുകൾ ചിതറുമോ എന്ന ആശങ്കയായിരുന്നു ഏവർക്കും. എന്നാൽ അരുതാത്തതൊന്നും സംഭവിച്ചില്ല.

എല്ലാ ശരീരങ്ങൾക്കുമുള്ളതാണ് ക്ഷയിക്കലും മരണമടയലും. എന്നാൽ വിജ്ഞാനന്മാർക്കും സുകൃതികൾക്കും ഭൗതികശരീരം കൂടാതെ അദൃഷ്ടമായ മറ്റൊരു ശരീരംകൂടിയുണ്ട്. അതാണ് പുകഴുടൽ. ആ ശരീരത്തിന് മരണമില്ല. ഈ അപൂർവ്വ സൗഭാഗ്യം വലിയ കീർത്തിമാന്മാർക്കു മാത്രമേ ഉണ്ടാകൂ. ഇതു തിരുക്കുറൾ ഭാഷ്യം, ഇതു തെയോഫിലോസ് തിരുമേനിക്കുള്ള വിശേഷണമാകുന്നു. ഭൗതികശരീരം വിട്ടുപോയെങ്കിലും വലിയ തിരുമേനി ശതാഭിഷിക്തനാണ്. അഗ്നിയിൽ പുടപാകം ചെയ്ത പൊന്നുപോലെ ആ ജന്മം അമൃതമായി ശോഭിക്കുന്നു. ആത്മതയുടെ അമൃതധാരയായി ഓർമ്മകളെ പുൽകുന്നു.

*(പുത്തൻകാവ് മെട്രോപ്പോലീറ്റൻ എച്ച്. എസ്. എസ്. പ്രിൻസിപ്പലായ പ്രിയ ജേക്കബ് വിദ്യാർത്ഥിപ്രസ്ഥാനം സ്റ്റുഡന്റ്സ് വൈസ്പ്രസിഡന്റ്, അസോസിയേറ്റ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്)*

# ഓർമ്മയുടെ നുറുങ്ങുകൾ

**വെരി. റവ. ഡോ. ജേക്കബ് മണ്ണാറപ്രായിൽ**
**കോർ എപ്പിസ്കോപ്പ**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പരി. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ വാഴിക്കുവാൻ ഭാഗ്യം സിദ്ധിച്ച മഹിതാചാര്യനാണ് അങ്കമാലി-മുംബൈ മെത്രാസനങ്ങളുടെ അധിപനായിരുന്ന പുണ്യശ്ലോകനായ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത. സഭയ്ക്ക് ആഗോള ക്രൈസ്തവ മണ്ഡലത്തിൽ അദ്വിതീയമായ മാനവും സ്ഥാനവും നേടിത്തന്ന ധിഷണശാലിയായിരുന്നു അദ്ദേഹം.

30 വർഷക്കാലം ആ മഹാചാര്യന്റെ ആത്മീയപുത്രനായി അദ്ദേഹത്തോടൊപ്പം കഴിയാനുള്ള അപൂർവ്വഭാഗ്യം ലഭിച്ച വ്യക്തിയാണ് ഞാൻ. സുദീർഘമായ ആ കാലഘട്ടം മുഴുവൻ ആ പുണ്യപുരുഷനെ നിഴൽപോലെ പിന്തുടർന്ന ബലഹീനനായ എനിക്ക് തിരുമേനിയുമായുള്ള ബന്ധത്തിന്റെ അനുഭൂതി ജീവനുള്ളിടത്തോളം കാലം മറക്കാനാവില്ല. തിരുമേനി എനിക്ക് പ്രാതഃസ്മരണനീയനാണ്. ആ പിതാവിന് സ്മരണാഞ്ജലികൾ അർപ്പിച്ചുകൊണ്ടാണ് ഞാൻ എന്റെ ദൈനംദിനകൃത്യനിർവ്വഹണത്തിൽ ഏർപ്പെടുന്നത്.

മലങ്കരസഭയിലെ ചരിത്രഗന്ധിയായ ഏക ഭദ്രാസനം അന്നും ഇന്നും അങ്കമാലിയാണ്. ഈ ഭദ്രാസനത്തിന്റെ ആസ്ഥാനമാണ് തൃക്കുന്നത്ത് സെമിനാരി. നാലു വർഷം തിരുമേനിയുടെ ശിഷ്യൻ, 30 വർഷം സെക്രട്ടറി, സിമ്മനാരി മാനേജർ, വികാരി, ഭദ്രാസന സെക്രട്ടറി എന്നിങ്ങനെ ഒട്ടനവധി നിലകളിൽ അദ്ദേഹത്തോടൊപ്പം ശുശ്രൂഷ ചെയ്യുവാൻ എനിക്ക് അവസരം ലഭിച്ചു. ഈ നീണ്ടകാല സഹവാസത്തിനുള്ളിൽ ഞങ്ങൾ തമ്മിൽ കാര്യമായ അഭിപ്രായ

ഭിന്നതകളോ ആശയകുഴപ്പങ്ങളോ ഉണ്ടായിട്ടില്ലെന്ന് സാക്ഷിക്കുവാൻ എനിക്ക് അതിയായ സന്തോഷമുണ്ട്.

1958-ലെ സഭാസമാധനത്തെ തുടർന്ന് കാലം ചെയ്ത അഭി. വയലിപറമ്പിൽ ഗ്രിഗോറിയോസ് തിരുമേനിയുടെ പിൻഗാമിയായി 1967 ജനുവരി 25-നാണ് തെയോഫിലോസ് മെത്രാപ്പോലീത്ത അങ്കമാലിയുടെ അധിപനായി നിയോഗിക്കപ്പെടുന്നത്. അന്ന് ആവേശ ആരവത്തോടെ തിരുമേനിയെ ഭദ്രാസനം നെഞ്ചിലേറ്റി സ്വീകരിച്ചു. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ 1958-ൽ കൈവന്ന സഭാ സമാധാനം ഒരു വ്യാഴവട്ടം തികഞ്ഞ 1970-കളുടെ ആദ്യഘട്ടത്തിൽ തന്നെ കൈമോശം വന്നു. സങ്കീർണ്ണമായ പ്രശ്നങ്ങളാൽ സഭാ ന്തരീക്ഷം കലുഷിതമായി. ആളിപ്പടർന്ന കാട്ടുതീ ആഞ്ഞടിച്ചത് തൃക്കുന്നത്ത് സെമിനാരിയുടെ നേർക്കായിരുന്നു. ഈ വേളയിൽ ഉണ്ടായ സമ്മർദ്ദങ്ങൾ, പ്രലോഭനങ്ങൾ, പ്രകോപനങ്ങൾ എന്നിവ കളെയെല്ലാം അതിജീവിച്ച് തന്നെ ഏല്പിച്ച ദൗത്യത്തോട് പരി പൂർണ്ണ നീതിയും വിശ്വസ്തതയും പുലർത്തി പാറപോലെ ഉറച്ചു നിന്നു തിരുമേനി. ആത്മസംയമനത്തിന്റെ ആദ്യവസാന പാഠങ്ങൾ ഞാൻ പഠിച്ചത് അദ്ദേഹത്തിൽനിന്നാണ്. എതിർകക്ഷികളുടെ കുത്സിതനീക്കങ്ങളെ ദീർഘവീക്ഷണത്തോടും ബുദ്ധിവൈഭവ ത്തോടുംകൂടിയാണ് അദ്ദേഹം നേരിട്ടത്. ഭദ്രാസനത്തിൽ പൊതു വേയും തൃക്കുന്നത്ത് സിമ്മനാരിയിൽ പ്രത്യേകിച്ചും ഉണ്ടായ വിവിധങ്ങളായ പ്രശ്നങ്ങളിൽ, അദ്ദേഹത്തിൽനിന്നു ഞാൻ സ്വായത്തമാക്കിയ ആത്മസംയമനമായിരുന്നു എന്റെ ആത്മബലം.

എപ്പോഴും ആരുടെ മുന്നിലും പ്രസന്നവദനനായി ശുഭ്രവസ്ത ധാരിയായി വെടിപ്പും വെണ്മയുമുള്ളവനായി പ്രത്യക്ഷപ്പെടാൻ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ആ പ്രൗഢഗാംഭീര്യം ആരെയും അതിശയിപ്പിക്കുന്നതും ആകർഷിക്കുന്നതുമായിരുന്നു. അതുകൊണ്ടാണ് ആഗോള ക്രൈസ്തവസഭാസമ്മേളനങ്ങളിൽ അദ്ദേഹം രാജകീയനായത്.

അനുഗൃഹീതനായ ഒരു പിതാവ്, മഹാനായ മകന്റെ പേരിൽ അറിയപ്പെടുന്നതുപോലെയായിരുന്നു മാർ തെയോഫിലോസിലൂടെ ഭാരതത്തിന്റെ അനുഗൃഹീത സഭയായ ഓർത്തഡോക്സ് സഭാ മാതാവ് ലോകരാജ്യങ്ങളിൽ അറിയപ്പെടാൻ തുടങ്ങിയത്. മലങ്കര



സഭയുടെ അംബാസഡർ എന്ന വിശേഷണം അദ്ദേഹത്തിന് നന്നേ ചേരും.

ഇന്ത്യയുടെ പ്രഥമ പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽ നെഹ്റുവിനെപ്പോലെ കുട്ടികളെ ഇത്രയധികം സ്നേഹിച്ചിരുന്ന ഒരു വാത്സല്യപിതാവിനെ ഞാൻ കണ്ടിട്ടില്ല. കുട്ടി നന്നായാലേ കുടുംബവും സഭയും നാടും ലോകവും നന്നാകൂവെന്ന് അദ്ദേഹം ആവർത്തിച്ചു പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. തിരുമേനിയുടെ സ്നേഹത്തണലിലേക്കു പറന്നിറങ്ങിയ പതിനായിരക്കണക്കിന് കുട്ടികളെ ദീർഘനാൾ തിരുമേനി നേതൃത്വംകൊടുത്ത എം. ജി. ഒ. സി. എസ്. എം. എന്ന മഹൽപ്രസ്ഥാനത്തിലൂടെ അദ്ദേഹം കൈപിടിച്ചുയർത്തി.

മുൻ കേന്ദ്രമന്ത്രി ശ്രീ. എ. എം. തോമസ് തിരുമേനിയെ സഹന തയുടെ കേൾവിക്കാരൻ എന്നത്രേ വിശേഷിപ്പിച്ചിരുന്നത്. ഒരു കാലത്ത് മലങ്കരസഭ വിദേശരാജ്യങ്ങളിൽ അറിയപ്പെട്ടിരുന്നത് ഫാ. കെ. ഫീലിപ്പോസിന്റെ സഭ എന്നാണെന്നും അദ്ദേഹം സാക്ഷ്യപ്പെടു ത്തിയിരിക്കുന്നു.

അങ്കമാലി-മുംബൈ ഭദ്രാസനങ്ങളെ ഒരു മാലയിലെ രണ്ടു മുത്തു മണികൾപോലെ അദ്ദേഹം ഒരുമിച്ച് ലാളിച്ച് അന്ത്യത്തോളം കൊണ്ടു നടന്നു. മുംബൈയിലെ വാഷി അരമനയും അനുബന്ധസ്ഥാപന ങ്ങളും അദ്ദേഹത്തിന്റെ സ്വപ്നസാക്ഷാൽക്കാരമാണ്. മുംബൈ മെത്രാസനത്തിന് തന്റെ സഹായകനായി വളർത്തിക്കൊണ്ടുവന്ന എന്റെ സഹപാഠികൂടിയായ അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ ലഭിച്ചതിൽ തെയോഫിലോസ് തിരുമേനി അതീവ സന്തുഷ്ടനായിരുന്നു. ഒരു നിയോഗം എന്നോണം അഭിവന്ദ്യ തിരുമേനിയുടെ രോഗാവസ്ഥയിൽ ജർമ്മനിയിൽ എത്തി അദ്ദഹത്തെ ശുശ്രൂഷിക്കുവാൻ ലഭിച്ച അവസരത്തെ ഒരു പുണ്യകർമ്മമായി അഭി. കൂറിലോസ് തിരുമേനി എന്നും സ്മരിക്കുന്നു.

തിരുമേനി സഹായിച്ചിട്ടുള്ളവരിൽ പലരും അദ്ദേഹം രോഗാ വസ്ഥയിൽ ആയിരുന്നപ്പോൾ തിരിഞ്ഞുപോലും നോക്കാൻ മനസ്സു കാണിച്ചില്ലെന്ന സത്യം ഞാൻ മറച്ചുവയ്ക്കുന്നില്ല. ഇതാണ് ലോകം എന്ന് പല അനുഭവങ്ങൾ നിരത്തി തിരുമേനി എന്നെ ബോദ്ധ്യ പ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ട് പ്രതിഫലം ഇച്ഛിച്ച് ആരേയും

സഹായിക്കരുതെന്ന അദ്ദേഹത്തിന്റെ ആ വിലപ്പെട്ട സന്ദേശം എന്റെ അനുഭവങ്ങൾ എന്നെ പഠിപ്പിച്ചു.

തിരുമേനിയുടെ കേൾവിക്ക് അല്പം മങ്ങലുണ്ടായിരുന്നെങ്കിലും ആവശ്യമുള്ളതെല്ലാം അദ്ദേഹം കൃത്യമായി കേട്ടിരിക്കും, ഗ്രഹിച്ചിരിക്കും. തനിക്ക് ആവശ്യമില്ലെന്ന് തോന്നുന്നതെല്ലാം കേട്ടില്ലെന്ന് ഭാവിക്കുവാനും തിരുമേനിക്ക് സാധിച്ചിരുന്നു. കേൾക്കുവാൻ ധൃതി കാണിച്ചിരുന്ന അദ്ദേഹം പറയുന്ന കാര്യത്തിൽ തികച്ചും ഒരു ലുബ്ധനായിരുന്നു.

അഭിവന്ദ്യരായ മാർ ബർണബാസ്, മാർ പക്കോമിയോസ്, മാർ കൂറിലോസ് എന്നീ പിതാക്കന്മാരെ അതാത് കാലഘട്ടങ്ങളിൽ ഒരുമിച്ചു ചേർത്ത് യാതൊരു ഇടർച്ചകളുമില്ലാതെ സഭാശുശ്രൂഷകൾ നിർവിഘ്നം നടത്തുവാൻ സാധിച്ചുവെന്നുള്ളത് തിരുമേനിയുടെ മഹത്വത്തെ വിളിച്ചറിയിക്കുന്ന സവിശേഷതയത്രേ.

കക്ഷിവഴക്കുകളെപ്രതി ആലുവ തൃക്കുന്നത്തു സിമ്മനാരിമേൽ ഉരുത്തിരിഞ്ഞ പ്രതികാരങ്ങൾക്ക് ഞാനും എന്റെ കുടുംബവും ഇരയായപ്പോൾ ഒരു പിതാവിന്റെ സ്ഥാനത്തുനിന്ന് ആശ്വസിപ്പിക്കുകയും സാന്ത്വനിപ്പിക്കുകയും ചെയ്ത കാര്യങ്ങൾ ഞങ്ങൾക്ക് ധൈര്യം പകർന്നു. ഞാനും തിരുമേനിയും സഞ്ചരിച്ചിരുന്ന കാർ പാതിരാത്രിയിൽ നടുറോഡിൽ തടഞ്ഞ് എന്നെ വലിച്ചിറക്കി ആവോളം ദേഹോപദ്രവം ഏല്പിച്ചശേഷം എതിരാളികൾ തിരുമേനിയേയും കൈയേറ്റം ചെയ്യുവാൻ ശ്രമിച്ചപ്പോൾ സ്വർഗ്ഗത്തിലെ മാലാഖയെപ്പോലെ എതിർഭാഗത്തുനിന്നും വന്ന കാറിന്റെ വെളിച്ചം കണ്ട് പ്രതിയോഗികൾ ഇരുളിൽ ഓടിമറഞ്ഞു. സത്യത്തിൽ അല്പം വൈകിയിരുന്നെങ്കിൽ ഒരുപക്ഷേ, ഇന്ന് ഇത് എഴുതുവാൻ ഞാൻ ഉണ്ടാകുമായിരുന്നില്ല. അർദ്ധരാത്രിയിലെ കാർ കത്തിക്കൽ, പള്ളി പൂട്ടൽ, സിമ്മനാരി സീൽവയ്പ്, എന്റെ വീടിനു നേരെ നടന്ന മൂന്നു പ്രാവശ്യത്തെ കല്ലേറ്, വീടുകയറി മർദ്ദനം, വീടിന് തീവെയ്പ്, ഗ്രെയിറ്റ് മാർച്ച്, ശവസത്യാഗ്രഹം, അർദ്ധരാത്രിയിലെ അറസ്റ്റ്, ജയിൽവാസം, അനിശ്ചിതമായ നിരോധനാജ്ഞ, വധഭീഷണി, ഒന്നിനു പുറകെ മറ്റൊന്നായി തിരുമേനിയേയും എന്നേയും പ്രതിചേർത്തുള്ള 21 കേസ്സുകൾ എന്നുവേണ്ട അന്ത്യോഖ്യാ-മലങ്കരബന്ധം അരക്കിട്ടുറപ്പിക്കുവാൻ നടന്ന സംഭവപരമ്പരകൾ ഇന്ന് വിസ്മൃതിയുടെ കോണുകളിലേക്കു എടുത്തെറിയപ്പെട്ടെങ്കിൽ അതിലൊട്ടും അതിശയപ്പെടാനില്ല.



നിർവ്യാജസ്നേഹത്തിന്റേയും നിസ്വാർത്ഥസേവനത്തിന്റേയും വിളനിലമായിരുന്ന മെത്രാപ്പോലീത്ത സഭാചക്രവാളത്തിന്റെ രജതരേഖകൾ തെളിയിച്ച ശ്രേഷ്ഠാചാര്യനായിരുന്നു. നിഷ്ക്കളങ്കത, മാതൃകാപരമായ ജീവിതശൈലി, സംസാരസ്ഫുടത, അതിഥിസൽക്കാരം, ആഢ്യത്വം, മാന്യത ഇവയെല്ലാം തിരുമേനിക്ക് ജനഹൃദയങ്ങളിൽ സ്ഥിരപ്രതിഷ്ഠ നേടിക്കൊടുത്ത സ്വഭാവവിശേഷതകളായിരുന്നു.

# ദൈവസ്നേഹത്തിന്റെ മുഖം

**സൂസൻ ജോർജ് അച്ചൻകോവിൽ**

ബാല്യകാലത്ത് തിരുമേനിമാരെ വലിയ ഭയഭക്തിബഹുമാനത്തോടെയാണ് ഞാൻ വീക്ഷിച്ചിരുന്നത്. തിരുമേനിമാരുടെ കൈമുത്തും, അനുഗ്രഹം വാങ്ങിക്കും. അവരുമായി സംസാരിക്കാനൊന്നും അവസരം ലഭിച്ചിരുന്നില്ല. അവസരം ലഭിച്ചാൽതന്നെ, എനിക്ക് അതിന് ഭയമായിരുന്നു. തിരുമേനിയോട് എങ്ങനെ സംസാരിക്കണം, എത്രത്തോളം ബഹുമാനം കാണിക്കണം എന്നൊന്നും എനിക്കറിയാൻ പാടില്ലായിരുന്നു. അതിനാൽ തിരുമേനിമാരുമായുള്ള ബന്ധം 'ഭയഭക്തി'യിൽ ഞാൻ ഒതുക്കി.

തിരുമേനിമാരോട് എനിക്കുള്ള ബന്ധം 'ഭയഭക്തി'യിൽനിന്നു 'സ്നേഹഭക്തി'യിൽ എത്തിയതു അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയെ കണ്ടതിനുശേഷമാണ്. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വാർഷിക കോൺഫറൻസിനായി ഞങ്ങൾ വിദ്യാർത്ഥികൾ കാത്തിരിക്കുമായിരുന്നു. കോൺഫറൻസ്വേദിയിൽ എത്തിയാൽ ഞാനാദ്യം തെയോഫിലോസ് തിരുമേനിയെ കാണും. തിരുമേനി എനിക്ക് അപ്പച്ചനായിരുന്നു. കുട്ടികളോട് ഇടപെടുമ്പോൾ തിരുമേനി വലിയ സന്തോഷവാനായിരുന്നു. തിരുമേനിയാണെന്നോ വേദശാസ്ത്രജ്ഞനാണെന്നോ ഉള്ള ചിന്തയൊന്നും ഇല്ല.

തിരുമേനിയോട് ചേർന്നുനിന്നു സംസാരിക്കാൻ കുട്ടികൾ മത്സരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. തിരുമേനിക്ക് കേൾവി അല്പം കുറവായതിനാൽ കുട്ടികളെല്ലാം ചെവിക്കു ചുറ്റും നിൽക്കുമായിരുന്നു. അപ്പോൾ തിരുമേനിയുടെ മുഖത്ത് തെളിയുന്ന പ്രസാദവും പുഞ്ചിരിയും എന്റെ മനസ്സിൽ ഇപ്പോഴും തങ്ങിനിൽക്കുന്നു.

തിരുമേനി ശതാഭിഷിക്തനായപ്പോൾ എം. ജി. ഒ. സി. എസ്. എം. പ്രവർത്തകർ തിരുമേനിയെ സ്വീകരിച്ചത് ആയിരം തിരികൾ



കത്തിച്ചുകൊണ്ടായിരുന്നു. ആയിരം പൂർണ്ണചന്ദ്രന്മാർ ഞങ്ങളുടെ മുമ്പിൽ തോറ്റപോലെ എനിക്കു തോന്നി. ആയിരം പൂർണ്ണചന്ദ്രന്മാർക്ക് ഒരു ദിവസം തിരുമേനിയുടെ മുമ്പിൽ പ്രത്യക്ഷപ്പെടാൻ കഴിയില്ലല്ലോ എന്ന് ഞാനോർത്തു. ആയിരം തിരികളുടെ വെളിച്ചത്തിൽ തിരുമേനി ആയിരം ചിരി ചിരിച്ചതുപോലെ തോന്നി. തിരുമേനിയെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സിൽ ഇന്നും ആയിരം മുഖമാണ് തെളിഞ്ഞുവരുന്നത്. അത് ദൈവസ്നേഹത്തിന്റെ മുഖമാണെന്ന് എനിക്കു തോന്നുന്നു.

# തെയോഫിലോസ് തിരുമേനിയും വിദ്യാർത്ഥിപ്രസ്ഥാനവും

**പോൾ മണലിൽ**

'കോട്ടയം എം. ഡി.യിൽ സന്ധ്യകഴിഞ്ഞു നടന്ന യോഗത്തിൽ യേശുവിന്റെ കുരിശിന്മേലുള്ള കഷ്ടപ്പാട് ഫാ. ഹോംസ് വിവരിച്ചപ്പോൾ എന്റെ കണ്ണിൽനിന്നും കണ്ണീർ ഒഴുകി. ഞാനെന്തു ഭോഷൻ, കരയുന്നതു വല്ലവരും കാണുമല്ലോ എന്നു കരുതി പിന്നോട്ടു തിരിഞ്ഞപ്പോൾ ചാലക്കുഴി സി. പി. മാത്തൻ മുതൽപേർ വിതുമ്മിക്കരയുന്നതു കണ്ടു. ദൈവവിളിയെപ്പറ്റിയുള്ള ഫാ. ഹോംസിന്റെ പ്രസംഗം അയോഗ്യനായ എന്നെ മിശിഹായുടെ ഒരു നിത്യപുരുഷനാക്കിത്തീർത്തു. ഈ പ്രസംഗം എന്നിൽ പുതിയൊരു ജീവിതദർശനമുണ്ടാക്കി. ദൈവഭയത്തോടെ ജീവിക്കണം. ദൈവമഹത്വത്തിനായി ജീവിക്കണം. ദൈവത്തിനായി സമർപ്പിക്കണം എന്നൊക്കെ'.

പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടേതാണീ വാക്കുകൾ. ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ രജതജൂബിലി സമ്മേളനം തിരുമൂലപുരത്ത് മലങ്കര മെത്രാപ്പോലീത്ത ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ നടത്തിയപ്പോൾ പഴയ എം. പി. പത്രോസ് തന്റെ രൂപാന്തരീകരണത്തിന്റെ നാളുകളെപ്പറ്റി അനുസ്മരിക്കുകയായിരുന്നു.

റാവുസാഹിബ് ഒ. എം. ചെറിയാനും കെ.സി. ഈപ്പനും മറ്റും ഉപവിഷ്ടരായിരുന്ന അന്നത്തെ നിറഞ്ഞ സദസ്സും ആ മിഷനറി വീരന്റെ പ്രസംഗം കോരിത്തരിപ്പുകളോടെയാണ് ശ്രവിച്ചത്.

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തെപ്പറ്റിയും അതിന്റെ പ്രസിഡന്റായിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെപ്പറ്റിയും ഓർക്കുമ്പോൾ പത്രോസ് മാർ ഒസ്താത്തിയോസിന്റെ ഈ വിവരണം എന്റെ മനസ്സിൽ ഓടിയെത്തും. ഒരു



പ്രസംഗത്തിന് എത്രമാത്രം സ്വാധീനം ചെലുത്താൻ കഴിയുമെന്നതിനെപ്പറ്റി ആലോചിക്കുമ്പോഴാണ് ഇക്കാര്യങ്ങൾ എന്റെ മനോമുകുരത്തിൽക്കൂടി മിന്നിമറയുക.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കൊട്ടാരക്കര സമ്മേളനത്തിൽ തെയോഫിലോസ് തിരുമേനി നടത്തിയ പ്രസംഗം ഞാൻ കേട്ടത്, പണ്ട് പത്രോസ് മാർ ഒസ്താത്തിയോസ് ഫാ. ഹോംസ് നടത്തിയ ആ പ്രസംഗം കേട്ടപോലെയാണെന്ന് ഞാൻ ആലോചിക്കാറുണ്ട്.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രസിഡന്റായിരുന്ന തെയോഫിലോസ് തിരുമേനി 1974-ൽ നടത്തിയ പ്രസംഗമാണ് എന്റെ മനസ്സിൽ ഇന്നും തങ്ങിനിൽക്കുന്നത്. ഞാൻ അന്ന് പത്തനാപുരം സെന്റ് സ്റ്റീഫൻസിൽ പ്രീഡിഗ്രിക്ക് പഠിക്കുകയാണ്. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കൊട്ടാരക്കര കോൺഫറൻസിന്റെ സമാപനസമ്മേളനമാണ്. എനിക്കന്ന് വീട്ടിൽ പോകാൻ തിരക്കുണ്ടായിരുന്നു. പത്തനാപുരത്തേക്കുള്ള അവസാന ബസ് കിട്ടിയില്ലെങ്കിൽ നടക്കേണ്ടിവരും. ഇന്നത്തെപ്പോലെ ബസ് സർവ്വീസ് എപ്പോഴുമില്ല. എന്തായാലും സമാപന പ്രസംഗംകൂടി കഴിഞ്ഞിട്ട് പോകാമെന്ന് ജനറൽ സെക്രട്ടറി പി. സി. ചെറിയാൻ പറഞ്ഞു. അങ്ങനെയാകട്ടെ എന്നു ഞാനും കരുതി.

തെയോഫിലോസ് തിരുമേനി പ്രസംഗം തുടങ്ങിയപ്പോൾ ഞാൻ ചുറ്റും നോക്കി. എല്ലാവരും തലകുനിച്ചിരിക്കുന്നു. ഞാനും തല കുനിച്ചു. ധ്യാനത്തിന്റെയും മൗനത്തിന്റെയും നിമിഷങ്ങൾ. അതിനിടയിൽ തിരുമേനിയുടെ വാക്കുകൾ ഒരു കുളിരലയായി എന്റെ മനസ്സിലേക്ക് കടന്നുവന്നു. ആത്മാവിനെ പുളകച്ചാർത്തണിയിച്ച ആ ധ്യാനപ്രസംഗം എന്നെ നൊമ്പരപ്പെടുത്തുകയും വിസ്മയിപ്പിക്കുകയും ചെയ്തു. അതുപോലെ ശക്തമായ ഒരു വചനഘോഷണം ഞാൻ പിന്നീടൊരു മേല്പട്ടക്കാരനിൽനിന്നും കേട്ടിട്ടില്ല.

ഇന്നേക്ക് മുപ്പത്തിയഞ്ച് വർഷം മുമ്പാണ് ഞാനാദ്യം വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഒരു കോൺഫറൻസിൽ പങ്കെടുക്കുന്നത്. തെയോഫിലോസ് തിരുമേനി പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി പ്രവർത്തിച്ചിരുന്ന കാലം. കുട്ടികൾ കാത്തിരിക്കുന്ന ഡിസംബർ മാസത്തിലെ എം. ജി. ഒ. സി. എസ്. എം. വാർഷിക കോൺഫറൻസ് ആരംഭിക്കുന്നതും അവസാനിക്കുന്നതും തിരുമേനിയുടെ പ്രസംഗത്തോടെയായിരുന്നു. തിരുമേനിയുടെ 'ഓപ്പണിംഗ് അഡ്രസ്സ്' കഴിഞ്ഞിട്ടേ ഉദ്ഘാടനസമ്മേളനംപോലും നടത്തിയിരുന്നുള്ളൂ. അതു

പോലെ സമാപനസമ്മേളനം കഴിഞ്ഞ് കുട്ടികൾ പിരിയും മുമ്പായിരിക്കും 'ക്ലോസിംഗ് അഡ്രസ്സ്'. അതൊരു കലാശക്കൊട്ടാണ്.

സ്വയം തിരിച്ചറിയാനും ദൈവാഭിമുഖ്യം ശക്തിപ്പെടുത്താനും കുട്ടികളെ പ്രചോദിപ്പിക്കുന്ന മട്ടിലുള്ള പ്രസംഗങ്ങളാണ് തെയോഫിലോസ് തിരുമേനി ഈ മുഹൂർത്തങ്ങളിൽ നടത്തിയിട്ടുള്ളത്.

അന്ന് കൊട്ടാരക്കരയിൽവച്ച് ഞാൻ കേട്ട പ്രസംഗത്തെപ്പറ്റി പറയാം. അതു കേട്ടിട്ട് എനിക്ക് ഹൃദയത്തിലേക്ക് നോക്കി ജീവിതത്തെ വിലയിരുത്താൻ കഴിയുന്നതുപോലെ തോന്നി.

തിരുമേനി മലയാളം വാക്കുകൾ ഉച്ചരിക്കുന്നത് നിർത്തിനിർത്തിയായിരുന്നു. വാക്കുകൾ അദ്ദേഹം ഹൃദയത്തിൽനിന്നും പെറുക്കിയെടുക്കുന്നതുപോലെ തോന്നും.

നാലു ദിവസത്തെ ക്യാമ്പ് അന്ന് അവസാനിച്ചത് കുട്ടികൾ കുമ്പസാരിച്ച് വിശുദ്ധ കുർബ്ബാന സ്വീകരിച്ചതോടെയായിരുന്നു. ക്യാമ്പിന്റെ ക്ലൈമാക്സ് കുമ്പസാരവും വിശുദ്ധ കുർബ്ബാന സ്വീകരണവുമായിരുന്നു. ആ ദിവസംതന്നെയായിരുന്നു തിരുമേനിയുടെ 'ക്ലോസിംഗ് അഡ്രസ്സ്'.

ശരംകണക്കെ വന്ന തിരുമേനിയുടെ വാക്കുകൾ എന്റെ മനസ്സിൽ വല്ലാതെ തട്ടി. ഞാൻ പെട്ടെന്ന് ഹൃദയത്തിലേക്കു നോക്കി പ്രാർത്ഥിക്കാൻ തുടങ്ങി. കുട്ടികളെല്ലാം തലകുനിച്ചിരിക്കുകയാണ്. ഞാൻ ഇടയ്ക്കു ചുറ്റും നോക്കി. ഹാളിൽ പൂർണ്ണ നിശ്ശബ്ദത. എന്റെ ഇടതുവശത്ത് സത്യവാൻ കൊട്ടാരക്കരയും വലതുവശത്ത് വർഗീസ് പേരയിലും ഇരിക്കുന്നുണ്ടായിരുന്നു. അതുവരെ ചിരിച്ചും വർത്തമാനം പറഞ്ഞും ഇരുന്ന അവർ തിരുമേനിയുടെ പ്രസംഗം കേട്ടതോടെ ഗൗരവത്തിലായി. കുറച്ചു കഴിഞ്ഞപ്പോൾ വർഗീസ് പേരയിൽ കണ്ണീർ തുടയ്ക്കുന്നതു കണ്ടു. സത്യത്തിൽ എനിക്കും സങ്കടം വരുന്നുണ്ടായിരുന്നു. എന്റെ കണ്ണും നിറഞ്ഞു.

തെയോഫിലോസ് തിരുമേനിയുടെ വാക്കുകൾ ആഴത്തിൽ എവിടെയോ സ്പർശിക്കുന്നു. ഞങ്ങളെ കൂടാതെ മറ്റു പലരും അന്ന് കണ്ണീർപൊഴിച്ചിട്ടുണ്ടാവുമെന്ന് ഞാൻ കരുതുന്നു.

തിരുമേനിയുടെ പ്രസംഗം കഴിഞ്ഞപ്പോൾ ഞങ്ങളെല്ലാം പുതിയ മനുഷ്യരായതുപോലെ തോന്നി. പ്രസംഗം കഴിഞ്ഞിട്ടും സത്യവാൻ



കൊട്ടാരക്കര അതേ ഇരുപ്പായിരുന്നു. എഴുന്നേൽക്കാൻ കഴിയുന്നില്ല. അദ്ദേഹത്തെ പിന്നെ എഴുന്നേല്പിച്ചത് പരിശുദ്ധാത്മാവായിരിക്കുമെന്ന് ഞാൻ കരുതുന്നു.

അന്നു മുതലാണ് ഞാൻ ശരിക്കും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഭാഗമായത്. സഭയിൽ എന്റെ കൂറ് ഇപ്പോഴും വിദ്യാർത്ഥിപ്രസ്ഥാനത്തോടുതന്നെയാണ്.

എന്റെ കൂടെ ഉണ്ടായിരുന്ന സത്യവാൻ കൊട്ടാരക്കര ഒരു സീനിയർ ഫ്രണ്ടായിട്ടാണ് ക്യാമ്പിൽ പങ്കെടുത്തതെങ്കിലും അന്ന് അദ്ദേഹത്തിൽ കുടിയേറിയ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം പിന്നീട് ഞാൻ എത്രയോ വർഷങ്ങൾ കണ്ടിരിക്കുന്നു. അനീതിക്കും അക്രമത്തിനും എതിരെ ശബ്ദിക്കാൻ സത്യവാൻ കൊട്ടാരക്കരയെ പ്രാപ്തനാക്കിയത്, വിദ്യാർത്ഥിപ്രസ്ഥാനത്തിൽ തെയോഫിലോസ് തിരുമേനി നടത്തിയ പ്രസംഗങ്ങളാണെന്ന് എനിക്ക് തോന്നിയിട്ടുണ്ട്. എന്നെപ്പോലെ ഒരു വിദ്യാർത്ഥിയായി അന്ന് ക്യാമ്പിൽ പങ്കെടുത്ത വർഗീസ് പേരയിൽ തുടർന്നും വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വേദികളിൽ നിറഞ്ഞുനിന്നു. അടൂർ സെന്റ് സിറിൾസ് കോളജിൽ ചരിത്ര വിഭാഗം മേധാവിയായി ഇപ്പോൾ പ്രവർത്തിക്കുന്ന ഡോ. വർഗീസ് പേരയിൽ പിന്നീട് എത്രയോ തവണ തെയോഫിലോസ് തിരുമേനിയുടെ ആ പ്രസംഗത്തെപ്പറ്റി എന്നെ ഓർമ്മിപ്പിച്ചിരിക്കുന്നു. എല്ലാം ഗൃഹാതുരത്വസ്മരണപോലെയുണ്ട്.

പ്രസ്ഥാനത്തെ ദീർഘകാലം നയിച്ച തെയോഫിലോസ് തിരുമേനിയെ എനിക്കു മാത്രമല്ല ഞങ്ങളുടെ തലമുറയിൽപ്പെട്ട കുട്ടികൾക്കൊന്നും ഇതുപോലെ പലരീതിയിലും മറക്കാൻ കഴിയില്ല. കുട്ടികളുമായി കൂട്ടുകൂടുന്ന തിരുമേനിയായിരുന്നു അദ്ദേഹം. കൗമാരക്കാരെയും അവരുടെ പ്രശ്നങ്ങളെയും തിരുമേനി നന്നായി മനസ്സിലാക്കി. ജനറേഷൻ ഗ്യാപ്പ് ഇല്ലാതെ തിരുമേനി കുട്ടികളുമായി സംവദിച്ചു.

തിരുമേനിയെ ഞാനാദ്യം കാണുന്നത് 1973-ൽ കോട്ടയത്തെ സ്റ്റുഡന്റ്സ് സെന്ററിൽവെച്ചാണ്. മൂന്നു ദിവസത്തെ ലീഡർഷിപ്പ് ട്രെയിനിംഗ് ക്യാമ്പിന് വന്നതാണ് ഞാൻ. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ യൂണിറ്റ് സെക്രട്ടറിയായി പ്രവർത്തിക്കുമ്പോഴാണത്. പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറി ഫാ. പി. സി. ചെറിയാൻ ഞങ്ങളെ സ്വാഗതം

ചെയ്തു. സീനിയർ ഫ്രണ്ട്സായി ഡോ. സി. വി. ചെറിയാൻ, പ്രൊഫ. പി. സി. ഏലിയാസ്, പ്രൊഫ. കെ. സി. ജോർജ്, ഡോ. എത്സി ഫിലിപ്പ്, പ്രൊഫ. ജോസഫ് പി. വർഗീസ് എന്നിവരെല്ലാം ക്യാമ്പിൽ ഉണ്ടായിരുന്നതായി ഓർക്കുന്നു. ലീഡർഷിപ്പ് ക്യാമ്പിൽ ഞാനാദ്യ മായി പങ്കെടുക്കുകയാണ്. അന്ന് ഡീക്കൻ കെ. ഐ. പോളാണ് സ്റ്റുഡൻസ് സെന്ററിലെ വാർഡൻ. തെയോഫിലോസ് തിരുമേനിയുടെ പ്രസംഗം തുടങ്ങിയത് പിൻനിരയിൽ ഇരുന്ന ഡീക്കൻ കെ. ഐ. പോളിനെ പരിചയപ്പെടുത്തിക്കൊണ്ടായിരുന്നു. 'നിങ്ങൾക്കെല്ലാം വിശക്കുന്നുണ്ടെന്ന് എനിക്കറിയാം. നിങ്ങളുടെ കണക്കെടുക്കാൻ ഒരു കൊച്ചുശെമ്മാശ്ശൻ പിന്നിലിരിക്കുന്നുണ്ട്. ഞങ്ങൾക്കെല്ലാ വർക്കും നല്ല ഭക്ഷണം തരണം' എന്ന് ഡീക്കൻ കെ. ഐ. പോളി നോട് പറഞ്ഞുകൊണ്ടായിരുന്നു തിരുമേനിയുടെ പ്രസംഗം തുടങ്ങിയത്.

തിരുമേനിയുടെ പ്രസംഗത്തെപ്പറ്റി പറയുന്നതിനു മുമ്പ് പറയട്ടെ, അന്നത്തെ ഡീക്കൻ കെ. ഐ. പോളാണ് ഇപ്പോഴത്തെ നമ്മുടെ കാതോലിക്കാ ബാവാ തിരുമേനി - പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

നേതൃത്വത്തെപ്പറ്റി തിരുമേനി പറഞ്ഞുതുടങ്ങിയത് ഭക്ഷണ ക്കാര്യം ഓർമ്മിപ്പിച്ചുകൊണ്ടായിരുന്നു. നല്ല നേതാവ് അണികളുടെ വിശപ്പറിയുന്നവനാണെന്ന് തിരുമേനി പറഞ്ഞില്ലെങ്കിലും നേതൃത്വ ത്തിന്റെ യഥാർത്ഥ്യങ്ങൾ അവതരിപ്പിക്കാൻ തിരുമേനി ഒരു ഉപാധി കണ്ടെത്തുകയാണെന്ന് എനിക്കു തോന്നി. ഈ മട്ടിലാണ് തിരുമേനി കുട്ടികളുമായി സംവദിച്ചിരുന്നത്. മാതാപിതാക്കൾ മനസ്സിലാക്കു ന്നതുപോലെ കൗമാരക്കാരുടെ പ്രശ്നങ്ങളും സംഘർഷങ്ങളും തിരുമേനിയും നന്നായി മനസ്സിലാക്കിയിരുന്നു. ലീഡർഷിപ്പ് ക്യാമ്പിൽ കൗമാരക്കാരുടെ പ്രശ്നങ്ങൾ ചർച്ച ചെയ്യാൻ മാത്രമല്ല സെക്സ് വിഷയങ്ങൾ അവതരിപ്പിക്കാനും വിദഗ്ദ്ധരുടെ സേവനം തിരുമേനി ലഭ്യമാക്കിയിരുന്നു. വാർഷിക കോൺഫറൻസുകളിൽ ഇത്തരം വിഷയങ്ങൾ ചർച്ചചെയ്യാൻ പ്രത്യേക സെഷനുകൾ തിരുമേനി ഒരുക്കി.

കോളജ് വിദ്യാർത്ഥിയായിരുന്ന കാലത്ത് അഞ്ചു വർഷം തുടർച്ച യായി പ്രസ്ഥാനത്തിന്റെ ലീഡർഷിപ്പ് ക്യാമ്പിൽ ഞാൻ പങ്കെടുത്തി ട്ടുണ്ട്. തിരുമേനിയുമായി അടുത്തിടപെടാൻ കഴിഞ്ഞത് പ്രസ്ഥാന



ത്തിന്റെ ഭാരവാഹിയാകാൻ അവസരം ലഭിച്ചതോടെയാണ്. പത്തനാ പുരം കോളജിൽ പഠിക്കുമ്പോൾ ഞാൻ പ്രസംഗത്തിന്റെ കേന്ദ്ര കമ്മറ്റിയിൽ അംഗമായി. പിന്നീട് ഡിഗ്രി പഠനത്തിന് തിരുവനന്ത പുരം മാർ ഈവാനിയോസ് കോളേജിൽ ചേർന്നപ്പോൾ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കേന്ദ്രകമ്മറ്റിയിൽ സ്റ്റുഡൻസ് വൈസ് പ്രസി ഡന്റായും സാഹിത്യവിഭാഗം സെക്രട്ടറിയായും പ്രവർത്തിക്കാൻ എനിക്കവസരം ലഭിച്ചു. അങ്ങനെ ഇതിന്റെയെല്ലാം യോഗങ്ങൾക്ക് ഒരു വർഷംതന്നെ പല തവണ തിരുമേനിയെ കാണാനും സംസാരി ക്കാനും അവസരം ലഭിച്ചു. നേതൃത്വത്തിലേക്ക് വരേണ്ടവരെ കണ്ടെ ത്താൻ തിരുമേനിക്കുണ്ടായിരുന്ന കഴിവ് അന്യാദൃശമായിരുന്നു. അതുപോലെ കുട്ടികളിൽ ഒരു ടീംസ്പിരിറ്റ് ഉണ്ടാക്കാനും തിരു മേനിക്കു കഴിഞ്ഞു. നമ്മെപ്പറ്റി വലിയ കരുതൽ തിരുമേനിക്ക് ഉണ്ടെന്ന് തോന്നും അദ്ദേഹവുമായി സംസാരിക്കുമ്പോൾ.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ വാർഷിക കോൺഫറൻസിൽ മുഴുവൻ സമയവും തിരുമേനി ഉണ്ടായിരിക്കും. തിരുമേനിയുടെ സാന്നിദ്ധ്യം ഞങ്ങൾക്ക് ആവേശം പകരും. ഉദ്ഘാടനസമ്മേളനം കഴിഞ്ഞാൽ തിരുമേനി ഇരിക്കുന്നതു കുട്ടികളുടെ കൂടെയായിരുന്നു. ക്യാമ്പ് തീരുമ്പോഴേക്കും ഓരോരുത്തരുമായും തിരുമേനി ചങ്ങാത്തം ഉണ്ടാക്കിയിരിക്കും. 1968-ൽ തിരുമേനി പ്രസ്ഥാനത്തിന്റെ പ്രസി ഡന്റായതിനുശേഷം നടന്ന പരിഷ്ക്കാരങ്ങളിലൊന്ന് സംയുക്ത വാർഷികകോൺഫറൻസാണ്. ആൺകുട്ടികൾക്കും പെൺകുട്ടി കൾക്കും പ്രത്യേകം പ്രത്യേകം വാർഷിക കോൺഫറൻസാണ് നടത്തിവന്നത് തിരുമേനിയാണ് പരിഷ്ക്കരിച്ച് ഒന്നാക്കിയത്. കോല ഞ്ചേരി മുതലായിരുന്നു സംയുക്ത വാർഷിക കോൺഫറൻസ്. വാർഷിക കോൺഫറൻസിൽ കുട്ടികളുടെ പങ്കാളിത്തമുള്ള മുഖ്യ പരിപാടി ടാലന്റ് നൈറ്റും വിദ്യാർത്ഥി സെമിനാറും ആയിരുന്നു. തിരുമേനി കുട്ടികളുടെ ഇടയിലിരുന്ന് അത് ആസ്വദിക്കുക മാത്രമല്ല സെമിനാറിൽ കുട്ടികൾ നടത്തുന്ന പ്രസംഗത്തെപ്പറ്റി അഭിപ്രായം പറയുകയും ചെയ്യുമായിരുന്നു. ഇതെല്ലാം ഞങ്ങൾക്ക് ആത്മ വിശ്വാസം ഉണ്ടാക്കിയ കാര്യങ്ങളാണ്.

കുട്ടികളെ കേന്ദ്രീകരിച്ചുള്ള പരിപാടികൾ വിദ്യാർത്ഥിപ്രസ്ഥാന ത്തിൽ ആരംഭിച്ചത് തെയോഫിലോസ് തിരുമേനിയുടെ കാലത്താണ്. വിദ്യാർത്ഥികൾ പങ്കാളികളായി പങ്കെടുക്കുന്ന എത്രയെത്ര പരിപാടി

# 4

# നെസ്തോറിയനിസം

നെസ്തോറിന്റെ വേദവൈപരീത്യം മുമ്പു പ്രതിപാദിച്ച രണ്ടിനേക്കാളും നമുക്കു ശ്രദ്ധേയമാണ്. കാരണം, ഒരു നെസ്തോറിയൻ സഭ ഇന്നും നിലനിന്നുവരുന്നു. സുറിയാക്കാർ എന്ന പേരിൽ അറിയപ്പെടുന്ന അതിന്റെ ഒരു ശാഖ തൃശ്ശൂരുള്ളതു നമ്മുടെ സഭയോടു ഐക്യത്തിൽ എത്തിച്ചേരുന്നതിനു പലപ്പോഴും ആഗ്രഹം പ്രദർശിപ്പിച്ചിട്ടുണ്ട്. നെസ്തോറിയൻ സഭ പതിമ്മൂന്നാം നൂറ്റാണ്ടിൽ ഏഷ്യയിൽ ചൈനവരെയും വ്യാപിച്ച് സെലൂക്യയിലെ കാതോലിക്കേസിന്റെ കീഴിൽ 'കിഴക്കിന്റെ സഭ' എന്നറിയപ്പെട്ടിരുന്ന ഒരു പ്രബലസഭയായിരുന്നു. നെസ്തോറിയൻ അബദ്ധോപദേശം എന്തായിരുന്നു എന്നു ശരിയായി പഠിക്കുകയും അതു ഈ സഭയെ എന്തുമാത്രം സ്പർശിച്ചിട്ടുണ്ടെന്നു മനസ്സിലാക്കുകയും ചെയ്താൽ മാത്രമേ ഈ സഭയുമായുള്ള ഭാവിബന്ധം വേണ്ടവിധത്തിൽ പുലർത്തുന്നതിന് സാദ്ധ്യമാകയുള്ളൂ.

നെസ്തോർ കുസ്തന്തിനോസ്പോലീസിലെ പാത്രിയർക്കീസായിരുന്നു. അന്ത്യോഖ്യായിക്കു സമീപം ഒരു സന്ന്യാസിസമൂഹത്തിന്റെ അധിപനായിരുന്ന ഇദ്ദേഹത്തിന്റെ സുപ്രസിദ്ധമായ വാഗ്മിത്വവും ഉഗ്രമായ സന്ന്യാസിവ്രതങ്ങളും ക്രിസ്തോസ്തത്തിൽനിന്ന് അന്ത്യോഖ്യായിക്കു ലഭിച്ചിരുന്ന പേരും പെരുമയും അന്ത്യോഖ്യനായിരുന്ന ഇദ്ദേഹത്തെ കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസായി ക്ഷണിക്കുന്നതിനു തേവോദോസിയോസ് ചക്രവർത്തിയെ പ്രേരിപ്പിച്ചു. 428-ൽ പാത്രിയർക്കീസായ നെസ്തോർ കുറച്ചുകാലത്തേക്കു എല്ലാവരുടേയും പ്രശംസയ്ക്കു പാത്രീഭൂതനായി. എന്നാൽ അദ്ദേഹത്തിനു ഒന്നുരണ്ടു ദോഷങ്ങൾ ഉണ്ടായിരുന്നത് അധികം താമസിയാതെ തന്റെ വീഴ്ചയ്ക്കു കാരണമാക്കി.



നെസ്തോർ ധൃതഗതിക്കാരനും തന്റെ അഭിപ്രായത്തോടു അനുകൂലിക്കാത്തവരോടു യാതൊരു സഹിഷ്ണുതയും കാണിക്കാത്തവനുമായിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധിശൂന്യമായ പ്രവൃത്തി പല ശത്രുക്കളെയും ഉണ്ടാക്കി. വേദവൈപരീത്യത്തെ അദ്ദേഹം എരിവോടെ എതിർത്തു. അദ്ദേഹം പാത്രിയർക്കീസായി ഒരുമാസം കഴിയുന്നതിനു മുമ്പുതന്നെ അറിയോസുകാരുടെ ഒരു ചാപ്പൽ തകർക്കുകയും, ഈ മതവിപരീതികളെ ബഹിഷ്ക്കരിക്കുന്നതിനു പര്യാപ്തമായ ഒരു വിളംബരം ചക്രവർത്തിയെക്കൊണ്ടു പ്രഖ്യാപനം ചെയ്യിപ്പിക്കുകയും ചെയ്തു. പേർഷ്യാക്കാരുമായി യുദ്ധത്തിലേർപ്പെട്ടിരുന്ന ചക്രവർത്തിയോടു നെസ്തോർ പറഞ്ഞത്: 'അല്ലയോ ചക്രവർത്തി ഈ ഇടത്തൂട്ടുകാരെ മുഴുവനായി ബഹിഷ്ക്കരിക്കുക, എന്നാൽ ഞാൻ നിനക്കു സ്വർഗ്ഗം തരാം. ഇവരെ നാമാവശേഷമാക്കുക, ഞാനും നിന്നോടുകൂടി പേർഷ്യരെ ഓടിക്കാം' എന്നത്രെ. അറിയോസുകാരോടുകൂടിതന്നെ മറ്റു വേദവിപരീതികളെയും ഇദ്ദേഹം വളരെ ഉപദ്രവിച്ചു. ഈ മർദ്ദനനയത്തിൽ പലരും അദ്ദേഹത്തെ എതിർക്കുകയും പല ശത്രുക്കളെയും ഉണ്ടാക്കുന്നതിനു ഇടയാക്കുകയും ചെയ്തു.

428-ാമാണ്ടു അവസാനത്തോടുകൂടിയാണ് വേദവൈപരീത്യം ഉൾക്കൊള്ളുന്ന അദ്ദേഹത്തിന്റെ പ്രസിദ്ധ പ്രസംഗങ്ങൾ പ്രസിദ്ധീകൃതങ്ങളായത്. അന്ത്യോഖ്യനായ അനസ്താസിയോസ് എന്നു പേരായ അദ്ദേഹത്തിന്റെ ചാപ്ലയിൻ കന്യകമറിയാമിനെ ദൈവമാതാവ് എന്നു വിളിക്കുന്നതു വിഹിതമല്ല എന്നു സ്ഥാപിച്ചുകൊണ്ടു നടത്തിയതായ പ്രസംഗത്തെ സാധൂകരിക്കുന്നതിനാണ് നെസ്തോർ പ്രസംഗിച്ചത്. കിഴക്കും പടിഞ്ഞാറുമുള്ള ക്രിസ്ത്യാനികൾ അനേകനാളുകളായി കന്യകമറിയാമിന് 'ദൈവമാതാവ്', 'ദൈവത്തെ പ്രസവിച്ചവൾ' എന്നൊക്കെയും പേർ വിളിച്ചുപോന്നിരുന്നു. പാശ്ചാത്യരോ പൗരസ്ത്യരോ ഈ പേരിനു യാതൊരു ദഷ്യവും കണ്ടിരുന്നില്ല. എന്നാൽ പാത്രിയർക്കീസും അദ്ദേഹത്തിന്റെ ചാപ്ലയിനും ഇതിനു വിപരീതമായി പ്രസംഗിച്ചതിൽ അവർ കോപിച്ചു. പാത്രിയർക്കീസിനു വിപരീതമായി പട്ടണത്തിൽ അദ്ദേഹത്തോടു വഴക്കുള്ള രണ്ടു പട്ടക്കാരുടെ നേതൃത്വത്തിൽ ഒരു കൂട്ടുകെട്ടുണ്ടാക്കുകയും പാത്രിയർക്കീസിനു വിരോധമായി പ്രചരണവേല നടത്തുകയും ചെയ്തു. പട്ടക്കാരുടെയും മേൽപട്ടക്കാരുടെയും ഇടയിൽ

ഇതു വലിയ ബഹളം ഉണ്ടാക്കി. നെസ്തോറിനെ വേദവിപരീതി എന്നു വിളിക്കുകയും ഹാസ്യരൂപത്തിൽ അദ്ദേഹത്തിന്റെ ചുവർചിത്രങ്ങൾ പലേടത്ത് പരസ്യപ്പെടുത്തുകയും ചെയ്തു. ചിലർ അദ്ദേഹത്തെ തെരുവുകളിൽവെച്ച് അധിക്ഷേപിച്ചു. സന്ന്യാസിമാർ അദ്ദേഹത്തെ ശത്രുക്കളായി ജനതാമദ്ധ്യേ നെസ്തോർമതത്തെ പ്രതിഷേധിച്ചു. നെസ്തോറിനു വലിയ രാജസ്വാധീനമുണ്ടായിരുന്നതിനാൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി ഈ അഭിപ്രായഭിന്നതകൾക്ക് ഒരു സമാപ്തി വരുത്തുവാൻ അദ്ദേഹം ചക്രവർത്തിയെ നിർബന്ധിച്ചു. എത്രയും വേഗത്തിൽ സുന്നഹദോസു കൂടിയാൽ തന്റെ അഭിപ്രായത്തിനു പ്രാബല്യം ഉണ്ടാകുമെന്ന് അദ്ദേഹം വിചാരിച്ചു. 431-ൽ എപ്പേസൂസിൽവെച്ചു സുന്നഹദോസുകൂടി. ഇതത്രെ മൂന്നാമത്തെ സാർവ്വത്രിക സുന്നഹദോസ്. നെസ്തോർ വിചാരിച്ചതുപോലെ സുന്നഹദോസ് അദ്ദേഹത്തിനു അനുകൂലമായിരുന്നില്ല. നെസ്തോർഉപദേശത്തെ പാഷാണ്ഡോപദേശമായി അവർ പ്രഖ്യാപനം ചെയ്യുകയും നെസ്തോറിനെ സ്ഥാനഭ്രഷ്ടനാക്കുകയും ചെയ്തു.

അലക്സന്ത്രിയായും കുസ്തന്തീനോസ്പോലീസും തമ്മിൽ ഒരിക്കലും ചേർച്ചയുണ്ടായിരുന്നില്ല. അവരുടെ വഴക്കിന്റെ പ്രധാന കാരണം, അലക്സന്ത്രിയായിക്കുണ്ടായിരുന്ന സാമ്രാജ്യത്തിലെ രണ്ടാമത്തെ പട്ടണം എന്നുള്ള സ്ഥാനം കുസ്തന്തീനോസ് അപഹരിക്കുന്നതിലുള്ള അസൂയയായിരുന്നു.

അന്ത്യോഖ്യയും അലക്സന്ത്രിയായും തമ്മിലും പലപ്പോഴും ഉരസൽ ഉണ്ടായിക്കൊണ്ടിരുന്നു. ക്രിസ്തോസ്തത്തിന്റെ കഷ്ടപ്പാടുകൾക്കൊരു കാരണക്കാരൻ അലക്സന്ത്രിയായിലെ തെയോഫിലോസ് ആയിരുന്നല്ലോ. അദ്ദേഹത്തിന്റെ പിൻഗാമിയായ കൂറിലോസ് ആയിരുന്നു ഇപ്പോൾ അവിടുത്തെ പാത്രിയർക്കീസ്. കൂറിലോസ് ഒരു വഴക്കാളിയായിരുന്നു. നെസ്തോറിന്റെ പ്രസിദ്ധപ്രസംഗങ്ങൾ കഴിഞ്ഞപ്പോൾ മുതൽ അദ്ദേഹത്തേയും അദ്ദേഹത്തിന്റെ വേദവിപരീതത്തെയും ആക്ഷേപിക്കുന്നതിന് കൂറിലോസ് ആരംഭിച്ചു. കൂറിലോസിന് പാപ്പായുടെ സഹായവും ഉണ്ടായിരുന്നു. എപ്പോസൂസിലെ സുന്നഹദോസിലെ പ്രധാന നായകനും ഇദ്ദേഹമായിരുന്നു. നെസ്തോറിനെ എങ്ങനെയെങ്കിലും സ്ഥാനഭ്രഷ്ടനാക്കണമെന്നുള്ളതായിരുന്നു കൂറിലോസിന്റെ ഉദ്ദേശം. അന്ത്യോഖ്യൻ പ്രതിനിധി



സംഘവും റോമൻ പ്രതിനിധിസംഘവും വന്നുചേരുന്നതിനു മുമ്പുതന്നെ മറ്റുള്ളവരുടെ പ്രതിഷേധത്തെ വകവെയ്ക്കാതെ കൂറിലോസ് തന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസ് ആരംഭിക്കുകയും നെസ്തോർ സുന്നഹദോസിൽ ആഗതനാകാതിരുന്നിട്ടും അദ്ദേഹത്തെ മുടക്കുകയുമത്രെ ചെയ്തത്. അന്ത്യോഖ്യർ വന്നപ്പോൾ ഇതറിഞ്ഞ അവർതന്നെ യോഗംകൂടി കൂറിലോസിനെയും അദ്ദേഹത്തോടു ചേരുന്നവരെ എല്ലാവരെയും മുടക്കി. എന്നാൽ റോമൻ പ്രതിനിധികൾ വന്നുചേർന്നപ്പോൾ അവർ കൂറിലോസിന്റെ ഭാഗം ചേരുകയും നെസ്തോറിന്റെ മുടക്കു അംഗീകരിക്കുകയും നെസ്തോർ ഉപദേശത്തെ പാഷാണ്ഡോപദേശമായി പ്രഖ്യാപിക്കുകയും ചെയ്തു. സംഗതികൾ ഇവിടെ അവസാനിച്ചില്ല. ഇവർ രണ്ടു കൂട്ടരും ചക്രവർത്തിയുടെ മുമ്പാകെ അവരവരുടെ വാദമുഖങ്ങൾ സ്പഷ്ടമാക്കി. ചക്രവർത്തിതന്നെ പ്രത്യേക തീരുമാനങ്ങൾ ചെയ്തു, എങ്കിലും വഴക്കിനു യാതൊരു വിരാമവും ഉണ്ടായില്ല. വഴക്കവസാനിപ്പിക്കുന്നതിൽ പ്രധാന തടങ്കൽ പാറയായി നിന്നത് കൂറിലോസു തന്നെയായിരുന്നു.

സ്ഥാനഭ്രഷ്ഠനാക്കപ്പെട്ട നെസ്തോറിയോസ് അന്ത്യോഖ്യയിലുള്ള അദ്ദേഹത്തിന്റെ പഴയ സന്ന്യാസാശ്രമത്തിലേക്കു തിരിച്ചുപോയി. അവിടെ താമസിച്ചുകൊണ്ട് അദ്ദേഹത്തിന്റെ 'സ്മരണകൾ' എഴുതി. എന്നാൽ ഈ എഴുത്തുകൾ തന്നെ സ്ഥാനഭ്രഷ്ടരാക്കിയവർക്കു എത്രയും അരോചകമായിരുന്നതിനാൽ സഹാറാമരുഭൂമിയിലേക്കു ഇദ്ദേഹത്തെ നാടുകടത്തി. അദ്ദേഹം അങ്ങനെ വിസ്മൃതിയിലാണ്ടു. രാജശാസനപ്രകാരം നെസ്തോറിന്റെ പുസ്തകങ്ങൾ എല്ലാം ദഹിപ്പിച്ചു. അദ്ദേഹത്തിന്റെ അനുഗാമികൾ യോഗം കൂടുന്നതിനോ ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെടുന്നതിനോ രാജവിളംബരം അനുവദിച്ചില്ല.

വളരെ നാളുകൾക്കുശേഷം ഒരു സംഘം ബർബരന്മാർ നെസ്തോറിനെ ആക്രമിച്ചുകൊണ്ടുപോയി. അവിടെനിന്നും നെസ്തോർ പ്രതികക്ഷികളുടെ കൈയിൽ അകപ്പെടുകയും കൂറിലോസിന്റെ പിൻഗാമിയായ ദീയസ്കോറോസിന്റെയും കഠിനമായ പീഡനത്തിനും വിധേയനായി എല്ലൊടിഞ്ഞു കണ്ണുപൊട്ടി അദ്ദേഹം മരിക്കുകയുമത്രെ ചെയ്തത്*.

*(*ChurchWeekly Vol. II, Sunday 7th March 1948, No.13, p. 10)*

# 5

# നെസ്തോറിയ സഭ

വൈരാഗ്യബുദ്ധിയുടെ പാരമ്യത്തിൽ അന്ധതബാധിക്കുന്നത് അനഭിലക്ഷണീയം.

അപ്പോളിനേറിയസം എപ്രകാരം അറിയോസ് മതത്തോടുള്ള പ്രത്യാഘാതഫലമായി ആവിർഭവിച്ചുവോ അപ്രകാരംതന്നെ നെസ്തോറിയനിസവും അപ്പോളിനെറിയസത്തോടുള്ള എതിർപ്പിൽനിന്നുണ്ടായതാണ്. പുത്രൻ പൂർണ്ണമായും ദൈവമായിരുന്നില്ലാ എന്ന് അറിയോസ് പറഞ്ഞപ്പോൾ അപ്പോളിനേറിയസ് ചെയ്തത് ക്രിസ്തു പൂർണ്ണമായും മനുഷ്യനല്ല എന്നു സ്ഥാപിക്കുകയായിരുന്നു. മൂന്നാമത്തെ വലിയ വിശ്വാസവിപരീതമായ നെസ്തോറിന്റെ ഉപദേശവും അപ്പോളിനേറിയസിന്റെ സിദ്ധാന്തത്തെ എതിർക്കുകയായിരുന്നു. അറിയോസുമതത്തെപ്പോലെതന്നെ നെസ്തോർമതവും അന്ത്യോഖ്യൻ ചിന്താഗതിയിൽനിന്നാണ് ആവിർഭവിച്ചത്. അന്ത്യോഖ്യായിക്കടുത്ത് കിലക്യദേശത്ത് തെവോദോറാ എന്നൊരു ബിഷപ്പുണ്ടായിരുന്നു. ഇദ്ദേഹം പണ്ഡിതനും വേദപുസ്തകവ്യാഖ്യാതവുമായിരുന്നു. മനുഷ്യാവതാരത്തെപ്പറ്റിയുള്ള ഇദ്ദേഹത്തിന്റെ ഉപദേശങ്ങൾ തൃപ്തികരമായിരുന്നില്ല. അപ്പോളിനേറിയസത്തോടുള്ള വെറുപ്പുമൂലം ക്രിസ്തുവിലെ മനുഷ്യത്വത്തിന്റെ പൂർണ്ണതയെ പ്രസ്പഷ്ടമാക്കുന്ന ശ്രമത്തിൽ തന്നിലുള്ള ദൈവത്വത്തിന്റെ പരിപൂർണ്ണമായ യോജിപ്പിനെ ഇദ്ദേഹം നിഷേധിക്കുകയും 'ഭാര്യഭർത്തൃ യോജിപ്പുപോലെ ബാഹ്യമായ ഒരു സംയോജനം മാത്രമായി' ഈ യോജിപ്പിനെ പരിഗണിക്കുകയും ചെയ്തു. ഈ അഭിപ്രായമത്രേ നെസ്തോർ ഉപദേശത്തിനു വഴിതെളിച്ചത്. ഇപ്രകാരം തെവോദോറായാണ് നെസ്തോർ മതത്തിന്റെ ജനയിതാവ്. എങ്കിലും അദ്ദേഹത്തെ വേദവിപരീതിയായി ആദിമ സുന്നഹ



ദോസുകൾ വിധികല്പിച്ചില്ല. അദ്ദേഹത്തിന്റെ മരണശേഷം തന്റെ ശിഷ്യനായ നെസ്തോർ 428-ൽ കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസാവുകയും മതപ്രസംഗകൻ എന്നു പ്രസിദ്ധി നേടിയിരുന്ന അദ്ദേഹം സ്വഗുരുവിന്റെ ഉപദേശങ്ങളെ പ്രസംഗമാർഗ്ഗേണ പ്രചരിപ്പിക്കുവാൻ ആരംഭിക്കുകയും ചെയ്തപ്പോഴാണ് സംഭവങ്ങൾ ഒരു സംഘട്ടനദിശയിലേക്കു നീങ്ങിയത്.

കന്യകമറിയാമിനെ 'ദൈവജനനി' എന്നു സംബോധന ചെയ്യുന്നത് ശരിയല്ല എന്നായിരുന്നല്ലോ നെസ്തോർ ഉന്നയിച്ച വാദം. 'ഒന്നോ രണ്ടോ മാസം പ്രായമുള്ള ഒരു ശിശുവിനെ ദൈവമെന്നു വിളിക്കുവാൻ എനിക്കു സാദ്ധ്യമല്ലാ' എന്നദ്ദേഹം പ്രസംഗിച്ചതായി പറയപ്പെടുന്നു. ഇതു ശരിയെങ്കിൽ മനുഷ്യാവതാരത്തിലെ അതിപ്രധാനമായ ഒരു വസ്തുത അദ്ദേഹം നിഷേധിച്ചതായി വിചാരിക്കേണ്ടിയിരിക്കുന്നു. ശിശുവായിരുന്നപ്പോൾ ക്രിസ്തു ദൈവമല്ലായിരുന്നുവെങ്കിൽ പിന്നീടു ദൈവമായത് അതിനുശേഷമുള്ള ഏതോ യോജിപ്പുമൂലമായിരിക്കണം. അങ്ങനെയുള്ള സംയോജനം മനുഷ്യാവതാരത്തിൽ രണ്ട് ആളത്വങ്ങളെ സൂചിപ്പിക്കുന്നു. ഒരു വ്യക്തിയിൽ ദൈവത്വവും മനുഷ്യത്വവും ആകുന്ന ഇരുസ്വഭാവങ്ങൾ യാതൊരു മാറ്റത്തിനും വിധേയമാകാത്തവിധത്തിൽ എന്നന്നേക്കുമായി യോജിച്ചിരിക്കുന്നു എന്നതാണല്ലോ മനുഷ്യാവതാരത്തെപ്പറ്റിയുള്ള സത്യവിശ്വാസം. എന്നാൽ കന്യകമറിയം യേശുക്രിസ്തുവാകുന്ന മനുഷ്യനെ മാത്രം പ്രസവിച്ചതുകൊണ്ടും ആ മനുഷ്യനും ദൈവവുമായുള്ള സംയോജനകൃത്യം പിന്നീടുമാത്രം സംഭവിക്കുന്നതുകൊണ്ടും ദൈവം ജനനമരണാദികൾക്കു അതീതനായതിനാലും യേശുവിന്റെ മാതാവിനെ ദൈവജനനി എന്നു വിളിക്കുന്നതു ശരിയല്ല എന്നായിരുന്നു നെസ്തോറിന്റെ വാദഗതി.

'നെസ്തോർ വേദവൈപരീത്യം' എന്ന പേരിൽ അറിയപ്പെടുന്ന അബദ്ധോപദേശം വാസ്തവത്തിൽ നെസ്തോറിന്റേതല്ലായിരുന്നു എന്നു പല നവീന പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നു. ഇതിനു ആധാരമായിട്ടു അവർ സ്വീകരിക്കുന്നത് അടുത്തകാലത്തു കണ്ടുകിട്ടിയ ഒരു സുറിയാനി ഗ്രന്ഥമാണ്. 1910-ൽ പാരീസിൽനിന്ന് 'Bazaar of Heraclides' എന്ന പേരിൽ പ്രസിദ്ധീകരിച്ച ഈ സുറിയാനി ഗ്രന്ഥം, നാടുകടത്തൽ ശിക്ഷ അനുഭവിച്ചുകൊണ്ടിരുന്ന കാലത്ത് നെസ്തോർ ഗ്രീക്കുഭാഷയിൽ എഴുതിയ ഗ്രന്ഥത്തിന്റെ സുറിയാനി

പരിഭാഷയാണത്രേ. ഇതിൽ അദ്ദേഹത്തിന്റെ വിശ്വാസം സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ക്രിസ്തുവിൽ രണ്ടാളുകളെ (പർസൂപ്പാ) താൻ ഉദ്ദേശിക്കുന്നില്ലെന്നും, ലെയോൻ പാപ്പായുടെ ലേഖനത്തിൽ സ്പഷ്ട മാക്കിയിട്ടുള്ള വിശ്വാസമാണു തനിക്കുള്ളതെന്നും അദ്ദേഹം എടുത്തു പറയുന്നു. ഇതിനെ ആസ്പദമാക്കിയാണ് മുൻപറഞ്ഞ ചരിത്രകാര ന്മാർ, നെസ്തോർ വേദവിപരീതിയല്ലായിരുന്നു എന്നു വാദിക്കുന്നത്.

സുറിയാനി നമസ്കാരക്രമത്തിൽ ചൊവ്വാഴ്ചരാത്രിയിലെ പ്രാർത്ഥനയിൽ ഇപ്രകാരം ഒരു പ്രാർത്ഥന നാം ഉപയോഗിക്കു ന്നുണ്ട്. 'കന്യക ദൈവത്തെ പ്രസവിച്ചു എന്ന് കബറിൽനിന്ന് എന്റെ അസ്ഥികൾ അട്ടഹസിക്കും. എനിക്കു സംശയമുണ്ടെങ്കിൽ നീതിയാൽ ഞാൻ നിരസിക്കപ്പെടും. എന്റെ നിരൂപണയിൽ സംശയമുണ്ടെങ്കിൽ നെസ്തോറിനോടുകൂടി നരകത്തിൽ എറിയപ്പെടും'. അർത്ഥം മനസ്സി ലാക്കി ആത്മാർത്ഥമായി ഇതു പ്രാർത്ഥിക്കുന്നതിന് ആർക്കും പ്രയാസം തോന്നാം. നെസ്തോറിന്റെ ന്യായവിധി നാംതന്നെ നിശ്ചയിച്ചുകഴിഞ്ഞു. വേദവിപരീതികൾ നരകത്തിൽ പോകും എന്നുള്ള തത്വത്തിന്മേലായിരിക്കണമല്ലോ മേലുദ്ധരിച്ച പ്രാർത്ഥന രചിച്ചിട്ടുള്ളത്. എന്നാൽ നെസ്തോറിന്റെ അവസാനകാലത്തു രചിച്ചിട്ടുള്ള 'Bazaar of Hieraclides' തെളിവിൽ വന്നതിനുശേഷം ഈ പ്രാർത്ഥന ആരെങ്കിലും നിർമ്മിക്കുമായിരുന്നുവോ എന്നത് സംശയകരമാണ്. നെസ്തോറിന്റെ ക്ലേശഭൂയിഷ്ഠമായിരുന്ന ജീവിത ത്തിൽ ആർക്കും സഹതാപം തോന്നു. അന്ത്യോഖ്യയിൽനിന്നും മലയാളക്കരയിൽ എത്തിയ കൂറിലോസ് ബാവാ 'നെസ്തോറിനെ നാം എന്തിനാണ് നരകത്തിലിടുന്നത്' എന്നു ചോദിച്ചുകൊണ്ട് മേല്പ റഞ്ഞ പ്രാർത്ഥന മാറ്റി അതിന്റെ സ്ഥാനത്ത് 'യൂദായോടുകൂടി നര കത്തിലിടപ്പെടും' എന്നു മാറ്റിചൊല്ലിയിരുന്നതായി പറഞ്ഞുകേട്ടി ട്ടുണ്ട്. നെസ്തോറിന്റെ ജീവചരിത്രവും അദ്ദേഹത്തിന്റെ അഭിപ്രായ ഗതിയും നാം മനസ്സിലാക്കുമ്പോൾ ഇത്ര അഗാധമായ ഒരു വിഷ യത്തെ സംബന്ധിച്ച് അഭിപ്രായം രൂപവൽക്കരിക്കത്തക്ക പാണ്ഡി ത്യമോ തീരുമാനം ചെയ്യുന്നതിനുള്ള നിർണ്ണായകശക്തിയോ അദ്ദേഹ ത്തിന് ഇല്ലായിരുന്നുവെന്നു നമുക്കു തോന്നാതിരിക്കുകയില്ല. അറിയോസിനെപ്പോലെ അത്ര കരുതലുള്ള മത്സരക്കാരനുമായിരു ന്നില്ല അദ്ദേഹം. അഭിമാനിയായിരുന്നതിനാൽ മറ്റുള്ളവരുടെ മുമ്പാകെ തന്റെ വാദമുഖങ്ങളെ സവിസ്തരം പ്രതിപാദിക്കുന്നതിന്



അദ്ദേഹം വൈമുഖ്യം പ്രദർശിപ്പിച്ചു. അലക്സന്ത്രിയായും കുസ്ത ന്തിനോസ്പോലീസുമായുണ്ടായിരുന്ന മാത്സര്യവും ഇദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ വേണ്ടവിധത്തിൽ സ്പഷ്ടമാക്കുന്നതിനു അനുവദി ച്ചില്ല. 'നീതിമാനും മല്പാനും, സ്തുതിക്കപ്പെട്ടവനും ദൈവത്തെ ധരിച്ചവനു'മായ ദീയസ്ക്കോറോസിനെ നാം പുകഴ്ത്തുന്നുണ്ട്. എന്നാൽ സത്യവിശ്വാസത്തിനുവേണ്ടിയുള്ള എരിവുമൂലം, എതിരാ ളിയെന്നു വിചാരിച്ചിരുന്ന നെസ്തോറിന്റെ അഭിപ്രായത്തെ വേണ്ട വിധത്തിൽ മനസ്സിലാക്കുന്നതിനുള്ള ക്ഷമ ദീയസ്ക്കോറോസിനു ഇല്ലാതെ പോയി. സുന്നഹദോസിന്റെ നടപടികൾ ഇതിനു സാക്ഷ്യം വഹിക്കുണ്ട്. കുറെ സഹതാപമനോഭാവം നെസ്തോറിനോട് കാണി ച്ചിരുന്നുവെങ്കിൽ ഒരുപക്ഷേ ഇപ്രകാരമുള്ള ഒരു ഭിന്നത ഒഴിച്ചു വയ്ക്കാമായിരുന്നിരിക്കണം. ഏതായാലും നെസ്തോർ 'നെസ്തോ റിയനു' ആയിരുന്നാലും അല്ലെങ്കിലും 'നെസ്തോറിയനിസം' ഒരു പ്രധാന വേദവൈപരീത്യംതന്നെ എന്നുള്ളതിന് തർക്കമില്ല. നെസ്തോർമതം ഇന്നും പരിപൂർണ്ണമായി നശിച്ചിട്ടില്ല.യേശുക്രിസ്തു ആരാധിക്കപ്പെടേണ്ട ഒരു ദൈവമേയല്ല. പ്രത്യുത അദ്ദേഹത്തെ ഒരു ലോകനേതാവായി മാത്രം പരിഗണിച്ചാൽ മതി' എന്നഭിപ്രായമുള്ള പല നവീന ചിന്തകന്മാർക്കും നെസ്തോർമതം ഇന്നും സമാകർഷ കമായി തോന്നിയേക്കാം. കാൽവിൻപോലും കന്യകമറിയാമിനെ ദൈവമാതാവ് എന്നുവിളിക്കുന്നതിനെയോ അവൾക്കു കൂടുതൽ ബഹുമാനം കൊടുക്കുന്നതിനെയോ പ്രോത്സാഹിപ്പിച്ചില്ല.

നെസ്തോറിയൻ സഭ എന്നുസാധാരണ അറിയപ്പെടുന്ന അസ്സീറിയൻ സഭയ്ക്കു ഈ വിശ്വാസവൈപരീത്യവുമായുള്ള ബന്ധം എന്താണെന്ന് ഗ്രഹിക്കുന്നത് നന്നായിരിക്കും.

അന്ത്യോഖ്യായിക്കു കിഴക്കുവശത്തു റോമാസാമ്രാജ്യാതിർ ത്തിക്കു പുറമേ, ട്രൈഗ്രീസ് നദീതീരത്ത് സെലൂക്യ റസിഫോൺ എന്ന പട്ടണം തലസ്ഥാനമാക്കി, കാതോലിക്കോസ് എന്ന ഭരണാധി കാരിയുടെ കീഴിൽ 'കിഴക്കിന്റെ സഭ' എന്ന പേരിൽ ഒരു സ്വതന്ത്ര ക്രൈസ്തവസഭ നിലനിന്നിരുന്നു. ഈ സഭ മറ്റു സഭകളുമായി ഐക്യ ത്തിലിരുന്നുവെങ്കിലും റോമാസാമ്രാജ്യത്തിന് പുറത്തായിരുന്നതി നാൽ, ഭരണപരമായി യാതൊരു ബന്ധവുമില്ലായിരുന്നു. സുറിയാ നിയായിരുന്നു ഈ സഭയിലെ ഭാഷ. പൊതുവെ ഇവിടെയും അന്ത്യോഖ്യൻ ചിന്താഗതി നടമാടിയിരുന്നതിനാൽ തോവോദാറാ

യുടെ ഉപദേശങ്ങൾക്കു ഈ സഭയിൽ വലിയ സ്ഥാനമുണ്ടായിരുന്നു. എപ്പേസൂസ് സുന്നഹദോസിനോടുകൂടിത്തന്നെ ഈ സഭയിൽ അധികംപേരും നെസ്തോറിയൻ ആയിത്തീർന്നുവെന്നും, അന്നു മുതൽ മറ്റു സഭകളുമായുള്ള ഐക്യബന്ധം നഷ്ടീഭവിച്ചുവെന്നുമുള്ള ധാരണയാണ് പലർക്കുമുള്ളത്. എന്നാൽ നവീന ചരിത്രകാരന്മാരായ കാനൺവിഗ്രം (History of the Assyrians) ഡോക്ടർ സ്റ്റുവാർട്ട് (A Church on Fire) മുതലായവരും അസ്സീറിയൻസഭയിലെ പണ്ഡിതന്മാർതന്നെയും ഈ അഭിപ്രായത്തോടു യോജിക്കുന്നില്ല. എപ്പേസൂസ് സുന്നഹദോസിനുശേഷം മുപ്പത്തിമൂന്നു വർഷം കഴിഞ്ഞു മാത്രമേ, ഈ സുന്നഹദോസിനെപ്പറ്റി 'കിഴക്കിന്റെ സഭ' മനസ്സിലാക്കിയുള്ളൂവെന്നും, നെസ്തോറിയരെ കഠിനമായി പീഡിപ്പിച്ചു തുടങ്ങിയപ്പോൾ അഭയാർത്ഥികളായി പേർഷ്യൻസഭയിലേക്കു വന്നവരെ കാരുണ്യപൂർവ്വം സ്വീകരിച്ചുവെന്നും അവരുടെ പീഡനകഥകൾ കേട്ടു മനസ്സലിഞ്ഞു പീഡകനായ കൂറിലോസിനെ മുടക്കുകയും നെസ്തോറിനെ വിശുദ്ധനായി പ്രഖ്യാപിക്കുകയും ചെയ്തുവെന്നും ചരിത്രകാരന്മാർ ചിലർ അഭിപ്രായപ്പെടുന്നു. 'യൊൽദാസ് ആലോഹാ' (ദൈവമാതാവ്) എന്ന പദം അവർ ഉപയോഗിക്കാതെ 'മ്ശിഹായുടെ മാതാവ്' എന്നു മാത്രം കന്യകമറിയാമിനെ സംബോധന ചെയ്യുന്ന പതിവാണ് ഇന്നും നെസ്തോറിയൻ സഭയ്ക്കുള്ളത്. ഈ പദപ്രയോഗത്തിലല്ലാതെ സാക്ഷാത്തായ വിശ്വാസത്തിൽ ഇവർക്കു യാതൊരു കുറവുമില്ലെന്നും നെസ്തോറിയൻ എന്നറിയപ്പെടുന്ന വേദവിപരീതം ഇവർക്കില്ലെന്നും അവർ വാദിക്കുന്നുണ്ട്. മാത്രമല്ല 'വചനമാകുന്ന ദൈവത്തിന്റെ മാതാവ്' എന്നു കന്യകമറിയാമിനെ സംബോധന ചെയ്യുന്നതിനു വിരോധമില്ലെന്നു ഇന്നത്തെ അസ്സീറിയൻ സഭ രേഖപ്പെടുത്തിയിട്ടുണ്ട്. നെസ്തോറിയൻ സഭയുടെ വിശ്വാസനൈർമ്മല്യത്തെ പരിശോധിക്കുന്നതിന് 1908-ൽ നടന്നതായ ലാംബത്തു കോൺഫറൻസ് ഒരു കമ്മീഷനെ ഏർപ്പെടുത്തി. ആ കമ്മീഷൻ ദീർഘപരിശോധനയ്ക്കുശേഷം നെസ്തോറിയൻസഭയുടേത് സ്തുതിചൊവ്വാകപ്പെട്ട വിശ്വാസമാണെന്നു രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. നെസ്തോറിയൻസഭ ഇന്നു ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ആരാധനാക്രമങ്ങളിലും 'മ്ശിഹായുടെ മാതാവ്' എന്നുള്ള പദമല്ലാതെ വേദവിപരീതമായ യാതൊന്നും കാണുന്നില്ലെന്നും പറയപ്പെടുന്നു. ഈ സഭയുടെ



പാത്രിയർക്കീസായി ഇപ്പോൾ അമേരിക്കയിൽ താമസിക്കുന്ന ഈശാ ശമഓൻ പാത്രിയർക്കീസുമായി ഈ വിഷയത്തെപ്പറ്റി സുദീർഘമായി സംസാരിക്കുന്നതിന് ഈ ലേഖകന് അവസരം ലഭിച്ചിട്ടുണ്ട്. ഇതിന്റെയെല്ലാം ഫലമായി അസ്സീറിയൻസഭയുമായി അടുത്ത ബന്ധം പുലർത്തുന്നതിൽ വിശ്വാസപരമായ തടസ്സങ്ങൾ കാണുവാൻ സാധിച്ചിട്ടില്ല. നെസ്തോറിയൻ സഭ വിവിധങ്ങളായ കഷ്ടതയും പീഡയും അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. 13-ാം നൂറ്റാണ്ടിൽ ഇരുപത്തിയഞ്ചു പ്രാദേശിക ഇടവകകളുണ്ടായിരുന്നതും, ഇന്ത്യ, ചൈന മുതലായ രാജ്യങ്ങൾ വരെയും വ്യാപിച്ചുകിടന്നിരുന്നതുമായ നെസ്തോറിയൻ സഭ ഇന്നാകട്ടെ അസ്സീറിയൻസഭ എന്ന പേരിൽ മാർ ശെമഓൻ പാത്രിയർക്കീസിന്റെ കീഴിൽ അരലക്ഷത്തിൽ താഴെ ജനസംഖ്യ വരുന്ന ഒരു ശുഷ്ക്കിച്ച സഭയായി ശേഷിച്ചിരിക്കുന്നു.

ഈ സഭയോടു ബന്ധപ്പെട്ടിരിക്കുന്ന ഒരു ഇടവകയാണ് തൃശ്ശൂരിലുള്ള സുറിയാനിക്കാർ. ശരിയായ കേന്ദ്രഭരണം ഇല്ലാത്തതുകൊണ്ടും മറ്റും ആഭ്യന്തരമായി വളരെ വൈഷമ്യങ്ങൾ ഈ ഇടവക ഇന്നും അനുഭവിക്കുന്നുണ്ട്. സുറിയാനിസഭയുമായി എത്രയും അടുത്ത ഐക്യത്തിൽ വരുന്നതിന് ഇതിലെ പല വ്യക്തികളും ആഗ്രഹിച്ചിട്ടുണ്ട്. എന്നാൽ വേണ്ടത്ര പ്രോത്സാഹനം നാം കൊടുത്തിട്ടില്ല. ഇത് അധികവും വേദവൈപരീത്യത്തെ ഭയന്നിട്ടായിരിക്കാം. അടുത്ത കാലത്ത് കാലംചെയ്ത മാർ തീമോത്തിയോസ് നെസ്തോറിയൻ മെത്രാപ്പോലീത്തായും എന്തുകൊണ്ടോ ഈ പ്രസ്ഥാനത്തെ എതിർത്തിരുന്നു. സഭാപുനരൈക്യപ്രസ്ഥാനങ്ങൾ പലതും മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്ന ആധുനിക കാലഘട്ടത്തിൽ ഈ സഭയുമായി ഏതെങ്കിലുമൊരു ഐക്യബന്ധം സ്ഥാപിക്കുന്നതിനു ശ്രമിക്കുന്നത് പ്രയോജനകരമായിരിക്കും*.

*(*Church Weekly Vol. II, Sunday 21st March 1948, No.15, p.p. 9&10)*

# 6

# ഉത്തരേന്ത്യൻ ഐക്യസഭ

ദക്ഷിണേന്ത്യയിൽ ഒരു ഐക്യസഭയുണ്ടായതുപോലെതന്നെ ഉത്തരേന്ത്യയിലും അവിടുത്തെ ആംഗ്ലേയസഭ മെത്തഡിസ്റ്റ് സഭകൾ, വടക്കേ ഇന്ത്യൻ യൂണൈറ്റഡ്സഭ എന്നീ ക്രിസ്തീയ വിഭാഗങ്ങളെ സംയോജിപ്പിച്ച് ഒരു ഐക്യസഭ സൃഷ്ടിക്കുന്നതിനുള്ള പ്രസ്ഥാനം ആരംഭിച്ചിട്ട് നാളുകൾ കുറെയായി. എന്നാൽ ദക്ഷിണേന്ത്യാസഭയുടെ ഉദയത്തോടുകൂടി ഈ പ്രസ്ഥാനം കൂടുതൽ സജീവമായിത്തീർന്നിട്ടുണ്ട്. കഴിഞ്ഞ ഫെബ്രുവരി മാസത്തിൽ അലഹബാദിൽവെച്ചു നടന്ന ഐക്യപ്രസ്ഥാന പ്രതിനിധികളുടെ യോഗത്തിൽ പല പ്രധാന നിശ്ചയങ്ങളും ഇതെപ്പറ്റി ചെയ്യുകയുണ്ടായി.

തെക്കേ ഇന്ത്യയിലെ ഐക്യപ്രസ്ഥാനവും ഇതുമായി സർവ്വപ്രധാനമായ ഒരു സംഗതിയിൽ സാരമായ അന്തരമുണ്ട്. അതു പൗരോഹിത്യത്തിന്റെ ഏകീകരണത്തെസംബന്ധിച്ചുള്ളതാകുന്നു. ദക്ഷിണേന്ത്യൻ സഭയിൽ എപ്പിസ്കോപ്പൽ പൗരോഹിത്യവും എപ്പിസ്കോപ്പൽ ഭരണരീതിയും തത്വങ്ങളായി സ്വീകരിച്ചിട്ടുണ്ട്. എന്നാൽ അതിന്റെ പ്രയോഗത്തിലുള്ള വൈകല്യം കുറഞ്ഞതു മുപ്പതുകൊല്ലത്തേക്കെങ്കിലും, എപ്പിസ്കോപ്പൽ പൗരോഹിത്യം ലഭിച്ചിട്ടുള്ള കശ്ശീശന്മാരും, അതില്ലാതുള്ള പട്ടക്കാരും ഒരുപോലെ സഭയിൽ ഉണ്ടായിരിക്കും എന്നുള്ളതാകുന്നു. ആംഗ്ലേയസഭയിൽ എപ്പിസ്കോപ്പൽ പൗരോഹിത്യം നിലവിലിരിക്കുന്നു. ഐക്യതയിൽ വന്നുചേർന്ന മെത്തൊഡിസ്റ്റുകാർക്കോ പ്രസ്ബിറ്റേറിയൻസിനോ അതില്ല. ആംഗ്ലേയസഭയിലെ എപ്പിസ്കോപ്പൽ പൗരോഹിത്യം ലഭിച്ച കശ്ശീശന്മാരെപ്പോലെതന്നെ പൗരോഹിത്യം ഇല്ലാത്ത പ്രസ്ബിറ്റന്മാരേയും ഒരേ ശുശ്രൂഷയിലേക്കു പട്ടംകൊടുക്കാതെതന്നെ ദക്ഷിണേന്ത്യൻ ഐക്യപാതയിലുള്ള ഏറ്റവും വലിയ കുറവ് ഈ ക്രമക്കേട് ആണെന്നു ചൂണ്ടിക്കാണിക്കുന്നു.



എന്നാൽ വടക്കേ ഇന്ത്യൻ സഭാഐക്യപദ്ധതിയിൽ ഇതു പരിഹരിക്കുന്നതിനു ശ്രമിച്ചിട്ടുള്ളതായി കാണുന്നു. ഈ പുതിയ പദ്ധതിയുടെ ആകർഷണീയത, പൗരോഹിത്യത്തിന്റെ ഏകീകരണമത്രേ. എപ്പിസ്കോപ്പൽ പട്ടം ലഭിച്ചിട്ടില്ലാത്ത പ്രസ്ബിറ്ററന്മാർക്കും, എപ്പിസ്കോപ്പൽമാർതന്നെ പട്ടംകൊടുക്കുന്നു. അങ്ങനെ ഒരേസഭയിൽ ഒരേസമയത്ത് രണ്ടു തരത്തിലുള്ള പൗരോഹിത്യക്രമമുള്ള ക്രമക്കേട്-ദക്ഷിണേന്ത്യൻ ഐക്യപദ്ധതിയിൽ വന്നിട്ടുള്ള പ്രധാന വൈകല്യം- ഈ പദ്ധതിയിൽ ദൂരീകരിക്കുകയും ചെയ്തിരിക്കുന്നു. ഇതിൻപ്രകാരം വിഭാവന ചെയ്തിരിക്കുന്ന പദ്ധതിക്കു Supplementary Ordination എന്ന് ആരംഭത്തിൽ പേര് കൊടുത്തിരുന്നുവെങ്കിലും ആ പേരു ചിലർക്കു രുചിക്കാതെ വന്നതുകൊണ്ട് 'പൗരോഹിത്യത്തിന്റെ ഏകീകരണം' (Unification of the Ministries by the mutual laying on of hands) എന്നുള്ള പേരു ഇപ്പോൾ സ്വീകരിച്ചിരിക്കുന്നത്. പ്രസ്ബിറ്ററിയൻ സഭയിലെ പൗരോഹിത്യക്രമത്തിൽ എപ്പിസ്കോപ്പാസ്ഥാനം ഇല്ല; കശ്ശീശാസ്ഥാനം കൊടുക്കുന്നതു മറ്റു കശ്ശീശന്മാർ കൂടി സ്ഥാനാർത്ഥിയുടെ മേൽ കൈവെച്ചാകുന്നു. എപ്പിസ്കോപ്പൽ പൗരോഹിത്യക്രമത്തിൽ ഒരു കശ്ശീശായെ വാഴിക്കുന്നതു ബിഷോപ്പ് മാത്രമാണല്ലോ. പ്രസ്ബിറ്റേറിയൻ സഭയെ സംബന്ധിച്ചിടത്തോളം ഒരു കശ്ശീശായുടെ പൗരോഹിത്യപൂർണ്ണതയ്ക്കു മറ്റു കശ്ശീശന്മാരടെ കൈവെപ്പ് വേണമെന്നു നിർബന്ധമുള്ളതുകൊണ്ടു വടക്കേ ഇന്ത്യയിൽ ഐക്യസഭയിൽ ആംഗ്ലേയരല്ലാത്ത എല്ലാ പട്ടക്കാർക്കും എപ്പിസ്കോപ്പൽ ക്രമം അനുസരിച്ചു ആംഗ്ലിക്കൻ ബിഷപ്പന്മാർ വീണ്ടും പട്ടം കൊടുക്കുന്നതും അതോടൊപ്പം എല്ലാ ആംഗ്ലേയ പട്ടക്കാർക്കും പ്രസ്ബിറ്റേറിയൻ രീതി അനുസരിച്ചു കശ്ശീശന്മാരുടെ കൈവെപ്പു നല്കപ്പെടുന്നതുമായിരിക്കും. ഇതാണ് പൗരോഹിത്യത്തിന്റെ 'ഏകീകരണം' എന്ന പദപ്രയോഗംകൊണ്ടു വിവക്ഷിക്കപ്പെട്ടിരിക്കുന്നത്. ഈ രീതിയിലുള്ള Supplementary Ordination തെക്കെ ഇന്ത്യാ ഐക്യപ്രസ്ഥാനത്തിലും ഇപ്പോഴത്തെ കൽക്കട്ടാ മെത്രാപ്പോലീത്ത അഭിപ്രായപ്പെട്ടതാണ്. എന്നാൽ ആംഗ്ലേയരല്ലാത്തവർക്കു അത് അന്നു സമ്മതമല്ലായിരുന്നു. തെക്കെ ഇന്ത്യിലെ സഭ അതു സ്വീകരിച്ചു പ്രവർത്തിച്ചിരുന്നെങ്കിൽ ആംഗ്ലേയരിൽ പലരിൽനിന്നും അതിനു നേരിടേണ്ടിവന്നിരിക്കുന്ന എതിർപ്പ് ഒരുപക്ഷേ ഉണ്ടാകുമായിരുന്നില്ല.

ഇപ്പോഴത്തെ പദ്ധതി അനുസരിച്ച്, ആംഗ്ലേയബിഷപ്പന്മാർ എല്ലാ ഭദ്രാസന ഇടവകൾക്കും ബിഷപ്പന്മാരെ വാഴിക്കുന്നതും അവർ അവരവരുടെ ഭദ്രാസനത്തിൽ ഒരു കേന്ദ്രപട്ടംകൊട ശുശ്രൂഷ നടത്തുന്നതും, ആ ശുശ്രൂഷയിൽ കൈവെപ്പും മറ്റും നല്കി എല്ലാവരുടെയും പട്ടത്വം ഏകീകരിക്കുന്നതുമായിരിക്കും. അങ്ങനെ ഒരേ പൗരോഹിത്യക്രമം സഭയിലാകമാനം നടപ്പിലാകുന്നതുമൂലം ദക്ഷിണേന്ത്യൻ സഭയിലുള്ള ഒരു പ്രധാന കുറവ് ഉത്തരേന്ത്യൻ സഭയിൽ പരിഹരിക്കപ്പെടുന്നതാണ്. ഇതു നടന്നു കഴിഞ്ഞാൽ അധികം താമസംവിനാ തെക്കേ ഇന്ത്യ ഈ പദ്ധതി സ്വീകരിച്ച് അവരുടെ പൗരോഹിത്യക്രമം ഏകീകരിക്കുന്നതിന് ശ്രമിക്കുമെന്നു വടക്കേ ഇന്ത്യാക്കാർ പ്രതീക്ഷിക്കുന്നു. ഇങ്ങനെ ഏകീകരണം സാധിച്ചു കഴിഞ്ഞാൽ വടക്കേ ഇന്ത്യൻസഭയും, തെക്കേ ഇന്ത്യൻസഭയും തമ്മിൽ സമ്പർക്കത്തിൽ വരുമെന്നും, അങ്ങനെ ഒരു ഏകഭാരതീയസഭ രൂപമെടുക്കുമെന്നും പ്രതീക്ഷിക്കപ്പെടുന്നു.

ഈ ഐക്യസഭാപ്രസ്ഥാനത്തിൽ രണ്ടു പ്രധാന പ്രോട്ടസ്റ്റന്റു സഭാവിഭാഗങ്ങളാകുന്ന ബാപ്റ്റിസ്റ്റുകാരും, ലൂതറന്മാരും പങ്കെടുത്തില്ല. മേല്പറഞ്ഞതുപോലുള്ള ഒരു ഐക്യസഭയുണ്ടായിക്കഴിഞ്ഞാൽ ഈ രണ്ടുകൂട്ടർക്കും ഇതിൽ ചേരുന്നതിന് തടസ്സം ഉണ്ടായിരിക്കുകയില്ല എന്നും പറയപ്പെടുന്നു. 1953-ൽ വടക്കേ ഇന്ത്യൻ ഐക്യസഭ രൂപവൽക്കരിക്കുന്നതിനാണ് പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നത്.

പൗരോഹിത്യത്തെ സംബന്ധിച്ചിടത്തോളം വടക്കേ ഇന്ത്യയിലെ ഐക്യസഭാപ്രസ്ഥാനം നിശ്ചയമായും പുരോഗമനോന്മുഖമാണ്. എന്നിരുന്നാലും മറ്റു പല കാര്യങ്ങളിലും ദക്ഷിണേന്ത്യൻ ഐക്യസഭാപ്രസ്ഥാനത്തിലുള്ള കുറവുകളും വൈകല്യങ്ങളും ഇതിലുണ്ട്. Lambeth Quadrilateral എന്നറിയപ്പെടുന്ന നാലു പ്രധാന തത്വങ്ങൾ മുഴുവനായി ഈ പ്രസ്ഥാനം അംഗീകരിച്ചിട്ടില്ല. എപ്പിസ്കോപ്പൽ പൗരോഹിത്യം സ്വീകരിക്കുകയും, പ്രായോഗത്തിൽ കൊണ്ടുവരുകയും ചെയ്തിട്ടുണ്ടെങ്കിലും അതു സഭാഭരണത്തിന് അത്യന്താപേക്ഷിതമായ ഒരു ഘടകമായിട്ടും, സഭയുടെ പിന്തുടർച്ചയ്ക്കു അനുപേക്ഷണീയമായ ഒരു ശൃംഖല, കണ്ണിയായിട്ടും സ്വീകരിച്ചിട്ടുണ്ടെങ്കിലും, ക്രിസ്തു സഭയുടെ രക്ഷാമാർഗ്ഗങ്ങളെ പ്രദാനം ചെയ്യുന്ന അത്യന്താപേക്ഷിതമായ ഒരു ഉപാധിയായിട്ടു അവർ സ്വീകരിച്ചിട്ടില്ല. അതുപോലെതന്നെ നിഖ്യാവിശ്വാസപ്രമാണവും,



അപ്പസ്തോലിക വിശ്വാസപ്രമാണവും, വിശ്വാസാടിസ്ഥാനങ്ങളായി സ്വീകരിച്ചിട്ടുണ്ട്. കാലം, വ്യക്തിപരമായി വ്യാഖ്യാനങ്ങൾക്കു വിധേയമായി ഈ വിശ്വാസസത്യങ്ങളെ സ്വീകരിക്കുന്നതിനുള്ള സ്വാതന്ത്ര്യം കൊടുക്കുന്നതുകൊണ്ടു വേണ്ടത്ര വിശ്വാസഐക്യം ഇതിൽ പാലിച്ചിട്ടില്ല. രക്ഷയ്ക്കു അത്യന്താപേക്ഷിതങ്ങളായ കൂദാശകൾ രണ്ടു മാത്രം എന്ന് ഇന്നും ഐക്യപ്രസ്ഥാനക്കാർ പറഞ്ഞുകൊണ്ടിരിക്കുന്നു. പല ആംഗ്ലേയരും ഇതുതന്നെയാണല്ലോ ഇന്നും പറയുന്നത്. കാതോലിക്ക വിശ്വാസികൾക്കു ഇതു സമ്മതിക്കുന്നതിന് നിവൃത്തിയില്ല.

അമേരിക്കയിലും സിലോണിലും ഇതുപോലെതന്നെ രണ്ടു ഐക്യസഭാപ്രസ്ഥാനങ്ങൾ വളർന്നുകൊണ്ടിരിക്കുന്നു. ലോകം മുഴുവനുമുള്ള സഭകൾ - റോമൻ കത്തോലിക്കർ ഒഴിച്ച് ഒരു സർവ്വലോക സഭാകൗൺസിലിൽ ഭാഗഭാക്കായിക്കൊണ്ടിരിക്കുന്നു. അതിന്റെ പ്രഥമയോഗമാണല്ലോ വരുന്ന ആഗസ്റ്റ് മാസത്തിൽ ഹോളണ്ടിലെ ആംസ്റ്റർഡാം പട്ടണത്തിൽവച്ചു നടക്കുന്നത്. അടുത്ത പത്തു സംവത്സരക്കാലം സഭാഐക്യപ്രസ്ഥാനത്തിൽ ഒരു പ്രധാന ഘട്ടമായിരിക്കുമെന്നു പലരും ദീർഘദർശനം ചെയ്തുകൊണ്ടിരിക്കുന്നു.

ഇത്തരുണത്തിൽ മലങ്കര സുറിയാനിസഭയിലെ ഐക്യസംരംഭങ്ങളിലേക്കു നാം തിരിഞ്ഞു നോക്കുന്നത് ഉചിതമായിരിക്കും. വിശ്വാസവിഷയകമായി ഈഷൽഭേദമില്ലാത്ത രണ്ടു വിഭാഗങ്ങളാണ് ഇന്ന് അക്രൈസ്തവമായ വ്യവഹാരകോലാഹലങ്ങളുടെ രംഗഭൂമിയായിത്തീർന്നിരിക്കുന്നത്. സാർവ്വലൗകികമണ്ഡലങ്ങളിൽ സഭപുനരൈക്യസംബന്ധമായി അതിശയനീയമായ അഭിപ്രായൈക്യവും സന്മനോഭാവവും വിഭിന്ന വിശ്വാസാദർശങ്ങൾ അനുവർത്തിക്കുന്നവരിൽപോലും പ്രത്യക്ഷപ്പെടുന്ന സൗഹാർദ്ദമാണിത്. ഈ സാഹചര്യങ്ങളിൽ എത്രയെത്ര വമ്പിച്ച സാദ്ധ്യതകളാണ് മലങ്കരസഭയെ അഭിമുഖീകരിക്കുന്നത്. അക്രൈസ്തവലോകത്തിന്റെ വിളിയെ ശ്രവിച്ച് യേശുക്രിസ്തുവിന്റെ സുവിശേഷദൗത്യവാഹകരായി സുറിയാനിസഭ പ്രത്യക്ഷപ്പെടേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞു. കലഹങ്ങളും വ്യക്തിവൈരാഗ്യങ്ങളും അവസാനിപ്പിച്ച്, ഇരുകക്ഷികളും ഐക്യപ്പെട്ടു കർത്തവ്യകർമ്മനിർവഹണത്തിൽ ബദ്ധശ്രദ്ധരാകട്ടെ.

*(*Church Weekly Vol. II, Sunday 9th May 1948, No.22, p.p. 9&10)*

# 7

# ദക്ഷിണേന്ത്യൻ സഭ

തെക്കെ ഇന്ത്യയിലെ ആംഗ്ലേയസഭ, ദക്ഷിണേന്ത്യൻ ഐക്യസഭ, മെത്തഡിസ്റ്റുസഭ എന്നീ മൂന്നു പ്രധാന ക്രൈസ്തവ വിഭാഗങ്ങളുടെ ഐക്യം ഒരു യാഥാർത്ഥ്യമായിത്തീരുന്നത് സെപ്തംബർ 27-നു ശനിയാഴ്ച മുതലാണ്. ഈ പുനരൈക്യപ്രസ്ഥാനത്തിന്റെ ഉത്ഭവം, അതിന്റെ വളർച്ച, അതിലെ തത്വങ്ങൾ, ഈ പുതിയസഭയ്ക്കു മറ്റു സഭകളുമായുള്ള ബന്ധം മുതലായവയെപ്പറ്റി ചിന്തിക്കുന്നത് സന്ദർഭോചിതമായിരിക്കും.

കാര്യക്ഷമവും സുഗമവുമായ മിഷനറി പ്രവർത്തനം എന്നുള്ളതാണ് ഈ ഐക്യസംരംഭത്തിന്റെ ഉദ്ദേശം. ഭിന്നിച്ചിരിക്കുന്ന ഒരു ക്രൈസ്തവസഭയ്ക്ക് ഭാരതത്തിൽ വേണ്ടത്ര ഫലപ്രദമായി സുവിശേഷപ്രചാരണം നടത്തുന്നതിനു സാദ്ധ്യമല്ലെന്നു പല ക്രൈസ്തവ നേതാക്കന്മാർക്കും ബോദ്ധ്യമായി. തന്മൂലം തെക്കേ ഇന്ത്യയിലെങ്കിലും സഭകൾ എല്ലാംകൂടി ഒന്നിച്ച് ഒരു ഐക്യസഭയായിത്തീരുന്നതിനുള്ള സാദ്ധ്യതകൾ ആരായുവാൻ തുടങ്ങി. എല്ലാ ക്രൈസ്തവവിഭാഗങ്ങളേയും കൂട്ടി സംയോജിപ്പിച്ചുള്ള ഒരു പദ്ധതിയാണ് ആരംഭത്തിൽ വിഭാവനം ചെയ്തിരുന്നത്. എന്നാൽ കാലാന്തരത്തിൽ മൂന്നു സഭകൾ മാത്രമേ ഇതിന്റെ ആലോചനകളാൽ സജീവമായി പങ്കെടുത്തുള്ളൂ. 1930-ലെ ലാംബത്ത് കോൺഫ്രൻസിൽ ഇപ്രകാരമുള്ള ഒരു ഐക്യപ്രസ്ഥാനത്തിൽ പ്രവേശിക്കുന്നതിന് ഒരു സ്വതന്ത്രസഭയായി നില്ക്കുന്ന ഇന്ത്യയിലെ ആംഗ്ലേയസഭയ്ക്കു അവകാശമുണ്ടെന്നും, ആ വിധത്തിൽ പുരോഗമിക്കുന്നതിനു തടസ്സമില്ലെന്നും പ്രഖ്യാപനം ചെയ്യപ്പെട്ടതോടുകൂടി ഈ ഐക്യപ്രസ്ഥാനം ഒരു പ്രധാന ഘട്ടത്തിലേക്കു പ്രവേശിച്ചു. ദക്ഷിണേന്ത്യൻ ഐക്യസഭയും മെത്തഡിസ്റ്റുസഭയും ഇതുപോലെതന്നെ ഈ ഐക്യപ്രസ്ഥാന



ത്തിൽ പ്രവേശിക്കുന്നതിനു നിശ്ചയിച്ചു. പിന്നീടുണ്ടായ ചില കോൺഫറൻസുകളുടെയും കമ്മറ്റിയോഗങ്ങളുടെയും ഫലമായി ലാംബത്ത് കോൺഫറൻസ് (1930) അനുവാദം നല്കിയതായ പദ്ധതിയിൽനിന്നും വളരെ വ്യത്യസ്തമായ രീതിയിലാണ് ഐക്യസഭാപ്രസ്ഥാനഘടന പുരോഗമിച്ചത്. ഈ വസ്തുത ആരംഭകാലങ്ങളിൽ പലർക്കും ഈ പദ്ധതിയോടുണ്ടായിരുന്ന അനുഭാവം നഷ്ടപ്പെടുന്നതിനു കാരണമാക്കി. എന്നിരുന്നാലും 1947 ജനുവരി മാസത്തിൽ സമ്മേളിച്ച ഇന്ത്യ-ബർമ്മാ-സിലോൺസഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് അവസാനമായി ഇതിനെ സമ്മതിക്കുകയും തിരുവിതാംകൂർ, കൊച്ചി, തിരുനെൽവേലി, മദ്രാസ് എന്നീ നാലു സംസ്ഥാനഇടവകകളും ഇതിൽ പ്രവേശിക്കുന്നതിനു അനുമതി നല്കുകയും ചെയ്തു. 18 ബിഷോപ്പുന്മാരുണ്ടായിരുന്ന ഈ സുന്നഹദോസിൽ ഏഴുപേർ അനുകൂലമായും, ആറുപേർ പ്രതികൂലമായും വോട്ടു ചെയ്കയാൽ ഒറ്റവോട്ടിന്റെ ഭൂരിപക്ഷത്തോടുകൂടിയാണ് ഇതു പാസ്സാക്കപ്പെട്ടത് എന്ന യാഥാർത്ഥ്യം ഇത്തരുണത്തിൽ നാം അനുസ്മരിക്കേണ്ടതത്രേ.

ആംഗ്ലേയസഭയിലെ നാലു ഭദ്രാസന ഇടവകകൾ ഈ വിധത്തിൽ ഐക്യസഭയിൽ പ്രവേശിക്കുന്നതിനു അനുവാദം നല്കപ്പെട്ടെങ്കിലും, ഇന്ത്യയിലും ഇംഗ്ലണ്ടിലുമുള്ള കാതോലിക വിശ്വാസികളായ ആംഗ്ലേയരിൽ പലരും ഇതിനെ എതിർക്കുകയുണ്ടായി. അവരുടെ പ്രതിഷേധശക്തികൊണ്ട് ഈ പദ്ധതി മുഴുവനായി വിഫലപ്പെട്ടുപോകുമെന്നു ഒരുകാലത്തു ഭയപ്പെട്ടിരുന്നു. ഇപ്രകാരം കാതോലിക വിശ്വാസികളിൽനിന്ന് ഈ പദ്ധതിക്കു എതിർപ്പുണ്ടായത് എന്തുകൊണ്ടാണെന്ന് നാം മനസ്സിലാക്കണം. 1930-ൽ നടന്നതായ ലാംബത്ത് കോൺഫറൻസിൽ സഭാപുനരൈക്യത്തിന് മാനദണ്ഡമായി നാലു തത്വങ്ങൾ ഉന്നയിക്കുകയുണ്ടായി. അതിനാണ് Lambeth Quadrilateral എന്നു പറയുന്നത്. Lambeth Quadrilateral അനുസരിച്ച് ആംഗ്ലയസഭ മറ്റേതെങ്കിലും സഭയുമായി പുനരൈക്യപ്പെടുന്നതിനു, വേദപുസ്തകം, വിശ്വാസപ്രമാണം, കൂദാശകൾ, എപ്പിസ്കോപ്പൽ പൗരോഹിത്യം എന്നീ നാലു തത്വങ്ങളിലും യോജിപ്പുണ്ടായിരിക്കണം. ഈ നാലു തത്വങ്ങളിലും യോജിപ്പുണ്ടായിരുന്നെങ്കിൽ ആംഗ്ലിക്കർ ആദ്യംതന്നെ തെക്കേ ഇന്ത്യയിൽ സഭാപ്രസ്ഥാനത്തെ എതിർക്കയില്ലായിരുന്നു. ദക്ഷിണേന്ത്യൻ സഭയിൽ ഈ

നാലു തത്വങ്ങൾക്കും വലിയ പ്രാധാന്യം നല്കീട്ടുണ്ടെന്നുവരികിലും രണ്ടു പ്രധാന കാര്യങ്ങളിൽ കാതോലികവിശ്വാസതത്വങ്ങൾക്കു ക്ഷതം വരുത്തുന്നുണ്ട്.

**1. വിശ്വാസപ്രമാണം**

പാശ്ചാത്യർ സാധാരണയായി ഉപയോഗിച്ചു വരുന്ന അപ്പസ്തോലിക വിശ്വാസപ്രമാണവും, നാം എപ്പോഴും ഉപയോഗിക്കുന്ന നിഖ്യാവിശ്വാസപ്രമാണവും പുതിയ സഭ സ്വീകരിക്കുന്നുണ്ട്. എന്നാൽ ഈ വിശ്വാസപ്രമാണങ്ങളെപ്പറ്റി ദക്ഷിണേന്ത്യൻ സഭയുടെ ഘടനാപ്രമാണത്തിൽ പറഞ്ഞിരിക്കുന്നത്: 'The Uniting Churches accept fundamental truths embodied in the creeds named above as prooving sufficient basis of union;but do not intend thereby to demand the assent of individuals to every word or phrase in them or to exclude reasonable liberty of interpretation or assert that those creeds are complete expression of Christian faith'. ഇതനുസരിച്ചു വിശ്വാസപ്രമാണങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതികൾ വ്യക്തികളുടെ യുക്തംപോലെ സ്വീകരിക്കുന്നതിനോ, നിരാകരിക്കുന്നതിനോ, വ്യാഖ്യാനിക്കുന്നതിനോ ഉള്ള സ്വാതന്ത്ര്യം സഭാംഗങ്ങൾക്കു ഉണ്ടായിരിക്കും. ഈ വാചകം സഭയുടെ വിശ്വാസഐക്യം പ്രബലപ്പെടുത്തുന്നതാകുന്നു. സഭയുടെ വിശ്വാസത്തെ മുറുകെപ്പിടിക്കുന്നവർക്കു ഇതു സമ്മതിച്ചുകൊടുക്കുവാൻ പ്രയാസമുണ്ട്. Lambeth Quadrilateral-ന്റെ ആശയം അനുസരിച്ചുള്ള വിശ്വാസഐക്യം ഇതുകൊണ്ടു സാധിക്കാതെ പോകുന്നു. ഇതു പുനരൈക്യവ്യവസ്ഥയിലുള്ള ഒരു പ്രധാന വൈകല്യമത്രേ. ഏതു തരത്തിലുള്ള വേദവിപരീതവും ഈ സഭയിൽ ഉണ്ടാകാവുന്നതാകുന്നു എന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു.

2. രണ്ടാമത്തെ വൈഷമ്യം എപ്പിസ്കോപ്പൽപൗരോഹിത്യത്തിനു വന്നിരിക്കുന്ന ഉടവു ആകുന്നു. ഈ പുതിയ സഭയിൽ പ്രവേശിക്കുന്ന മെത്തഡിസ്റ്റുകാരും, ദക്ഷിണേന്ത്യൻ ഐക്യസഭക്കാരും, എപ്പിസ്കോപ്പൽ പൗരോഹിത്യമോ അപ്പസ്തോലിക പിന്തുടർച്ചയോ അതിലുള്ള വിശ്വാസമോ ഇല്ലാത്തവരാകുന്നു. എന്നാൽ ഈ സഭകളിലുള്ള മിനിസ്റ്റേഴ്സ് (ministers) യാതൊരു പുതിയ കൈവെപ്പും ലഭിക്കാതെ ദക്ഷിണേന്ത്യാസഭയിൽ പുരോഹിതന്മായിത്തുടരും. തന്മൂലം



പുതിയ സഭയിൽ ബിഷപ്പോന്മാരുടെ കൈവെപ്പുള്ള പുരോഹിതന്മാരും കൈവെപ്പില്ലാത്ത മിനിസ്റ്റേഴ്സും ഒരേസമയം കൂദാശാനുഷ്ഠാനം നടത്തുന്നതായിരിക്കും. അവർക്ക് കുർബ്ബാന അർപ്പിക്കുന്നതിനോ, മറ്റു കുദാശകൾ നടത്തുന്നതിനോ യാതൊരു തടസ്സവും ഉണ്ടാകയില്ല. ഈ പദ്ധതിയിലെ ഏറ്റവും പ്രധാനമായ കുറവു ഇവിടെയാകുന്നു. സഭയുടെ പാരമ്പര്യത്തിനും കാതോലിക വിശ്വാസത്തിനും ഭഞ്ജകമായ ഒരു നടപടിയാകുന്നു ഇത്. എന്നാൽ ഇത് ഇടക്കാലത്തേക്കു മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ എന്ന സമാധാനമാണ് പറഞ്ഞുകാണുന്നത്. ഇനിമേൽ പട്ടം കൊടുക്കുന്നതു ബിഷോപ്പന്മാർ മാത്രമായിരിക്കും. തന്മൂലം കുറെ വർഷങ്ങൾക്കുശേഷം -അതായതു ഇപ്പോഴുള്ള മിനിസ്റ്റേഴ്സിന്റെ എല്ലാം കാലം കഴിയുമ്പോൾ- പുരോഹിതന്മാർ എല്ലാവരും ബിഷോപ്പന്മാരുടെ കൈവെപ്പു ലഭിച്ചിട്ടുള്ളവരായിരിക്കുമെന്നും, അങ്ങനെ ഈ ഇടക്കാലംകൊണ്ടു ദക്ഷിണേന്ത്യൻസഭയിൽ എപ്പിസ്കോപ്പൽ പൗരോഹിത്യം സർവ്വവ്യാപകമായിത്തീരുമെന്നും പ്രതീക്ഷിക്കപ്പെടുന്നു.

ഇങ്ങനെയുള്ള ചുറ്റുപാടിൽ ആംഗ്ലേയസഭയും, പുതിയ ദക്ഷിണേന്ത്യൻസഭയും തമ്മിലുള്ള ബന്ധം എപ്രകാരമായിരിക്കണമെന്നുള്ളത് ഒരു സുപ്രധാന പ്രശ്നമായിത്തീർന്നിട്ടുണ്ട്. ആംഗ്ലേയ വിശ്വാസസത്യങ്ങൾക്കു വിരുദ്ധമായ ഒരു ഐക്യത്തിൽ നാലു ഭദ്രാസന ഇടവകകളും പ്രവേശിച്ചിരിക്കുന്നതിനാൽ ഈ സഭയുമായി intercommunion (അന്യോന്യം കുർബ്ബാന അനുഭവിക്കുന്നതിനുള്ള അവകാശം) ഉണ്ടാകരുത്. അനേകനാൾ കഴിഞ്ഞു എപ്പിസ്കോപ്പൽ പൗരോഹിത്യം ഈ സഭയിലെ എല്ലാ പുരോഹിതന്മാർക്കും ലഭ്യമായിത്തീർന്നതിനുശേഷം മാത്രമേ ഇവരുമായുള്ള intercommunion ആരംഭിക്കാവൂ എന്നു അഭിപ്രായപ്പെടുന്നവരാണു കാതോലിക ആംഗ്ലേയരിൽ ഭൂരിപക്ഷവും. ആംഗ്ലേയസഭയും ദക്ഷിണേന്ത്യൻ സഭയും തമ്മിലുള്ള ബന്ധത്തെ നിർവചിച്ചുകൊണ്ടുള്ള അന്ത്യതീരുമാനം 1948-ലെ ലാംബത്ത് കോൺഫ്രൻസിൽവെച്ചു ചെയ്യുന്നതായിരിക്കും. പ്രസ്തു തീരുമാനംവരെയുള്ള ഇടക്കാലത്തേക്കു ഈ സഭകൾ തമ്മിലുള്ള ബന്ധം ഏതു വിധമായിരിക്കുമെന്നുള്ളതു 1945 കാൻറർബറി കോൺവൊക്കേഷനിൽ നടത്തിയ അദ്ധ്യക്ഷ പ്രസംഗത്തിലും, കഴിഞ്ഞ മെയ്മാസം ലണ്ടനിൽവച്ചു നടന്ന S.P.G. -യുടെ സ്റ്റാൻഡിംഗ് കമ്മറ്റിയുടെ പ്രത്യേക യോഗത്തിലെ അദ്ധ്യക്ഷ

പ്രസംഗത്തിലും, Council on Foreign Relations-ന്റെ വൈസ്പ്രസിഡന്റായ സ്റ്റീഫനിൽ ബിഷപ്പിനു ജൂലൈ മാസത്തിൽ അയച്ച 'തുറന്ന കത്തിലും' കാൻറർബറി ആർച്ച് ബിഷോപ്പ് യാതൊരു തെറ്റിദ്ധാരണയ്ക്കും ഇടയാകാത്ത വിധത്തിൽ സുവ്യക്തമാക്കിയിട്ടുണ്ട് അത് ഇപ്രകാരമായിരിക്കും. 'പുതിയ ദക്ഷിണേന്ത്യസഭ ആംഗ്ലേയ സഭയുടെ ഒരു ഭാഗമായിരിക്കുകയില്ല. ഈ സഭയുമായി ആംഗ്ലേയ സഭയ്ക്ക് Inter communion ഉണ്ടായിരിക്കുകയില്ല. മുമ്പ് ആംഗ്ലേയരായിരുന്നവരും, എന്നാൽ ഇപ്പോൾ ദക്ഷിണേന്ത്യൻ സഭയുടെ അംഗങ്ങളായിരുന്നവരും, എന്നാൽ ഇപ്പോൾ ദക്ഷിണേന്ത്യൻ സഭയുടെ അംഗങ്ങളായിത്തീരുന്നവരുമായ പട്ടക്കാർക്കോ അത്മായക്കാർക്കോ ഇംഗ്ലണ്ടിൽ തിരിച്ചുചെല്ലുമ്പോൾ ആംഗ്ലേയരുടെ അവകാശങ്ങളിലും കൂദാശാനുഷ്ഠാനങ്ങളിലും പങ്കെടുക്കുന്നതിനു യാതൊരു തടസ്സവുമില്ല. എന്നാൽ എപ്പിസ്കോപ്പൽ സ്ഥിരീകരണവും, പൗരോഹിത്യവും കിട്ടാത്തതുമായ ഏതൊരംഗത്തിനും ഇപ്രകാരമുള്ള അവകാശങ്ങൾ ഉണ്ടായിരിക്കുകയില്ല. പുതിയസഭ, ആംഗ്ലേയസഭയുടെ വിഭാഗമല്ലാതിരിക്കുന്നതുകൊണ്ട് അതിലെ ബിഷോപ്പന്മാർ ലാംബത്ത് കോൺഫറൻസിന് ക്ഷണിക്കപ്പെടുന്നതല്ലായിരിക്കും'.

ദക്ഷിണേന്ത്യയിലെ ക്രൈസ്തവലോകത്തെ സംബന്ധിച്ചിടത്തോളം ഈ പുതിയ സഭയുടെ ആവിർഭാവം ഒരു പ്രധാന സംഭവമത്രേ. പതിന്നാലു ഭദ്രാസന ഇടവകകളുള്ള ഈ സഭയിലെ 10 ബിഷോപ്പന്മാരെയും ശനിയാഴ്ച രാവിലെ മദ്രാസ് ആംഗ്ലേയ കത്തീഡ്രലിൽവെച്ചാണ് ജ്ഞാനാഭിഷേകം ചെയ്യുന്നത്. ആംഗ്ലേയ സഭയിലെ മൂന്നു ബിഷപ്പന്മാരും മെത്തഡിസ്റ്റുസഭയിലേയും, ദക്ഷിണേന്ത്യൻ ഐക്യസഭയിലേയും, മുമ്മൂന്നു പ്രിസ്ബിറ്റർമാരും കൂടി സ്ഥാനാർത്ഥികളുടെ തലയിൽകൈവെച്ചു എപ്പിസ്കോപ്പൽ പട്ടാഭിഷേകം നടത്തുന്നതാണ്. ഇങ്ങനെ സ്ഥാനം ഏൽക്കുന്നവരിൽ ആംഗ്ലേയരല്ലാത്തവരുമുണ്ട്. എപ്പിസ്കോപ്പൽ കശ്ശീശാസ്ഥാനമോ, എപ്പിസ്കോപ്പൽ സ്ഥിരീകരണമോപോലും ഇല്ലാത്തവരായ ഇവർക്കു ഇവയൊന്നുംകൂടാതെ ബിഷപ്പന്മാരാക്കുന്നതിൽ 'ക്രമക്കേട്' (irregularity) ഇല്ലയോ? ദക്ഷിണേന്ത്യൻ സഭയിൽ പല 'ക്രമക്കേടുകളും' ഉള്ളതുപോലെതന്നെ ഇതും 'ക്രമേക്കേടാ'യി സമ്മതിച്ചു മുമ്പോട്ടു പോകുകയായിരിക്കും ചെയ്യുന്നത്. ഇങ്ങനെയുള്ള പല പ്രശ്നങ്ങൾ കാതോലിക വിശ്വാസികളെ വളരെ പ്രയാസപ്പെടുത്തുന്നതാണ്.



എന്തായാലും കുറെക്കാലംകൊണ്ട് ദക്ഷിണേന്ത്യൻസഭയിൽ എപ്പിസ്കോപ്പൽ പൗരോഹിത്യം സർവവ്യാപകമാകുമെന്നും കാതോലികവിശ്വാസം വളരുമെന്നും പ്രതീക്ഷിക്കപ്പെടുന്നു*.

*(*Church Weekly Vol. I, 28th September 1947, No.42, p. 5&8)*

# 8

# ഓർത്തഡോക്സ് കോൺഗ്രസ്

റഷ്യൻസഭയുടെ അദ്ധ്യക്ഷനായ മോസ്ക്കോയിലെ അലക്സീസ് പാത്രിയർക്കീസ് എല്ലാ ഓർത്തഡോക്സ് സഭകളിലേയും മേലദ്ധ്യക്ഷന്മാരുടെ ഒരു കോൺഗ്രസ് ഈ ഒക്ടോബർ മാസത്തിൽ വിളിച്ചു കൂട്ടുന്നുണ്ട്. അർമ്മീനിയൻ സഭ -യാക്കോബായ സുറിയാനിസഭ- എത്യോപൻസഭ-കൽദായ സുറിയാനിസഭ ഈ വിഭാഗങ്ങളും യൗനായ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ബന്ധം, ആംഗ്ലേയ സഭയുടെ പട്ടത്വത്തെപ്പറ്റിയുള്ള പ്രഖ്യാപനം, കഴിഞ്ഞ മുപ്പതു വർഷങ്ങളായി ഓർത്തഡോക്സ് സഭയും വത്തിക്കാനുമായി ഉണ്ടായിരുന്ന ബന്ധം എന്നിവയത്രേ പ്രസ്തുത സമ്മേളനത്തിൽ ഉന്നയിക്കപ്പെടുന്ന പ്രധാന പ്രശ്നങ്ങൾ. സാർവത്രികമായ സഭാ ഐക്യ പ്രസ്ഥാനത്തോടു ഈ കോൺഗ്രസിനുള്ള ബന്ധമെന്തായിരിക്കുമെന്നുള്ളതിനെപ്പറ്റി നിശ്ചിതമായ ഒരു തീരുമാനം ഇതുവരെയും ചെയ്യപ്പെട്ടിട്ടില്ല. അതു ക്രൈസ്തവസഭകളെയെല്ലാം അഭിമുഖീകരിക്കുന്ന ഒരു സുപ്രധാന പ്രശ്നംകൂടിയാകുന്നു. പല ഓർത്തഡോക്സ് സഭകളിലെയും വ്യക്തികൾ ഈ സാർവ്വത്രിക സഭാഐക്യപ്രസ്ഥാനത്തോടു ഹാർദ്ദമായി സഹകരിച്ചു പ്രവർത്തിക്കുന്നുണ്ട്. എന്നാൽ ഔദ്യോഗികമായ ബന്ധം എന്തായിരിക്കണമെന്നുള്ളതിനെപ്പറ്റി സഭകൾ ഒരു തീരുമാനത്തിലെത്തിയിട്ടില്ല. സാർവ്വത്രികസഭാഐക്യ പ്രസ്ഥാനത്തിന്റെ ഒരു പ്രകടനമാണ് ഇന്നു നിലവിലിരിക്കുന്ന അഖില ലോകസഭാഐക്യസമിതി. ഈ സമിതിയുടെ പ്രഥമ അസംബ്ലി 1948-ൽ സമ്മേളിക്കുന്നതുകൊണ്ട് അതിനോടുള്ള സഹകരണം ഏതു വിധമായിരിക്കണമെന്നു നിശ്ചയിക്കേണ്ടത് ഒരു അടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. കോൺഗ്രസിലെ ഒരു പ്രധാന ചിന്താവിഷയം അതായിരിക്കും.



Lesser Eastern Churches എന്നറിയപ്പെടുന്ന യാക്കോബായ-അർമ്മീനിയ-ഈഗുപ്തായ സഭകളുമായി പ്രധാന കാര്യങ്ങളിലെല്ലാം വിശ്വാസഐക്യം ഉണ്ടായിരുന്നിട്ടും, അതിലെ പട്ടത്വത്തിന് അംഗീകാരം സമ്മതിച്ചുകൊണ്ടിരുന്നിട്ടും, ഈ സഭകളുമായി കുർബ്ബാനാനുഭവം (inter Communion) ഇപ്പോഴും ഇല്ലാതെയാണിരിക്കുന്നത്. വ്യക്തികൾ തമ്മിലുള്ള അന്യോന്യമുള്ള സംസർഗ്ഗം വർദ്ധിച്ചു വരുന്നതിനാൽ ഈ സഭകളുമായി ഐക്യം സ്ഥാപിക്കണമെന്നു പല ഓർത്തഡോക്സ് സഭകളും ആഗ്രഹിക്കുന്നുണ്ട്. 1937-ൽ എഡിൻബറോയിൽവച്ചു നടന്ന Faith and Order കോൺഫ്രൻസിൽ സംബന്ധിച്ച പാരീസിലെ 'റഷ്യൻ യവുളോജിയസ് മെത്രാപ്പോലീത്ത കാതോലിക്കാ ബാവാ തിരുമേനിയോട് ഇക്കാര്യത്തിൽ അതിയായ ശുഷ്ക്കാന്തിയോടുകൂടി സംസാരിക്കുകയമണ്ടായി. അതുപോലെ തന്നെ, അമേരിക്കയിലെ ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്തായും ഈ അഭിപ്രായംതന്നെ പ്രദർശിപ്പിച്ചതാണ്. മോസ്കോയിലെ കോൺഗ്രസ് ഇതിനെപ്പറ്റി അനുകൂലമായ ഒരു തീരുമാനം ചെയ്യുമെന്നു നമുക്കു ന്യായമായി പ്രതീക്ഷിക്കാം.

കഴിഞ്ഞ ജൂൺമാസത്തിൽ മോസ്കോ പാത്രിയർക്കീസ് റുമേനിയ സന്ദർശിച്ച അവസരത്തിൽ ഒരു ഓർത്തഡോക്സ് ഐക്യനിര (Orthodox Front) ക്രൈസ്തവലോകത്തിൽ സൃഷ്ടിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പ്രതിപാദിക്കുകയുണ്ടായി. 'ഓർത്തഡോക്സ് സഭ സുശക്തമായ ഒരു സഭയാണെന്നുള്ള മഹാസത്യത്തെപ്പറ്റി നാം ബോധമുള്ളവരായിരിക്കണം. അക്കാരണത്താൽ പൗരസ്ത്യസഭകൾ തീർച്ചയായും ആർക്കും അജയ്യമായ ഒരു പംക്തിതന്നെയായിരിക്കും' എന്നാണ് അദ്ദേഹം പ്രസ്താവിച്ചത്. പല കിഴക്കൻ സഭകൾ ഉള്ളതിനു പകരമായി സംയുക്തവും സജീവവുമായ ഒരു സാർവ്വത്രിക ഓർത്തഡോക്സുസഭ ഉണ്ടാകുമെന്നു പലരും പ്രതീക്ഷിക്കുന്നു.

റഷ്യൻസഭ മുന്നിട്ടുനിന്നു പ്രാർത്ഥിക്കുന്ന ഈ ഐക്യപ്രസ്ഥാനത്തിനു രണ്ടു പ്രധാന എതിർശക്തികൾ കാണുന്നുണ്ട്. ഒന്ന്, റഷ്യയ്ക്കു പറത്തു താമസിക്കുന്ന റഷ്യൻ സഭാംഗങ്ങൾതന്നെയാണ്. റഷ്യയിലെ ഇന്നത്തെ സഭയ്ക്കു ബോൾഷെവിസ്റ്റ് പ്രസ്ഥാനത്തോടും റഷ്യൻ ഗവണ്മെന്റിനോടും പരിപൂർണ്ണ ഭക്തിനിഷ്ഠ (loyality) ഉള്ളതായി സംശയിക്കപ്പെടുന്നു. റഷ്യൻ കമ്മ്യൂണിസത്തെ അനുഭാവപൂർവ്വം വീക്ഷിക്കുന്ന റഷ്യൻസഭ ക്രൈസ്തവസിദ്ധാന്തങ്ങൾക്കു

തന്നെയും വിപരീതമായി പ്രവർത്തിക്കുന്നതിനാൽ അവരുമായി യാതൊരു ബന്ധവും പാടില്ലായെന്നു ശഠിക്കുന്ന ഒരു വലിയ പങ്ക് റഷ്യർ അമേരിക്കയിലും പശ്ചിമയൂറോപ്പിലുമുണ്ട്. അമേരിക്കൻ-റഷ്യൻസഭയിൽ അടുത്തകാലത്തു നടന്ന ചില സംഭവവികാസങ്ങൾ ഇതിനു സാക്ഷ്യം വഹിക്കുന്നു. അമേരിക്കയിലും കാനഡയിലുമായി റഷ്യൻസഭയ്ക്കു ഏകദേശം 356 ഇടവകകളും അഞ്ചുലക്ഷത്തിൽപ്പരം ജനങ്ങളുമുണ്ട്. ഇന്നത്തെ റഷ്യൻസഭ അംഗീകരിക്കുന്നവരാണ് ഇതിൽ ഭൂരിപക്ഷവും. ഇതിന്റെ അദ്ധ്യക്ഷൻ സാൻഫ്രാൻസിസ്ക്കോയിൽ ആസ്ഥാനമായിരിക്കുന്ന മാർ തെയോഫിലോസ് മെത്രാപ്പോലീത്തയാണ്. അടുത്തകാലത്ത് ഇവർ റഷ്യൻസഭയോടു യോജിക്കുകയും അതിന്റെ ഒരു ഭാഗമായിത്തീരുകയും ചെയ്തു. ഇതിൽ അസംതൃപ്തിയുള്ള മൂന്നു ബിഷപ്പന്മാരും ആറു ഇടവകകളും 'The Apostle Red Church' എന്നു റഷ്യൻസഭയെ സംബോധന ചെയ്തുകൊണ്ടു അവരുമായുള്ള ഐക്യം വേർപെടുത്തി, ഭിന്നിച്ചു നിൽക്കുകയാണ്. ഇതിലെ നേതാവായ വിറ്റാലി മെത്രാപ്പോലീത്തായെ അമേരിക്കയിലേയും കാനഡായിലേയും എല്ലാ റഷ്യൻ ഇടവകകളുടെയും മേലധികാരിയും മെത്രാപ്പോലീത്തായും ആയി മ്യൂണിച്ചിലെ റഷ്യൻ സുന്നഹദോസ് അവരോധിക്കപ്പെടുകയുണ്ടായി. മ്യൂണിച്ചിലെ സുന്നഹദോസിന്റെ അദ്ധ്യക്ഷനായ അനാസ്താസി മെത്രാപ്പോലീത്തായും കൂടെയുള്ള മെത്രാന്മാരും റഷ്യയിലെ ഇന്നത്തെ സഭയുമായി യാതൊരു ബന്ധവും പാടില്ലായെന്നു ശഠിക്കുന്നു. പശ്ചിമയൂറോപ്പിലെ എല്ലാ റഷ്യൻ ഇടവകകളുടെയും മേലധികാരി വ്ളാഡിമാർ മെത്രാപ്പോലീത്തയാണ്. റഷ്യൻസഭയും ബോൾഷെവിസവുമായുള്ള വേഴ്ചയിൽ ഇദ്ദേഹത്തിനു ഒരു അനുഭാവവുമില്ല. മോസ്ക്കോയിലെ പാത്രിയർക്കീസിനെ അംഗീകരിക്കുകയോ അനുസരിക്കുകയോ ചെയ്യാതെ, വ്ളാഡിമർ കുസ്തന്തീനോപോലീസിലെ Oecumenical പാത്രിയർക്കീസിന്റെ നേരിട്ടുള്ള അധികാരസീമയിൽ പ്രവേശിച്ചു. ഈ അതിരുകടന്ന പ്രവൃത്തി ചെയ്ത ബിഷപ്പന്മാരെ റഷ്യൻസഭയിൽനിന്നും ബഹിഷ്ക്കരിച്ചിരിക്കുന്നതായി മോസ്ക്കോ പാത്രിയർക്കീസ് പ്രഖ്യാപനം ചെയ്തിരിക്കുന്നു. സംഭവഗതികളുടെ ഈ വിധത്തിലുള്ള പ്രയാണം, റഷ്യൻസഭയുടെ ഐക്യസംരംഭങ്ങൾക്കു മേല്പറഞ്ഞ സഹകരണത്തെ നഷ്ടപ്പെടുത്തിയേക്കാം.

രണ്ടാമത്തെ കാരണം പരിശോധിക്കാം. ഓർത്തഡോക്സ് സഭയിൽ നിലവിലിരിക്കുന്ന ഗ്രീക്കുഭാഷയും സ്ലാവുഭാഷകളുമാണ്.



ഗ്രേക്കരും സ്ലാവോണിക്കരും തമ്മിൽ വേണ്ടത്ര സഹകരണം പലപ്പോഴും ഉണ്ടാകാതിരുന്നിട്ടുണ്ട്. സ്ലാവോണിക്കു ഗ്രൂപ്പിൽപെട്ട ബൾഗേറിയ, റുമേനിയ, റഷ്യ എന്നീ സഭകളുടെ നേതൃത്വം റഷ്യ ഇപ്പോൾ എറ്റെടുത്തിരിക്കുകയാണ്. റഷ്യൻസഭയുടെ വർദ്ധനമായിക്കൊണ്ടിരിക്കുന്ന ശക്തിയിലും, അതു പ്രയോഗിക്കുന്ന അനിയന്ത്രിതമായ അധികാരത്തിലും യവനായ ഗ്രൂപ്പുകാർക്കു അസൂയയും അസംതൃപ്തിയുമുണ്ട്. ഭിന്നിച്ചുനിൽക്കുന്ന പശ്ചിമയൂറോപ്പിലെ റഷ്യർ, മോസ്ക്കോ പാത്രിയർക്കീസിന്റെ അനുമതികൂടാതെ കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസിന്റെ അധികാരസീമയിൽ വരുവാൻ അനുവദിച്ചതു ഈ മാത്സര്യമനോഭാവമാണെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. മോസ്ക്കോ കോൺഗ്രസിനെപ്പറ്റിയും ഇവർ തെറ്റിദ്ധരിച്ചിരിക്കുകയാണ്. Oecumenical പാത്രിയർക്കീസായ മാക്സിമോസ് ഗ്രീസ് സന്ദർശിച്ചതിനുശേഷം ഇസ്താംബൂളിലേക്കു പോയിട്ടു അധികദിവസമായിട്ടില്ല. പോകുന്നതിനു മുമ്പ് അലക്സന്ത്രിയാപാത്രിയർക്കീസ് അദ്ദേഹത്തെ സന്ദർശിച്ചപ്പോൾ, മോസ്ക്കോ യോഗത്തെപ്പറ്റിയുള്ള അഭിപ്രായം പ്രകടമായി. കാനോൻ നിയമമനുസരിച്ച് ഓർത്തഡോക്സ് സഭയിലെ ബിഷപ്പന്മാരുടെ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതിനു Oecumenical പാത്രിയർക്കീസിനു മാത്രമേ അധികാരമുള്ളൂവെന്നും, റഷ്യൻസഭയുടെ ഈ സംരംഭം Oecumenical പാത്രിയർക്കീസിന്റെ അധികാരഅവകാശങ്ങളെ കവർന്നെടുക്കുന്നതായതുകൊണ്ടു റഷ്യരുടെ നേതൃത്വത്തിൽ നടക്കുന്ന ഈ യോഗത്തിൽ മാക്സിമോസ്, ഗ്രീസിലെ മെത്രാപ്പോലീത്ത, അലക്സന്ത്രിയായിലെ പാത്രിയർക്കീസ് ഇവർ സംബന്ധിക്കുന്നതല്ലായെന്നും വ്യക്തമാക്കി. എന്നാൽ ഇതാണു റഷ്യരുടെ സമാധാനം: ഈ കോൺഗ്രസ് ഒരു ഔദ്യോഗിക സുന്നഹദോസ് അല്ലെന്നും, അനൗദ്യോഗികമായി ഭിന്നിച്ചു കിടക്കുന്ന പല ഓർത്തഡോക്സ് സഭകളുടെയും തലവന്മാർക്ക് ഒരുമിച്ച് ഒരു സൗഹൃദ സംഭാഷണത്തിനായി സമ്മേളിക്കുന്നതായ ഒരവസരമായിട്ടുമാത്രം അതിനെ ഗണിച്ചാൽ മതിയെന്നുമത്രേ. ബൾഗേരിയായിലേയും റുമേനിയായിലേയും പാത്രിയർക്കീസുമാർ സംബന്ധിക്കുമെന്നു റഷ്യയെ അറിയിച്ചു കഴിഞ്ഞിരിക്കുന്നു. റഷ്യയും ഗ്രീസുമായുള്ള രാഷ്ട്രീയഭിന്നതയല്ലേ ഇതിനെല്ലാം ഹേതുഭൂതമായി നിലകൊള്ളുന്നതെന്നു സംശയിക്കേണ്ടിയിരിക്കുന്നു*.

*(*Church Weekly Vol. I, 19th Sunday October 1947, No.45, p. 3)*

# 9

# മോസ്കോ കോൺഫറൻസും ആംഗ്ലേയ സഭയുടെ പട്ടത്വസാധുത്വവും

കഴിഞ്ഞയാണ്ട് ജൂലൈമാസത്തിൽ മോസ്ക്കോയിൽവെച്ചു നടന്ന ഓർത്തഡോക്സ് സഭാപ്രതിനിധികളുടെ യോഗത്തിൽ പല സംഗതികൾ ചർച്ചചെയ്ത കൂട്ടത്തിൽ ആംഗ്ലേയസഭയുടെ പട്ടത്വ സാധുത്വവും ഉൾപ്പെട്ടിരുന്നു. മോസ്കോ പാത്രിയർക്കീസിന് കാൻറർബറി ആർച്ചുബിഷപ്പ് അയച്ച ഒരു കത്തിനെ ആസ്പദ മാക്കിയത്രേ ഈ ചർച്ചകൾ നടത്തിയത്. ആംഗ്ലേയർക്കു പ്രതികൂല മായുണ്ടായ മോസ്കോ കോൺഫ്രൻസിന്റെ തീരുമാനം ഇതി നോടകം വലിയ ഒച്ചപ്പാട് പാശ്ചാത്യരാജ്യങ്ങളിൽ ഉണ്ടാക്കിയിട്ടുണ്ട്. അലക്സന്ത്രിയായിൽനിന്നും, അന്ത്യോഖ്യായിൽനിന്നും ഓർത്ത ഡോക്സ് പ്രതിനിധികൾ ഇതിലുണ്ടായിരുന്നുവെങ്കിലും റഷ്യൻ സ്വാധീനത്തിലിരിക്കുന്ന സഭകളുടെ പ്രതിനിധികളാണ് പ്രധാനമായി ഈ സമ്മേളനത്തിൽ സംബന്ധിച്ചത്.

ആംഗ്ലേയസഭയുടെ പട്ടത്വസാധുത്വത്തെപ്പറ്റി പ്രതികൂലമായ ഒരു നിശ്ചയം എടുക്കുന്നതിനു പ്രേരിപ്പിച്ചത് കമ്മ്യൂണിസ്റ്റു റഷ്യയും, പാശ്ചാത്യജനാധിപത്യരാജ്യങ്ങളും തമ്മിലുള്ള വടംവലിയും, ആംഗ്ലേയസഭയുടെ വിശ്വാസസംഹിതയെപ്പറ്റി മോസ്ക്കോയ്ക്കുള്ള ചില തെറ്റായ ധാരണകളുമാണെന്നു ചിലർ അഭിപ്രായപ്പെടുന്നു. മോസ്ക്കോ നിശ്ചയം വായിച്ചുനോക്കിയാൽ താഴെ പറയുന്ന സംഗതികൾ നമുക്കു മനസ്സിലാക്കാവുന്നതാണ്.

1. മോസ്ക്കോ ആംഗ്ലേയസഭയുടെ പട്ടത്വസാധുത്വം അംഗീകരി ക്കുന്നില്ല.

2. ഇതിന്റെ കാരണം ആംഗ്ലേയസഭയുടെ പട്ടത്വത്തിന് അപ്പോ സ്തോലിക പിന്തുടർച്ച ഇല്ലായ്മയില്ല.



3. അപ്പോസ്തോലിക പിന്തുടർച്ചപോലെതന്നെ കൂദാശകളെ പ്പറ്റിയുള്ള വിശ്വാസം-പ്രത്യേകിച്ചും പട്ടത്വത്തെപ്പറ്റിയുള്ള സഭയുടെ ഉപദേശം- പട്ടത്വസാധുത്വത്തിന് അനിവാര്യമാകുന്നു.

4. ആംഗ്ലേയസഭയുടെ വിശ്വാസം അവരുടെ വിശ്വാസസംഹി തയായിരിക്കുന്ന '39 Article'-ൽനിന്നു മനസ്സിലാക്കുന്നിടത്തോളം അത് അവരുടെ പട്ടത്വത്തെ സാധുവാക്കുന്നതിനു പര്യാപ്തമല്ല, എന്ന് മോസ്ക്കോ കോൺഫ്രൻസ് വിശ്വസിക്കുന്നു.

5. ഓർത്തഡോക്സ് സഭയും ആംഗ്ലേയസഭയും തമ്മിൽ ഈ സംഗതിയിൽ വിശ്വാസഐക്യം വരുത്താമെങ്കിൽ ആംഗ്ലേയസഭയുടെ പട്ടത്വം സാധുവാണെന്ന് പ്രഖ്യാപിക്കുന്നതിൽ ഓർത്തഡോക്സ് സഭയ്ക്കു പ്രയാസം ഉണ്ടായിരിക്കുന്നതല്ല. മോസ്ക്കോപ്രമേയം അതേപടി ഉദ്ധരിക്കാം.

'ആംഗ്ലേയസഭയുടെ പട്ടത്വത്തെപ്പറ്റിയുള്ള റിപ്പോർട്ടുകൾ - ഈ റിപ്പോർട്ടുകൾ മൂന്നാണ് - (1) ബൾഗേറിയൻ സഭാപ്രതിനിധി നിക്കോ ദിമോസ് മെത്രാപ്പോലീത്തായുടെ റിപ്പോർട്ട്. (2) റുമേനിയൻ സഭാ പ്രതിനിധിയായ പ്രൊഫസ്സർ വിന്റെറിലസ്ക്കുവിന്റെ (Vintelescu) റിപ്പോർട്ടും (3) മോസ്ക്കോ വൈദിക സിമ്മനാരി പ്രൊഫസ്സർ വെർട്ടൊഗോഡോഫ് (Vetrogadov)ന്റെ റിപ്പോർട്ടും കേട്ടതിന്റെശേഷം ഓർത്തഡോക്സ് സ്വതന്ത്രസഭകളുടെ തലവന്മാരുടെയും പ്രതിനി ധികളുടെയും സമ്മേളനം സഹോദരഭാവത്തോടും ക്രിസ്തീയസം പ്രീതിയോടുംകൂടി പ്രഖ്യാപിക്കുന്നത്.

1. ആംഗ്ലേയസഭയുടെ വിശ്വാസസംഹിതയായ 39 Articles, ഓർത്തഡോക്സ് സഭ ഏറ്റുപറയുന്ന വിശ്വാസസത്യങ്ങൾ, ഉപദേശ പ്രമാണങ്ങൾ, പാരമ്പര്യങ്ങൾ എന്നിവകളിൽനിന്നും സാരമായി വ്യത്യാസപ്പെട്ടിരിക്കുന്നു. ആംഗ്ലേയസഭയുടെ പട്ടത്വത്തിന്റെ സാധുത്വം നിശ്ചയിക്കുന്നതിന് ആദ്യമായി ആധാരമേക്കേണ്ടത് കൂദാശയെപ്പറ്റിയുള്ള അവരുടെ ഉപദേശം ഓർത്തഡോക്സ് സഭാ തത്വങ്ങളുമായി എന്തുമാത്രം യോജിക്കുന്നു എന്നുള്ളതിനെയാ കുന്നു. മേൽ പ്രസ്താവിച്ച 39 Articles-ൽ കൂദാശയെപ്പറ്റിയുള്ള ഉപ ദേശം ഓർത്തഡോക്സ് സഭാവിശ്വാസവുമായി കൂടുതൽ ഐക്യ രൂപത്തിൽ എത്തിയിരിക്കുന്നതിന് ആംഗ്ലേയബിഷപ്പന്മാർ ചില ശ്രമ ങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ള സംഗതി വിസ്മരിക്കുന്നില്ല. എന്നാൽ ഈവക വ്യക്തിപരമായ ശ്രമങ്ങൾ ഈ പ്രശ്നപരിഹാരത്തിന് അടി

സ്ഥാനമായി സ്വീകരിക്കുവാൻ നിർവ്വാഹമില്ല. തന്മൂലം കൂദാശകളെ പ്പറ്റിയുള്ള ആംഗ്ലേയസഭയുടെ പൊതുവായ ഉപദേശവും, പ്രത്യേകിച്ച് പൗരോഹിത്യത്തെപ്പറ്റിയുള്ള അവരുടെ പഠിപ്പീരും ഓർത്തഡോക്സ് സഭയ്ക്ക് അസ്വീകാര്യങ്ങളായിരിക്കുന്നതുകൊണ്ട് ആംഗ്ലേയസഭയിൽ ഉണ്ടായിട്ടുള്ള പട്ടത്വത്തിന്റെ സാധുത്വം ഓർത്തഡോക്സ് സഭയ്ക്കു അംഗീകരിക്കുന്നതിനു നിവൃത്തിയില്ല. കുസ്തന്തീനോപോലീസിലെയും യെറുശലേമിലേയും, കുപ്രോസിലേയും, റുമേനിയായിലേയും സഭകളുടെ അതുപോലെ സ്വതന്ത്രമായ മറ്റു സഭകളും ആംഗ്ലേയസഭയുടെ പട്ടത്വത്തിന്റെ സാധുത്വത്തെപ്പറ്റി അനുകൂലമായ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ടെങ്കിൽ അങ്ങനെ ചെയ്തിട്ടുള്ള ചില വ്യവസ്ഥകളിന്മേലാണെന്നു ഞങ്ങൾക്കു അറിവുണ്ട്.

2. ആംഗ്ലേയസഭയുടെ പട്ടത്വപ്രശ്നം പരിഹാരത്തിന് അവരുടെ വിശ്വാസവും ഉപദേശപ്രമാണങ്ങളും ഓർത്തഡോക്സ് സഭയുടേതുമായി എന്തുമാത്രം ഐക്യത്തിലിരിക്കുന്നു എന്ന് ആരായേണ്ടിയിരിക്കുന്നു. എന്നാൽ ഈ വിഷയത്തെപ്പറ്റി ആംഗ്ലേയസഭയുടെ ഒരു ഔദ്യോഗിക പ്രഖ്യാപനം -അതായത് ആംഗ്ലയസഭയുടെ തലവൻ സ്വീകരിച്ചിട്ടുള്ള ആ സഭയിലെ പട്ടക്കാരുടെ ഒരു യോഗനിശ്ചയം- ഇതുവരെയും ഉണ്ടായിട്ടില്ല. ഈ പതനത്തിൽ ആംഗ്ലേയസഭ അതിന്റെ ഉദ്ദേശപ്രമാണങ്ങളും കാനോനകളും ചട്ടങ്ങളും കൂദാശയെപ്പറ്റിയും പ്രത്യേകിച്ച് പൗരോഹിത്യകൂദാശയെപ്പറ്റിയുമുള്ള ഉപദേശങ്ങളും വ്യത്യാസപ്പെടുത്തണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നു.

3. സാർവ്വത്രികസഭയുമായി ഐക്യതയിൽ എത്തുന്നതിനുള്ള ആംഗ്ലേയ പരിശ്രമങ്ങളെ എത്രയും ശ്രദ്ധയോടും അനുഭവത്തോടും ഞങ്ങൾ വീക്ഷിക്കുന്നു.

ആംഗ്ലേയപട്ടത്വത്തിന് ഓർത്തഡോക്സ് സഭയുടെ അംഗീകരണം ഇന്നുള്ള ഹൈരാർക്കിയിൽക്കൂടി ലഭിക്കുന്നതിന് ഒന്നാമതായി മേൽ പ്രസ്താവിച്ചതുപോലുള്ള വിശ്വാസഐക്യവും ഏകീകരണവും ഉണ്ടാകണം. അനേകനാളുകളായി ആഗ്രഹിച്ചിട്ടുള്ള ഐക്യം സംസ്ഥാപിതമാക്കിക്കഴിഞ്ഞാൽ ആംഗ്ലേയ പട്ടത്വത്തെ 'ഇക്കോണമി'യുടെ തത്വത്തിന്മേൽ അംഗീകരിക്കാവുന്നതാകുന്നു. എന്നാൽ ഇപ്രകാരമുള്ള ഒരംഗീകരണത്തിന് ഏകമാർഗ്ഗം സർവ ഓർത്തഡോക്സ് സഭയുടെ ഒരു കൗൺസിൽകൂടി അംഗീകരിക്കുക എന്നുള്ളതാകുന്നു.



ദൈവത്തിന്റെ അതിരുറ്റ കരുണയാൽ ഇത് സാധിതപ്രായമായി തീരണമെന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു. 'മനുഷ്യരെ നന്മയിലേക്കും, തന്റെ പരിശുദ്ധസഭയുടെ മഹത്ത്വത്തിലേക്കും നയിക്കുന്ന സ്നേഹത്തിന്റെയും സംപ്രീതിയുടേയും ആത്മാവിനെ കർത്താവു നല്കട്ടെ'.

മേലുദ്ധരിച്ചിരിക്കുന്ന മോസ്ക്കോ നിശ്ചയത്തിൽ ആംഗ്ലേയ സഭയുടെ അപ്പോസ്തോല പിന്തുടർച്ചയെപ്പറ്റിയോ കൈവെപ്പിനെപ്പറ്റിയോ ചോദ്യം ചെയ്യുന്നില്ല എന്നുള്ളതു ശ്രദ്ധേയമാണ്. വിശ്വാസ ഐക്യം പട്ടത്വസാധുത്വത്തിന് അപരിത്യാജ്യമാണെന്നും അതു ആംഗ്ലേയസഭയുടേതു 39 Articles-ന്റെ വെളിച്ചത്തിൽ തൃപ്തികരമല്ലെന്നും തന്മൂലമാണ് പട്ടത്വം അംഗീകരിച്ചു പ്രഖ്യാപനം ചെയ്യാതിരിക്കുന്നത് എന്നും ആണ് മോസ്ക്കോ നിശ്ചയം പറയുന്നത്. റോമാസഭ ഒരുകാലത്ത് ആംഗ്ലേയസഭയ്ക്കു അപ്പോസ്തോലിക പിന്തുടർച്ചയില്ലായെന്നു പറഞ്ഞിരുന്നു. എന്നാൽ ഇപ്പോൾ അത് ഏറെക്കുറെ ഉപേക്ഷിച്ച് Doctrine of intention ആംഗ്ലേയസഭയുടെ പട്ടംകൊടയിൽ ഇല്ലാത്തതിനാലാണ് സ്ഥാനസാധുത്വം ഇല്ലാതിരിക്കുന്നതു എന്ന തീരുമാനത്തിൽ എത്തിയിരിക്കുന്നു. ഈ രണ്ടു കാര്യങ്ങളിലും ആംഗ്ലേയസഭയുടെ നില തൃപ്തികരമാണെന്നും അതുകൊണ്ടു ആംഗ്ലേയസഭയുടെ പട്ടത്വം അംഗീകൃതമാണെന്നും, 1922-ൽ കുസ്തന്തീനോസ് പാത്രിയർക്കീസും, 1931-ൽ അലക്സന്ത്രിയൻ പാത്രിയർക്കീസും, 1935-ൽ റൂമേനിയൻ പാത്രിയർക്കീസും, സമ്മതിച്ചു കാൻറർബറി ആർച്ചുബിഷോപ്പിനെ അറിയിച്ചിട്ടുള്ളതായും 1947 ജനുവരി 13-ന് അദ്ദേഹം മോസ്ക്കോ പാത്രിയർക്കീസിനെഴുതിയിട്ടുള്ള എഴുത്തിൽ പറയുന്നു. ഓർത്തഡോക്സ് സഭാതത്വങ്ങൾ അനുസരിച്ചു പട്ടത്വസാധുത്വത്തിന് അനിവാര്യമായ എല്ലാ കാതലായ ഘടകങ്ങളും (essentials) ആംഗ്ലേയപൗരോഹിത്യത്തിന് ഉണ്ടെന്നും, തന്മൂലം ആംഗ്ലേയപട്ടത്വത്തിന് റോമാസഭ, ഓൾഡ് കാതലിക്സഭ, അർമ്മീനിയൻസഭ എന്നീ സഭകളിലെ പട്ടത്വത്തിന് സമമായ സാധുത്വം ഉണ്ടെന്നും, 1922 ജൂലൈ 22-ലെ കുസ്തന്തീനോസ് പാത്രിയർക്കീസിന്റെ പ്രഖ്യാപനത്തിൽ പറയുന്നു. ഈ വിഷയത്തെക്കുറിച്ചു മോസ്ക്കോയും, കാൻറർബറിയും തമ്മിൽ 1947 ജനുവരി മുതൽ നടന്നിട്ടുള്ള കത്തിടപാടുകൾ എത്രയും ശ്രദ്ധേയവും രസാവഹുമായിരിക്കുന്നു*.

*(*Church Weekly Vol. III, Sunday 27th November No.49, p. 3)*

# 10
# The Fathers on the Holy Eucharist

In recent years there has been a growing interest to learn what the early Fathers of the Church have said and taught not only on the fundamentals of Christian faith but also on the discipline and the morals of the Church. I have reproduced below the teachings of certain important Fathers of the second century who are universally accepted by the whole Christendom, to show how correctly we follow the tradition of the Fathers, in our conception of the Holy Eucharist. The quotations are from:

1. The Didache, or the teachings of the Twelve Apostles: The Didache is the most important Christian document of the subapostolic period and the oldest source of ecclesiastical law. It was discovered only in 1883. Its authorship is unknown but is dated between A. D. 70 and 90 though some scholars would give a date as late as 120 or 150.

2. St. Ignatius was the Bishop of Antioch from A. D. 69 (according to Eusebius) till the beginning of the second century. He is also one of the most outstanding figures and one of the strongest characters of the early Church. This second Bishop of Antioch was also called Theophorus (carried by God) and the legend tells that Ignatius was the child whom Jesus took in His arms and offered to his disciples as an example of humility. He was sentenced during Trajan's reign (A. D. 98-117) to be devoured by wild beasts and suffered martyrdom at Rome, probably in A. D. 107. He has written seven letters.



3. Justin Martyr was the most important of the Greek apologists of the second century and one of the noblest personalities of early Christian literature. He was born in Palestine to pagan parents. He studied philosophy and since it did not give him any satisfaction and happiness he tried other things and finally became a Christian. He devoted his entire life to the defence of Christian faith. He started a school in Rome and taught there. He was martyred at Rome probably in A D. 165.

4. Irenaeus was the Bishop of Lyons in France and is by far the most important Theologian of the second century. He was born in Asia Minor about 150 A. D. and had listened to the sermons of Bishop Polycarp of Smyrna. He became the Bishop of Lyons about 177. Irenaeus was a peace maker between the Eastern and the Western Church in the controversy on the date of Easter. His writings were mostly directed against the Gnostics.

Tertullian was a native of Carthage and was born about 155 A. D. Both of his parents were pagans. He was an expert in law and gained reputation for himself as an advocate. After his conversion about 193, he settled in Carthage and used all his knowledge and capacities on the side of the Christian faith. According to Jerome, he became a priest, though he never refers to his clerical status. Between the years, 195-220 A. D. he carried on his literary activity which was prodigious. His writings had a lasting influence on Christian Theology. Though he became a Montanist about 207, his theological writings are not much affected by it. The year of his death is unknown. It must have been after 220 A.D.

When reading these quotations the following emphases may be noted.

1. The Eucharist is verily the Body and Blood of our Lord.

2. The Eucharist is a sacrifice.

